# ജ്ഞാനക്കടൽ

തിരുവല്ലം ഭാസ്കരൻനായർ

വിതരണം.

കേരള വിദ്യാപീഠം, തിരുവനന്തപുരം-24.

(ബഹു: കേരളാ ഗവൺമെൻറിൻെറ ധനസഹായത്തോടു കൂടി മുദ്രണം ചെയ്യപ്പെട്ടതു്)

# JNANAKKATAL

(Malayalam Metrical Version of
Jnanakkovai, in Tamil)

by
Thiruvallam Bhaskaran Nair

First Published in June 1974

Printed at
Vijnana Bhavan Press,
Phone 5260
Manacaud, Trivandrum-9.

Price: Rs. 7-00



Publishers
Kerala Vidya Peetom,
Trivandrum-24.

# വിഷയ വിവരം

# അവതാരിക

സ്ഥൂല സൂക്ഷ്മരൂപത്തിൽ തോന്നുന്നഈപ്രപഞ്ചത്തിൽ അനന്തകോടിജീവജാലങ്ങളുണ്ടെന്നു ശാസ്ത്രജ്ഞന്മാർ പറയുന്നു. അവയിൽ മനുഷ്യജാതിക്കാണു പ്രഥമസ്ഥാനം കല്പിക്കപ്പെട്ടിട്ടുള്ളതു്. അതിനു കാരണം മററു ജന്തുജാലങ്ങളെ അറിയാനും നിയന്ത്രിക്കാനും നിഗ്രഹിക്കാനും അനുഗ്രഹിക്കുവാനും കൂടിയുള്ള ശക്തി മനുഷ്യവർഗ്ഗത്തിനുണ്ടെന്നുള്ളതാണ്.

ആഹാര നിദ്രാ ഭയ മൈഥുനഞ്ച
സാമാന്യമേതൽ പശുഭിർ നരാണാം
ബോധോഹിതേഷാമധികോ വിശേഷോ
ബോധേന ഹീനാ: പശുഭി: സമാനാ:.

എന്നാണു ചാണക്യൻ സ്വനീതിശാസ്ത്രത്തിൽ പറയുന്നതു്. മററു ജന്തുക്കളെക്കാൾ മനുഷ്യനുള്ള വൈശിഷ്ട്യം ജ്ഞാനമാണു്. ജ്ഞാനമില്ലാത്തവർ പശുക്കളെപ്പോലെ ആഹാരാദികൾ കൊണ്ടുമാത്രം തൃപ്തിപ്പെടുന്നു. മനുഷ്യനിന്നു സിദ്ധിച്ചിട്ടുള്ള നന്മയും മേന്മയും നിദാനം ജ്ഞാനമൊന്നു മാത്രമാണു്.

ബുദ്ധിയുടെ ഒരു ഗുണമാണു് ജ്ഞാനമെന്നു ഭൗതികവാദികൾ സിദ്ധാന്തിക്കുന്നു. എന്നാൽ ജ്ഞാനം നിത്യവും പൂർണ്ണവും സത്യവും ഏകവുമായ ഈശ്വരന്റെ സ്വരൂപമാണെന്നു വിദ്യാകോവിദന്മാർ സിദ്ധാന്തിച്ചിട്ടുണ്ട്. ''സത്യം ജ്ഞാനമനന്തം ബ്രഹ്മ:'' എന്നാണു് ഉപനിഷത്തുകൾ ഘോഷിക്കുന്നതു്. ഇതിനാൽ ജ്ഞാനം—അറിവ് — ബുദ്ധിയുടെ ഗുണമല്ലെന്നും അതു പൂർണ്ണവും സത്യവുമാണെന്നും അദ്ധ്യാത്മശാസ്ത്രജ്ഞന്മാർ സ്ഥാപിച്ചിട്ടുണ്ടെന്നു കാണാം.

ബുദ്ധി അപഞ്ചീകൃതപഞ്ചഭൂതങ്ങൾ ചേർന്നുണ്ടായ ഒരു സൂക്ഷ്മപദാർത്ഥമാണു്. ജഡത്തിനു ചൈതന്യ ഗുണമുണ്ടാകാൻ പാടില്ല. ജ്ഞാനം എപ്പോഴും തനിയേ വിളങ്ങുന്നതും എല്ലാ

ത്തിനെയും വിളക്കുന്നതുമായ ഒരു പൊരുളാണ്. അതിനാൽ അതു ചേതനമാണ്. ത്രിപുടിയും പ്രവർത്തിക്കാത്ത സുഷുപ്തിയിൽ ഒന്നും അറിഞ്ഞില്ലെന്ന ജാഗ്രത്തിലെ സ്മരണക്കു കാരണം ഈ ബോധമാണ്. ഇങ്ങനെ നോക്കിയാൽ ഉണർവ്വ്, കിനാവ്, ഉറക്കം ഈ മൂന്നവസ്ഥകളും മാറിക്കൊണ്ടിരിക്കുമ്പോഴും ആ അവസ്ഥകളേയും അവയുടെ മാററത്തെയും അഭാവത്തേയും പ്രകാശിപ്പിക്കുന്ന ഒരു സാക്ഷിബോധമുണ്ടെന്നു മനസ്സിലാവുന്നു, ഈ ബോധം ബുദ്ധിയുടെ ഗുണമാണെങ്കിൽ ഗുണിയായ ബുദ്ധിയുടെ മാററത്തോടൊപ്പം ഗുണമായ ജ്ഞാനത്തിനും മാററം സംഭവിക്കേണ്ടതാണ്. അങ്ങനെ അനുഭവപ്പെടുന്നില്ല. ഗുണത്തിനു ഗുണിയെ അറിയാൻ നിവൃത്തിയില്ലെന്നുള്ളതു് ഒരു സിദ്ധാന്തമാണ്. അതിനാൽ സ്ഥൂലപ്രപഞ്ചം മുതൽ ബുദ്ധിവരെയുള്ള എല്ലാററിനെയും പ്രകാശിപ്പിക്കുന്ന ഒരറിവുണ്ടെന്നും ആ അറിവിലാണ് അറിയപ്പെടുന്ന പദാർത്ഥങ്ങളെല്ലാം വിളങ്ങുന്നതെന്നും സിദ്ധിക്കുന്നു. ഇന്ദ്രിയങ്ങൾ വഴിയാണ് ബാഹ്യപ്രപഞ്ചത്തെ അറിയുന്നതു്. അറിയപ്പെടുന്ന പ്രപഞ്ചം രൂപം രസം, ശബ്ദം, സ്പർശം എന്ന് അഞ്ചായി വേർപെട്ടിരിക്കുന്നു. മറെറാരു പ്രപഞ്ചവിഷയവും ഇന്ദ്രിയങ്ങൾക്കു വിഷയമാകുന്നില്ല താനും. ആ പ്രപഞ്ചം അറിവിൽ- അറിവിൻ വടിവിലാണു വിളങ്ങുന്നതു്. അറിവിൽനിന്നു വേർപെടുത്തിയാൽ അറിയപ്പെട്ട പദാത്ഥം ഉണ്ടെന്നുള്ളതിനു യാതൊരു തെളിവുമില്ല. എന്നാൽ രൂപാദികളിൽ ജ്ഞാനം തുടന്നു നിൽക്കുന്നു. ഇതുകൊണ്ടു് ജ്ഞാനം ഏകമാണെന്നും വിഷയങ്ങൾ വിഭിന്നമാണെന്നും സിദ്ധിക്കുന്നു. തുടർന്ന് നിൽക്കുന്നതു സത്യവും മാറിക്കൊണ്ടിരിക്കുന്നതുമിഥ്യയുമാണെന്നുള്ള വേദാന്തയുക്തിവച്ചു നോക്കിയാൽ വ്യാപകവും ഏകവുമായ ബോധത്തിൽ മാറിക്കൊണ്ടരിക്കുന്ന ശബ്ദസ്പർശാദി ദൃശ്യവിഷയങ്ങൾക്കു സ്വതന്ത്രസത്തയില്ലെന്നും അവ അധിഷ്ഠാനമായ ബോധത്തിൻെറ പ്രതിഭാസം മാത്രമാണെന്നും വെളിപ്പെടും. ആ വെളിച്ചത്തിൽ സവ്വവും ബോധം മാത്രമാണെന്നു തെളിയും.

നിലമൊട്ട നീരത്തു പോലെ കാറ്റു തീയും
വെളിയു മഹംകൃതി, വിദ്യയും മനസ്സും
അലകളുമാഴിയുമെന്ന വേണ്ട യെല്ലാം—
വുലക മുയന്നറിവായി മാറിടുന്നു

എന്നാണു് ആത്മാനുഭൂതി സമ്പന്നനായ ശ്രീനാരായണ ഗുരു സ്വാമി ആത്മോപദേശ ശതകത്തിൽ പ്രസ്താവിച്ചിരിക്കുന്നതു്.

ബോധം മൂന്നുകാലത്തും ഒരു മാററവുമില്ലാതിരിക്കുന്നതിനാൽ സത്താണെന്നും തനിയേ പ്രകാശിക്കുന്നതിനാൽ ചിത്താണെന്നും പരമമായ പ്രേമത്തിനാസ്പദമാകയാൽ ആനന്ദമാണെന്നും എല്ലാററിലും വലുതാകയാൽ ബ്രഹ്മമാണെന്നും സർവ്വവ്യാപിയാകയാൽ ആത്മാവാണെന്നും ലോകത്തെ നിയന്ത്രിക്കുകയാൽ ഈശ്വരനാണെന്നും വേദാന്ത ശാസ്ത്രത്തിൽ നിർവ്വചിക്കപ്പെടുന്നു. ഇതിൽനിന്നും ബോധവും ബ്രഹ്മവും ഒന്നാണെന്നു തെളിയുന്നുണ്ടല്ലോ. ശാസ്ത്രങ്ങളിൽ ബുദ്ധിവൃത്തിയിൽ പ്രതിബിംബിക്കുന്ന ആത്മചൈതന്യത്തിനും നിരുപാധികമായ ബ്രഹ്മത്തിനും ജ്ഞാനമെന്നു നാമമുണ്ടു്. അങ്ങനെ അറിവേ സ്വരൂപമായി നിൽക്കുന്ന ബ്രഹ്മചൈതന്യത്തിന്റെ സാക്ഷാൽക്കാരമാണു് അനർത്ഥ നിവൃത്തിക്കും ആനന്ദപ്രാപ്തിക്കും കാരണം. ജ്ഞാനാനുഭൂതി കൊണ്ടു് കൈവല്യ പദത്തിലെത്തിച്ചേർന്ന മഹർഷീശ്വരന്മാർ പുരാതനകാലം മുതൽക്കേ ഭാരതത്തിന്റെ പലു് ഭാഗങ്ങളിലും സഞ്ചരിച്ചു് ലോകസംഗ്രഹ കർമ്മങ്ങളിൽ വർത്തിച്ചിരുന്നതായി പ്രാചീനഗ്രന്ഥങ്ങളിൽ വർണ്ണിച്ചുകാണുന്നു. അങ്ങനെ തമിഴ് നാടിൽ വിഹരിച്ചിരുന്ന പതിനെട്ടു മഹാത്മാക്കളുടെ ജ്ഞാനാനുഭൂതിയെ പ്രകാശിപ്പിക്കുന്ന വാങ്മയമായ ഒരുപഹാരമാണു് ജ്ഞാനക്കുടലെന്ന പേരിൽ തിരുവല്ലം ശ്രീ. ഭാസ്കരൻ നായർ കൈരളീദേവിക്കു സമർപ്പിക്കുന്ന ഈ പുസ്തക രത്നം.

ഇന്ദ്രിയാതീതവും അനുഭവൈക വേദ്യവുമായ യോഗ ജ്ഞാനാനുഭൂതികളാണു് ഇതിലെ പ്രതിപാദ്യവിഷയം, അതുകൊണ്ടു് സാമാന്യജനങ്ങൾക്കോ അദ്ധ്യാത്മ മാർഗ്ഗത്തിൽ

സഞ്ചരിച്ചിട്ടില്ലാത്ത ഭാഷാപണ്ഡിതന്മാക്കോ ഈ ഗ്രന്ഥത്തിൽ പ്രതിപാദിച്ചിട്ടുള്ള വിഷയം ഗ്രഹിച്ചാനന്ദിക്കുവാൻ അത്ര എളുപ്പമല്ല. എന്നാൽ യോഗജ്ഞാന മാർഗ്ഗത്തിൽ സഞ്ചരിക്കുന്ന സജ്ജനങ്ങൾക്കു സിദ്ധിക്കുവാൻ പോകുന്ന അമൂല്യമായ ജ്ഞാനനിധിയാണു് ഈ ഗ്രന്ഥമെന്നു പ്രസ്താവിക്കുവാൻ എനിക്കു സന്തോഷമുണ്ടു്. മൂലഗ്രന്ഥകാരന്മാരുടെ ആശയങ്ങളെ അതേവിധം ആ വൃത്തങ്ങളിൽ തന്നെ മലയാളഭാഷയിൽ വിവർത്തനം ചെയ്യുവാൻ അസാമാന്യമായ പാണ്ഡിത്യവും സൽഗുരുക്കന്മാരുടെ അനുഗ്രഹാതിരേകവും ആത്മാനുഭൂതി സമ്പത്തും കവിതാചാതുര്യ്യവുമുള്ള ഒരു മഹാപുരുഷനെക്കൊണ്ടു മാത്രമേ സാധിക്കുകയുള്ളു. മൂലവും വിവർത്തനവും ഒത്തു നോക്കിയപ്പോൾ ശ്രീ. തിരുവല്ലം ഭാസ്കരൻ നായർ പതിനെട്ടു സിദ്ധന്മാരുടെ ഗണത്തിൽപെട്ട പത്തൊൻപതാമത്തെ സിദ്ധനാണെന്നു എനിക്കു തോന്നിപ്പോയി. അത്രമാത്രം നന്നായിട്ടുണ്ടു് വിവർത്തനം. ഉദാഹരണത്തിനു മൂലവും വിവർത്തനവും അടിയിൽ ചേർക്കുന്നു.

മൂലം
മാങ്കാപ്പാലുണ്ടു മലൈ മേലിരിപ്പോർക്കു
തേങ്കാപ്പാലേതുക്കെടീ—കുതമ്പായ്
തേങ്കാപ്പാലേതുക്കെടീ—

തർജ്ജിമ
തന്നെത്താൻ കണ്ടു കൈലാസത്തിൽ വാഴ്വോനു
ഖേദം പിന്നെന്തിനെടീ-കുതമ്പായ്
ഖേദം പിന്നെന്തിനെടീ!

മൂലം:
നീടുപതം നമുക്കെൻറും ചൊന്തമെൻറേ
നിത്തിയമെൻറേ പെരിയ മുത്തിയെൻറേ
പാടുപെടും പോതുമംതിപാതം നിനൈന്തേ
പന്നപ്പന്നിപ്പരവി നിൻറാടു പാമ്പേ!

തർജ്ജിമ:
കരഗതമനശ്വര ശിവപദം നമുക്കെന്നും
ശാശ്വതമാണതു നിത്യ മുക്തിയാണെന്നും
അനുസ്മരിച്ചിടരില്ലു മാദികാരണസ്വരൂപം
കന്നിക്കുന്നിബ്രഹ്മത്തായ് നിന്നാടുപാമ്പേ!

മൂലം; പശ്ശുംപൊനിൻനാമമൊൻറിർ പണിതി-
വേറാനാർ പോലേ
വിശ്ശുംപെലാങ്ങ്കലന്ത ചോതി വെവ്വേറു
ദൈവുമാകി
ഉശ്ശും പു ചീവാത്തുമാക്കരം ഉടൽപലതാനതന്മൈ
കശിത്തുകണ്ടുങ്കി നാകലീങ്കരെക്കാണപ്പായ്
നെഞ്ചേ!

തർജ്ജിമ: പൊന്നിൻെറ നാമമേകം പണിയോട്ടുപല
താകുമ്പോൾ
വിണ്ണിൽപരന്ന ജ്യോതി നാനാദൈവങ്ങളായി
മണ്ണിലീജീവാത്മാക്കരംക്കടൽ രൂപം പലതായി
ഭിന്നിച്ചുനിന്നതിനെ ച്ചിന്തിച്ചു കാണുമനമേ!

ഇത്യാദി

സ്ഥാലീപുലാകന്യായേന ചില ഉദാഹരണങ്ങളേ ഇവിടെ കാണിച്ചുള്ളൂ. ഇതിൽനിന്നും വിവത്തകൻെറ ഉഭയ ഭാഷാപാണ്ഡിത്യത്തിനു പുറമേ യോഗജ്ഞാനവിഷയകമായ പരിചയവും അസാമാന്യമായ കവിതാവാസനയും മനസ്സിലാക്കാവുന്നതാണ്.

ആദ്ധ്യാത്മിക, സാംസ്കാരിക മണ്ഡലങ്ങളിൽ തമിഴിനും മലയാളത്തിനും തമ്മിൽ സ്വതേയുള്ള ഐക്യത്തെ കൂടുതൽ പുഷ്ടിപ്പെടുത്താൻ പല മഹാന്മാരും ശ്രമിച്ചിട്ടുണ്ട്. അവരിൽ പ്രഥമഗണനീയൻ ശ്രീ ഭാസ്കരൻനായരാണെന്നുള്ള കാര്യം ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. തിരുക്കുറൾ, ഒഴിവിലൊടുക്കം കൈവല്യനവനീതം തുടങ്ങിയ അനേകം ജ്ഞാനവിജ്ഞാനപരങ്ങളായ ഗ്രന്ഥരത്നങ്ങൾ ചുരുങ്ങിയ കാലത്തിനുള്ളിൽ അദ്ദേഹം മലയാളികൾക്ക സംഭാവന ചെയ്തിട്ടുണ്ട്. അവയുടെ മാഹാത്മ്യമറിഞ്ഞും രസമാസ്വദിച്ചും സന്തുഷ്ടചിത്തരായ സഹൃദയന്മാർ 'ഒരു മഹാകവി' എന്ന നിലയിലാണ് അദ്ദേഹത്തെ സമാരാധിച്ചുപോരുന്നതു്. ഈ ജ്ഞാനദാനത്തെ ശ്രീ ഭാസ്കരൻനായർ തൻെറ ജീവിതത്തിലെ പ്രധാന കത്തവ്യമാ

യി—മഹാതപസ്സായി—കരുതുന്നതുപോലെ തോന്നുന്നു. താൻ വിവർത്തനം ചെയ്ത ഗ്രന്ഥങ്ങൾ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുവാൻ തൻെറ സർവ്വസമ്പത്തുകളും അദ്ദേഹം വിനിയോഗിച്ചു കൊണ്ടാണിരിക്കുന്നതു്. പക്ഷെ അദ്ദേഹത്തെ സാമ്പത്തികമായി സഹായിക്കുവാൻ ആളുകൾ മുൻപോട്ടു വന്നില്ലെങ്കിൽ അദ്ദേഹം വെറും 'തുറവി'യായിത്തീരാനെളുപ്പമുണ്ട്. അങ്ങനെ സംഭവിക്കുന്നതു് അദ്ദേഹത്തെ സംബന്ധിച്ചു നല്ലതാണെങ്കിലും മലയാളഭാഷയ്ക്കു് അതൊരു വലിയ നഷ്ടമായിരിക്കും. അങ്ങനെ വരാതിരിക്കാൻ ഉദാരമതികളായ സഹൃദയന്മാരും സാഹിത്യഅക്കാഡമിയും കേരളസർക്കാരും ശ്രീ ഭാസ്കരൻനായരെ സാമ്പത്തികമായി സഹായിക്കുകയു, അദ്ദേഹത്തിൻെറ ഗ്രന്ഥങ്ങൾ നാടെങ്ങും പ്രചരിപ്പിച്ചുപ്രോത്സാഹിപ്പിക്കുകയും ചെയ്യേണ്ടതാണു്.

ശ്രീ. ഭാസ്ക്കരൻ നായർ ഇപ്പോൾ പ്രസിദ്ധപ്പെടുത്താൻ പോകുന്ന ഗ്രന്ഥം ജ്ഞാനക്കടലാണു്. നിർവ്വാണാമൃതമയമായ ഈ കടലിൽ മുഴുകുകയോ ഇതിലെ രസം ആസ്വദിക്കുകയോ ചെയ്താൽ മർത്ത്യൻ അമർത്ത്യനും പാപി പുണ്യവാനും ബദ്ധൻ മുക്തനും വിഷയാരാമൻ ആത്മാരാമനും ആയിത്തീരുമെന്നതിൽ പക്ഷാന്തരത്തിനവകാശമില്ല. അത്ര മഹത്വമേറിയ 'ജ്ഞാനക്കടൽ' എന്ന ഗ്രന്ഥരത്നം മലയാളികളായ സജ്ജനങ്ങളുടെ മുമ്പിൽ സസന്തോഷം ഞാൻ അവതരിപ്പിച്ചു കൊള്ളുന്നു. ഈ ഗ്രന്ഥത്തിനു് എല്ലായിടത്തും എല്ലാക്കാലവും പ്രചുരമായ പ്രചാരവും ഗ്രന്ഥകാരനു് പ്രേയസ്സും ശ്രേയസ്സും എന്നും ഉണ്ടാകട്ടെ! എന്നു നാരായണ സ്മരണപൂർവ്വം ആശംസിച്ചുകൊള്ളുന്നു.

ലോകക്ഷേമാശംസി

എന്നു് വിദ്യാനന്ദ തീർത്ഥ പാദസ്വാമി

തീർത്ഥ പാദാശ്രമം
വാഴൂർ, കോട്ടയം
7-2-1974

# മുഖവുര

വേദാന്തം അറിവിനും സിദ്ധാന്തം അനുഭവത്തിനും ഉതകുന്നു എന്ന നിലയ്ക്ക് ഈ രണ്ടിനും കൈയ്യിലെ ശർക്കരയ്ക്കും നാക്കിലെ ശർക്കരയ്ക്കും തമ്മിലുള്ള അവസ്ഥാ ഭേദങ്ങളാണുള്ളത്. വേദോപനിഷത്തുക്കൾ നിർഗ്ഗുണ ജ്ഞാന സ്പർശമിരുന്നാൽ തന്നെയും സഗ്ഗുണ പ്രധാനങ്ങളും സിദ്ധാന്ത ജ്ഞാന ശാസ്ത്രങ്ങൾ നിർഗ്ഗുണജ്ഞാന പ്രധാനങ്ങളുമാണ്. തത്, ത്വം, അസി വേദാന്ത മാർഗ്ഗവും ത്വം, തത്, അസി സിദ്ധാന്തമാർഗ്ഗവുമാണ്, വേദാന്തം നാനാത്വങ്ങളിൽ കൂടി ഈശ്വരനെ നോക്കുമ്പോൾ സിദ്ധാന്തം നാനാത്വങ്ങളെ ഈശ്വര ഏകത്വത്തിനുള്ളിൽ കാണുന്നു ഈശ്വര സ്വരൂപത്തെ സ്വസ്വരൂപത്തിനുള്ളിൽ കണ്ട് താൻ ഒന്നുമല്ലാത്തവനായും എന്നാൽ എല്ലാവും ആയി ഭവിക്കുന്ന തീൻ നിലയാണ് സിദ്ധാന്തിയുടെ ലക്ഷ്യം.

മൃഗരാജാവായ സിംഹം എല്ലാ വനങ്ങളിലും ജീവിക്കുന്നില്ല; രാജവൃക്ഷമായ തേക്ക് എല്ലാ ഭൂവിഭാഗങ്ങളിലും വളരുന്നില്ല; മരുത്വാമലയിലൊഴിച്ച് മൃതസഞ്ജീവിനിയുള്ളതായറിയപ്പെടുന്നില്ല. അരയന്നം കൂട്ടപക്ഷികളെ കൂടാതെയേ പറക്കുന്നുള്ളു. പശുവിന്റെ അകിടിലേ പാൽ ചുരന്നു കാണപ്പെടുന്നുള്ളു. സാക്ഷാൽക്കാരാനുഭവം പ്രാപിച്ച പരിപൂർണ്ണജ്ഞാനികളും പ്രാചീന തമിഴ് നാടുകളിൽ ജീവിച്ചിരുന്നതായി മാത്രമേ ലോകം അറിയുന്നുള്ളു. ആത്മജ്ഞാന സമ്പത്തിന്റെ കാര്യത്തിൽ തമിഴ സാഹിത്യത്തെ ലോകോത്തരമാക്കിച്ചെയ്തിട്ടുള്ളത് ഈ മഹത്തുക്കളുടെ അനശ്വരമായ ജ്ഞാനസംഭാവനകളാണ്. ഇതിലും മുഖ്യപങ്കു വഹിക്കുന്നത് പ്രാചീന തമിഴ് സാഹിത്യ ഭണ്ഡാഗാരത്തിലെ ശാശ്വതനിധികളായ അനവധി ജ്ഞാന ഗ്രന്ഥങ്ങളുടെ കാലം ചെല്ല കാലങ്ങളിലുമായി

ആ നാട്ടുകളിൽ ജീവിച്ചിരുന്ന ജ്ഞാനികളും, യോഗികളും ജ്ഞാനസിദ്ധന്മാരും പൊഴിഞ്ഞിട്ടുള്ള അനന്തമായ ജ്ഞാന ഗാനങ്ങളാണ്. ഈ ജ്ഞാന ഗാനങ്ങളുടെ എണ്ണവും വലിപ്പവും നിർണ്ണയിക്കാൻ തമിഴ് സാഹിത്യ ചരിത്രകാരന്മാർക്കു ഇന്നുവരെ കഴിഞ്ഞിട്ടുമില്ല. എങ്കിലും തമഴ് സാഹിത്യത്തിൻെറ ഈ ലോകൈക സവിശേഷതയെ നിലനിറുത്താനും ഭാവിലോകത്തെ അനുഗ്രഹിക്കാനും പല മഹാശയന്മാരും ശ്രദ്ധിച്ചതിൻെറ ഫലമായി ഈ തമിഴ്സമ്പത്തുകൾ അധികം ചോർന്നുപോകാതെ സൂക്ഷിക്കപ്പെട്ടിട്ടുണ്ട്. ഇപ്രകാരം സമ്പാദിക്കപ്പെട്ടവയിൽ ഒരുകൃഷ്ട ഗ്രന്ഥരത്നമായ "പെരിയ ജ്ഞാന ക്കോവൈ" ആണ് പ്രസ്തുത 'ജ്ഞാനക്കടലി'ൻെറ തമിഴ് മൂലകൃതി. ഇതിനെ പതിനെട്ടു (ജ്ഞാന) സിദ്ധന്മാരുടെ കൃതികളെന്നും പറഞ്ഞുവരുന്നു.

ഈ ബൃഹത് ഗ്രന്ഥത്തെ ഞാൻ പരിശോധിച്ച്, അത്ര പ്രധാനമല്ലെന്ന ചിലഭാഗങ്ങൾ ഒഴിച്ച് മുഴുവനും മലയാളത്തിൽ വിവർത്തനംചെയ്തു. എന്നാൽ കടലാസുവിലയുടെയും മുദ്രണച്ചെലവിൻെറയും താങ്ങാനാവാത്ത വർദ്ധനവുനിമിത്തം അതിലും പകുതിയോളം മാത്രമേ ഈ പ്രസിദ്ധീകരണത്തിൽ ഉൾപ്പെടുത്താൻ കഴിഞ്ഞിട്ടുള്ളു.

ഈ ഗ്രന്ഥത്തിൽ വൃത്തവൈവിദ്ധ്യം സുലഭമായി പ്രയോഗിച്ചിട്ടുള്ളതു അവ മലയാളഭാഷയ്ക്കു പ്രകീർത്യപ്രകർഷകമായ സംഭാവനകളായിത്തീരുമെന്നു കരുതിയും കൂടിയാണ്. ഇതിൽ തമിഴെന്നു തോന്നാവുന്നതായുള്ള എല്ലാ പദങ്ങളും നഷ്ടപ്പെട്ടു കൊണ്ടിരിക്കുന്ന മലയാളപദങ്ങളുമാണ്.

ഉള്ളടക്കത്തിൽ കാണുന്ന ഏതു കൃതിയുടെ പ്രതിപാദ്യവസ്തുവും യോഗത്തിൽ കൂടിയുള്ള ജ്ഞാനത്തിൻെറ പ്രാപ്തിയാണ്. അതിനാൽ ഇതിൽ കാണുന്ന പല ഭാഗങ്ങളെയും വിളക്കംചെയ്ത് ലക്ഷ്യപ്രാപ്തിക്കുതന്നിജ്ഞാനത്തെത്തന്നെ തത്ത്വജ്ഞമായർ തൻെറ പാട്ടു തുറയിൽക്കൂടി ഉപദേശിച്ചിട്ടുണ്ട്. ഒരുദാഹരണം.

വിരകക്കടത്തിലേ പാമ്പടൈപ്പോം
വേദാന്ത വെളിയിലേ വിട്ടേയാട്ടു വോം.

കരണങ്ങളെപ്പിടങ്കി ഇരൈ കൊട്ടപ്പോം
കാലക്കട്ടവെളിനിൻറാട്ട വിപ്പോം.

(പാമ്പാട്ടിസിദ്ധരിജ്ഞാനക്കോവ)

വിരകററ കടത്തിലേ പാമ്പടൈപ്പോം
വേദാന്തവെളിയിലേ വിട്ടാട്ടവോം
കരണങ്കൾ പിടിത്തങ്കേ പിരൈ പോട്ടവോം
കാലം കഴിയവെ തപ്പിട്ടവോം.

(പട്ടണ്ണം)

പ്രകൃതഗ്രന്ഥത്തിൽ അകം പുറം പറയുന്ന സാക്ഷാൽക്കാരജ്ഞാനത്തിൻെറ രീതി ഒന്നറിയാൻ താഴെ ഏതാനും വരികൾ ഉദ്ധരിച്ചുകൊള്ളുന്നു.

ഉദിക്കുമെന്ന തേതിടം, ഒടുങ്ങുമെന്നതേതിടം
ഗതിതരുന്ന തേതിടം, അകന്നുറങ്ങുമേതിടം
മദിച്ചുനിന്ന തേതിടം. മതിമയങ്ങുമേതിടം
വിധിസ്തുതീതരായ ജ്ഞാനിമാർ വിരിച്ചുരസ്സുണം.

* * * * *

അപ്പുരാശക്തിയെപ്പററിയിരിപ്പോർക്ക
മുപ്പാരും കുപ്പയെടാ.

* * * * *

ഉച്ചിക്കുമേൽ ചെന്നുയർ വെളികണ്ടോർക്കി-
ങ്ങിച്ഛരിക്കാനെന്തുണ്ടെടാ.

* * * * *

കൂട്ടവിട്ടും ജീവൻ മെല്ലെ ക്കോട്ടാവി വിട്ടപോൽ മം-
ണ്ടോട്ടവതിൻ മുമ്പേ ഞാൻ ചത്തിരിപ്പതെക്കാലം.
പൊന്നിൽ പലമട്ട ഭൂഷണങ്ങളുണ്ടാവും പോൽ
നിന്നിൽ പിറന്നു നിന്നിലൊട്ടങ്ങുവതുമെക്കാലം.

* * * * *

പ്രാണനും മുപരിയാമാത്മാവേ തന്നുള്ളിരിക്കെ-
പ്പാടോ നിൻമേൽഗതിക്കു ചിന്തിക്കുപരാപരമേ!

* * * * *

നട്ടകല്ലെ ദ്വൈവമെന്ന പുഷ്പമാല ചാര്‍ത്തിനീ
ചുററിവന്നു 'മൊണ്ണ, മൊ'ണ്ണെന്നു ചൊല്ലിടും മന്ത്രങ്ങളെ
നട്ടകല്ലുമിണ്ടുമോ പതിയകത്തിരിക്കവെ
ചുട്ട ചട്ടി, ചട്ടകം കറിച്ചുവയറിയുമോ ?

ഇത്യാദി.

വിദ്യ, ഇന്നൊരാക്ഷേപ വസ്തുവാണ്. ലോകത്തു് ആദ്ധ്യാത്മിക ബോധം പാടേ അസ്തമിച്ചിരിക്കുന്നു. കാഴ്ച യില്‍ നഗരങ്ങളെന്ന സ്ഥലങ്ങളും വേഴ്ചയില്‍ തമോവന ങ്ങളായിത്തീര്‍ന്നിട്ടുണ്ട്. കാട്ടു ജീവികളുടെ സൈ്വരജീവിതം നാട്ടുജീവികൾക്കു ലഭിക്കുന്നില്ല. ഇരുട്ടിനെ വെട്ടമാക്കിക്കൊ ള്ളുന്ന നത്തുകളെപ്പോലെ ക്ഷണിക സുഖങ്ങളിലും നശ്വര ജ്ഞാനങ്ങളിലും ലോകം തൃപ്തിതേടുന്നു. പുസ്തക വായനക്കാ രില്‍ ഏറിയ കൂറും ചെറുകഥകളേയും സിനിമാ സാഹിത്യങ്ങ ളേയും ശരണം പ്രാപിക്കുന്നു. ബാക്കിയുള്ളവരും ഈടുള്ള ആത്മ ജ്ഞാന ഗ്രന്ഥങ്ങളെ മാററിവയ്ക്കുന്നതിനാല്‍ അവ പുസ്തക വില്പനശാലകളില്‍നിന്നും പുറം തള്ളപ്പെടുകയാണ്. ഈ ദുഃസ്ഥിതിയില്‍ അദ്ധ്യാത്മശാസ്ത്രജ്ഞാന കൃതികൾ മാത്രം നിര്‍മ്മിച്ചു് പ്രസിദ്ധം ചെയ്തുകൊണ്ടിരിക്കുന്ന എന്റെ വീര്‍പ്പു മുട്ടല്‍ നേരിട്ടറിയുന്ന മഹാപണ്ഡിതന്മാര്‍ കൂടിയായ പല സുഹൃ ത്തുക്കളും സഹതപിച്ചുകൊണ്ടു് "കമ്പോളം നോക്കിവേണം പുസ്തകമെഴുതാന്‍" എന്നെന്നെ ശാസിച്ചിട്ടുണ്ട്. അവരുടെ നിര്‍വ്യാജ സ്നേഹത്തിന്റെ മുമ്പില്‍ നമ്ര ശിരസ്കനായി നിന്നു കൊണ്ടു്, ഞാന്‍,

"സന്താനങ്ങളലഭ്യമാകിലു മഹോ
സല്‍ക്കാന്തയെ കൈവെടിടാ—
നെന്തായാലു മെരുക്കമെല്ല" എന്നു പറഞ്ഞുകൊള്ളട്ടെ. അതി നാല്‍ എന്റെ ഗ്രന്ഥങ്ങൾ കോടിയില്‍ ഒരാൾ വായി ച്ചാലും ഞാന്‍ സംതൃപ്തനും കൃതാര്‍ത്ഥനുമാണ്.

സ്വന്തം ഭ്രാതാവിനെപ്പോലെ എന്നെ ത്താലോലിച്ചു് ഈ ഗ്രന്ഥത്തെ തന്റെ മഹനീയ പീഠത്തിലിരുത്തി അനുഗ്രഹി

ഖവതരിപ്പിച്ച, തീർത്ഥപാദാശ്രമം പ്രസിഡണ്ടു്, സ്വാമി വിദ്യാനന്ദ തീൎത്ഥപാദരോടും പ്രസ്തുത ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണാർത്ഥം സാമ്പത്തികസഹായം ചെയ്ത ബഹുമാനപ്പെട്ട കേരളാ ഗവമ്മെൻറിനോടും സഹൃദയ സമ്പന്നനായ ശ്രീ. താണപിള്ള (സ്ഥാൺ ടൂറിസ്റ്റു്) അവർകളോടും എന്റെ അകം നിറഞ്ഞ നന്ദിയെ പ്രകാശിപ്പിച്ചു കൊള്ളുന്നു.

എന്നു്

സജ്ജനവിധേയനായ ഭാഷാനുവാദകൻ

# 1. അരുൾവിളക്കം

ആചാര്യ്യവൃത്തം

(തിരുച്ചിററമ്പലം)

പഠിക്കാത്തോൻ പഠിച്ചവനും സുഖമരുളും സുഖമേ!
കാണാർക്കും കണ്ടവർക്കും കണ്ണരുളും കണ്ണേ!
വല്ലഭനും വീണനുമേ വരമരുളും വരമേ!
ചതിപ്പവനും മതിപ്പവനും മതികൊടുക്കും മതിയേ!
നല്ലാർക്കും പൊല്ലാർക്കും നടുവിൽ നിന്ന നടുവേ !
നരന്മാർക്കും സുരന്മാർക്കും നലമണയ്ക്കും നലമേ!
എല്ലാർക്കും പൊതുവിൽ നൃത്തം നടിക്കുന്ന പരനേ!
നല്ലുയിരേ! ഞാൻ പണിയും സ്തുതികളെ നീയണിയൂ.

കേവലനാം ഞാനണവും ദു:ഖിപ്പാലായതിനെ–
ത്തന്നിടരെന്നശ്രു പൊഴിച്ച കമലിഞ്ഞാ നിലയിൽ
തന്മടിയിലെന്നെ യണച്ചി'ടരരുതേ! ഭയമെന്തി–
ന്നന്മകനേ!' എന്നഭയം ചൊല്ലിടുമെൻ ഗുരുവേ!
ധുരമൊഴി പ്പെരു മഴയെ പ്പെയ്യു മുയിർ മുകിലേ!
ധുവിധു വെനിക്കു തന്നിടെന്നുയിരിൻ തുണയേ!
നിഞ്ഞ നറും കനിയേ! എൻകണ്ണേ! ചിത്സഭയിൽ
ടനമിടും നടരാജാ! കനിവൊടു നിൻ കരുത്തരുളൂ!

രവിരുട്ടിൽ ഒരു മൂലത്തിണ്ണയിൽ ഞാൻ പശിയോടെ
രവശനായ് മയങ്ങുമ്പോൾ അങ്ങെന്നെ തേടിയെത്തി
പാതുളുണം നിറയെയൂട്ടി എന്റെ കൊടും വിശപ്പാററി
രുളിന്നെ ച്ചേർത്തു വച്ചോരെൻ പുണ്യപ്പാൽക്കടലേ!
രുളിരവു മാററിയെല്ലാ ജീവിതവും ത ന്നെന്നെ
രും മേടമേലേ പാർപ്പിച്ചോരു നല്ല വരമണിയേ!
ളുണ്ണ നൽകിയെന്നെ സ്വീകരിച്ച ശിവമേ!
രമണി വിളക്കേ! എന്നെയലം കരിച്ചരുളൂ!

ഞാൻ വിശന്ന നേരമെല്ലാം താൻ വിശന്നതായി
എൻവയററിന്നറിവൂട്ടി ച്ചെച്ചേ വളർത്തിയല്ലോ
കായ മൂന്നും കർമ്മമൊന്നും തോന്നാത്ത മുതൽവകയേ!
തെള്ളമൃത മൂട്ടിയെന്നെ വിളക്കിയൊരു കല്ലൊളിയേ!
വാൻ പതിക്കും വിഷ്ണുവിനും നാന്മുഖനമരിതായ
വാഴ്വെനിക്ക നൽകി വരമേകിയോരെൻ പതിയേ!
തേനതിരും മലർ മണമേ! ചിത്സഭയിൽ ജ്ഞഞ്ഞന-
ത്തിരു നടനം ചെയ്തീടെന്റെ ചെറുമൊഴികൾ കേൾക്കു

അരുളുള്ളോരെല്ലാരും സമരസത്തെ പ്രാപിച്ചോർ,
ഇരുളകന്നോ രായതിനാ ലവരോട്ട ചേർന്നു നിന്നു്
നിർമ്മയ മരുൾ നിലത്തിലേ കളിച്ചു വിളയാടി—
ക്കർമ്മത്തിൻ കെട്ടറുക്കാ നെന്നിക്കരച്ച സൽഗ്ഗുരുവേ!
പൊരുളുറും പെരും കരുണാ പൂരണ്മാം ശിവമേ!
അരുൾ ബോധ മുതലാറും നിറഞ്ഞയരു മൊളിയേ!
മരുളടയോക്കെഴ മിരുട്ടകററിടുവാൻ ചിത്സഭയിൽ
ചിര നടനമാടിടും നാഥാ! യെന്നിടരകററു.

പൊന്നുഷസ്സിലെൻെറ മുമ്പിൽ വന്നുദിച്ച പൊരുളേ!
വാനിലേവും ഭൂതലവും തൻതപസ്സാലേകമാക്കി
അമരുമിവനെന്ന വൻപദവിയെ യദ്ധർമ്മ
ശാലയിലേ യൊരു പകലിൽ തന്ന തനിപ്പതിയേ!
സമര സ സന്മാർഗ്ഗ സംഘത്തലവനാം വൻനിധിയേ!
സന്ധ്യയിതി ലെൻസ്തുതിയാം മാല്യമണിഞ്ഞീട്ട

ദിക്കറിയാനൊക്കാതെ ഭ്രമിച്ചു നില്ക്കുന്നേരം
ദിക്ക കാട്ടി, മണിമേട മുകളിലെന്നെ ക്കേററി
ആശയറും താപസരും മറെറവരും ചുഴന്നൊ—
രീശനെഴും ശിവനിലയിൽ എന്നെയും നീയേററി
വശമറിയാ നെടുവാഴ്വും മയക്കമറുമറിവും
വാൻനടുവിലിമ്പ വടിവുമായിരുന്ന പൊരുളേ!

തല കാലേതറിയാതെ യലയു മല്ല നെമന്നെ
വലിയേ വന്നനുഗ്രഹിച്ചൊഴിച്ചു തടസ്സങ്ങളും
മലയൊത്ത മെയ്യുറിവേകി യരുളമൃത മൂട്ടി
വല്ലഭൻ തൻ വൈഭവങ്ങളുള്ളേടത്താക്കി

വൃത്തിയഞ്ചും മേലെഴാതെയടക്കി നിൻ സ്വരൂപ-
മത്രയു മെനിക്കും നൽകി നിൽക്കുന്ന പതിയേ!
അലർദലത്തിൻ പകിട്ടൊക്കും ജ്യോതിസ്സൊന്നെ യേകീ-
ട്ടുടന്നോരരചനേ! യെൻ നന്മയെ ഗ്ഗണിക്കു!



## 2. വെണ്ണിലാവേ!

(തിരുച്ചിററമ്പലം)

തന്നെയറിഞ്ഞിമ്പമുണ്ണാൻ—വെണ്ണിലാവേ! ഒരു
തന്ത്രത്തെ നീ ചൊല്ലിടേണം—വെണ്ണിലാവേ!
നാഥൻമുടിമേലിരിക്കും—വെണ്ണിലാവേ! അങ്ങു
ഞാനും വന്നിടാൻ കൊതിപ്പൂ—വെണ്ണിലാവേ!
സച്ചിദാനന്ദക്കടലിൽ—വെണ്ണിലാവേ! ഞാൻപ—
തിച്ചുതാണിടാൻ കൊതിപ്പൂ—വെണ്ണിലാവേ!
രാപ്പകലിരണ്ടും വിട്ടേൻ—വെണ്ണിലാവേ! ഞാനും
മുപ്പുകൈയ്യോടാടിടുന്നേൻ—വെണ്ണിലാവേ!
കാശനിറമായ് നിറഞ്ഞ—വെണ്ണിലാവേ! ഞാനു—
മീശമയമായ് രസിച്ചേൻ—വെണ്ണിലാവേ!
ബോധമദ്ധ്യത്തുല്ലസിക്കും—വെണ്ണിലാവേ! മിഥ്യാ
ബോധമററാനായ് കൊതിപ്പൂ—വെണ്ണിലാവേ!
ആരുമറിയാതെയിങ്ങേ—വെണ്ണിലാവേ! അരു—
ളുള്ളരോടിവന്നിടുമോ—വെണ്ണിലാവേ!
അന്തരംഗസേവചെയ്തൽ—വെണ്ണിലാവേ! എന്റെ
നാഥനിങ്ങുവന്നിടുമോ—വെണ്ണിലാവേ!
വേദമുടിമേലിരിക്കും വെണ്ണിലാവേ! മിഥ്യാ
വേദനയൊഴിവെ ച്ചൊല്ലു—വെണ്ണിലാവേ
കണ്ഡലിയുള്ളിൽ വിളങ്ങും—വെണ്ണിലാവേ! ആ
കണ്ഡലിയെക്കൊതിക്കുന്നേൻ—വെണ്ണിലാവേ!
ആദിയന്തമെന്നറച്ചോർ—വെണ്ണിലാവേ—ആ
ആദിയന്തമാവതെന്തോ—വെണ്ണിലാവേ!
വിത്തില്ലാതെയേ വിളഞ്ഞ—വെണ്ണിലാവെ! നീന-
ക്കൊത്തവണ്ണമെന്തു ചൊല്ലു—വെണ്ണിലാവേ!

മുപ്പൊരുള മേകമെന്നാൽ—വെണ്ണിലാവേ! ആ
മൂന്നുമൊന്നായ് ത്തീർന്നതെന്തോ— വെണ്ണിലാവേ!

ജ്ഞാനതായിനിൽക്കുംവണ്ണം—വെണ്ണിലാവേ ഒരു
ജ്ഞാന നെറിചൊല്ലു. കണ്ടോ—വെണ്ണിലാവേ!

ജ്ഞാനമായ് വിളങ്ങി നിൽക്കും—വെണ്ണിലാവേ! എന്നെ
ജ്ഞാനറിയാൻ ചൊല്ലിടേണം—വെണ്ണിലാവേ!

യോഗംയോഗമെന്നുരച്ചാൽ—വെണ്ണിലാവേ! ആ
യോഗമെന്തെന്നോതിടുമോ—വെണ്ണിലാവേ!

പഞ്ചമുഖപ്പൊമ്പാട്ടുന്നു—വെണ്ണിലാവേ— അവർ
അമ്പലത്തിൽ നിന്നതെന്തേ—വെണ്ണിലാവേ!

ഓരെഴുത്തിലഞ്ചുണ്ടെന്നോർ—വെണ്ണിലാവേ! അതു
ഊമയെഴുത്തായതെന്തേ—വെണ്ണിലാവേ!

അമ്പലത്തിലാടിടുന്നു—വെണ്ണിലാവേ! അവർ
ആടിടുന്നതെങ്ങനെയോ—വെണ്ണിലാവേ!

അഞ്ചെവിചെണ്ടുവായിരുന്നു—വെണ്ണിലാവേ! എങ്ങു—
മായിനിന്നവിധമെന്തു—വെണ്ണിലാവേ!

അണ്ഡ ബഹിരണ്ഡമെല്ലാം - വെണ്ണിലാവേ—അവന്റെ
ആട്ടമെന്നു ചൊന്നതെന്തോ? വെണ്ണിലാവേ!

അമ്പലത്തിലാടുമവൻ വെണ്ണിലാവേ! എന്നെ
ആട്ടുകയാണെപ്പുറത്തിൽ—വെണ്ണിലാവേ!



# 3. കുതമ്പായ്സിദ്ധർഗാനം

വെട്ടവെളിയോ തൻ മെയ്യെന്നിരിപ്പോർക്ക
പട്ട യമെന്തിനെടീ— കുതമ്പായ്
പട്ടയ മെന്തിനെടീ ?

മെയ്പൊരുഠം കണ്ടുവിളങ്ങും വിജ്ഞാനിക്ക
കല്ലങ്ങ ളെന്തിനെടീ— കുതമ്പായ്
കല്ലങ്ങ ളെന്തിനെടീ ?

കാണാതെ കണ്ടു കരുത്തോടിരിപ്പോർക്ക
വീണാശ യെന്തിനെടീ— കുതമ്പായ്
വീണാശ യെന്തിനെടീ ?

വഞ്ചനയററവഴിയിൽ ചരിപ്പോർക്ക
ചഞ്ചല മെന്തിനെടീ— കുതമ്പായ്
ചഞ്ചല മെന്തിനെടീ?

ആധാരമാമാദിയന്തങ്ങഠം കണ്ടോർക്ക
വാദങ്ങ ളെന്തിനെടീ— കുതമ്പായ്
വാദങ്ങ ളെന്തിനെടീ.

നിദ്രയൊഴിഞ്ഞുള്ളുണർവ്വോടിരിപ്പോർക്ക
മുദ്രക ളെന്തിനെടീ— കുതമ്പായ്
മുദ്രക ളെന്തിനെടീ.

തന്ത്രമാകുന്ന നിലത്തിങ്കൽ നില്പോർക്ക
മന്ത്രവു മെന്തിനെടീ— കുതമ്പായ്
മന്ത്രവു മെന്തിനെടീ.

സത്യമാകുന്ന തലത്തിലിരിപ്പോർക്ക
യജ്ഞങ്ങ ളെന്തിനെടീ— കുതമ്പായ്
യജ്ഞങ്ങ ളെന്തിനെടീ.

മുത്തമിഴ് നന്നായ് പഠിച്ചുള്ളവിജ്ഞന്നു
തത്വങ്ങളെന്തിനെടീ —കുതമ്പായ്
തത്വങ്ങളെന്തിനെടീ.

ഉച്ചിക്കമേൽ ചെന്നുയർവെളികണ്ടോർക്കി–
ങ്ങിച്ഛിക്കാനെന്തുണ്ടെടീ —കുതമ്പായ്
ഇച്ഛിക്കാനെന്തുണ്ടെടീ.

വേകാതെവെന്തു വെളിയൊളികണ്ടോർക്ക
മോഹങ്ങളെന്തിനെടീ —കുതമ്പായ്
മോഹങ്ങളെന്തിനെടീ.

പാകാതെ താങ്ങിത്തനിവഴിപോയോർക്ക
ഏകാന്തമെന്തിനെടീ —കുതമ്പായ്
ഏകാന്തമെന്തിനെടീ?

അന്തരം തന്നിലലഞ്ഞാടും മൂഢർക്ക
തന്ത്രംതാനെന്തിനെടീ —കുതമ്പായ്
തന്ത്രംതാനെന്തിനെടീ?

ആനന്ദം പൊങ്ങിയറിവോടിരിപ്പോർക്ക
ജ്ഞാനംതാ നെന്തിനെടീ —കുതമ്പായ്
ജ്ഞാനംതാ നെന്തിനെടീ?

ചിത്തിരക്കൂട്ടത്തെ ദിനംദിനം കാൺമോർക്ക
പത്തിരമെന്തിനെടീ —കുതമ്പായ്
പത്തിരമെന്തിനെടീ.

ധായങ്ങളും ചുററും സദാപികാൺമോർക്ക പ്ര-
മാണങ്ങളെന്തിനെടീ —കുതമ്പായ്
പ്രമാണങ്ങളെന്തിനെടീ?

മുക്കോണന്തന്നിൽ മുളച്ചമെയ് ജ്ഞാനിക്ക
ഷട്കോണമെന്തിനെടീ —കുതമ്പായ്
ഷട്കോണമെന്തിനെടീ

അഷ്ടദിക്കെല്ലാം പരന്നാടും നാഥന്നു
വൈരാഗ്യമെന്തിനെടീ —കുതമ്പായ്
വൈരാഗ്യമെന്തിനെടീ

മുക്തിപെററുള്ളം പുണരും മെയ്ജ്ഞാനിക്ക
പത്ഥ്യം താനെന്തിനെടീ–കുതമ്പായ്
പത്ഥ്യം താനെന്തിനെടീ?

ഇല്ലലെനോക്കിയറിവോടിരിപ്പോർക്ക
പല്ലാക്കെന്തിനെടീ–കുതമ്പായ്
പല്ലാക്കെന്തിനെടീ.

അഷ്ടാംഗയോഗമറിഞ്ഞ മെയ്യ്ജ്ഞാനിക്ക
സാഷ്ടാംഗമെന്തിനെടീ–കുതമ്പായ്
സാഷ്ടാംഗമെന്തിനെടീ?

വേഗമക്കേിവിളങ്ങും മെയ്യ്ജ്ഞാനിക്ക
ഭോഗം താനെന്തിനെടീ–കുതമ്പായ്
ഭോഗം താനെന്തിനെടീ

മദയാനയെക്കൊന്നു മലമേലിരിപ്പോർക്ക
വീട്ടുകാവലെന്തിനെടീ–കുതമ്പായ്
വീട്ടുകാവലെന്തിനെടീ

ചത്തോരെപ്പോലെ തിരിയുന്ന ത്യാഗിക്ക
കൈത്താളമെന്തിനെടീ–കുതമ്പായ്
കൈത്താളമെന്തിനെടീ

കണ്ടോരെനോക്കിക്കരത്തോടിരിപ്പോർക്ക
കൊണ്ടാട്ടമെന്തിനെടീ–കുതമ്പായ്
കൊണ്ടാട്ടമെന്തിനെടീ

വെൺകായമുണ്ടു മുളകുണ്ടു ചുക്കുണ്ടു
ഉൺകായമെന്തിനെടീ–കുതമ്പായ്
ഉൺകായമെന്തിനെടീ.

തന്നെത്താൻ കാത്തു കൈലാസത്തിൽ വാഴ്വോർക്ക
ഖേദം പിന്നെന്തിനെടീ–കുതമ്പായ്
ഖേദം പിന്നെന്തിനെടീ.

പട്ടണംചുററിപ്പകലേ തിരിവോർക്ക
മുട്ടാക്കെന്തുണ്ടെടീ–കുതമ്പായ്
മുട്ടാക്കെന്തുണ്ടെടീ.

താവാരമില്ല തനിക്കോരിടമില്ല
തേവാരമെന്തിനെടീ— കതമ്പായ്
തേവാരമെന്തിന്നെടീ.

തന്നെയറിഞ്ഞു തൻനാഥനെച്ചേർന്നോർക്ക
പിന്നാംശയെന്തിനെടീ— കതമ്പായ്
പിന്നാശയെന്തിനെടീ.

പത്തിന്ദ്രിയം താനും പതിയോടിരിപ്പോർക്കി
ങ്ങുദ്ധാരമെന്തിനെടീ— കതമ്പായ്
ഉദ്ധാരമെന്തിനെടീ?



## 4 അകപ്പേയ്‌സിദ്ധർഗാനം

നഞ്ചുണ്ണുകവേണ്ടാ......അകപ്പേയ്
നാഥന്റെ സന്നിധിയിൽ

നെഞ്ചുമലയാതെ........അകപ്പേയ്
നീയൊന്നും ചൊല്ലരുതേ.

പരാപരമായതെടീ........അകപ്പേയ്
പ്രപഞ്ചമായ് വന്നതെടീ

ധരാതലമേഴിടവും.........അകപ്പേയ്
താനേയുണ്ടായതെടീ.

നാദവേദമെടീ...... അകപ്പേയ്
നന്നിടം കണ്ടായോ

പാദം സത്യമെടീ ...... അകപ്പേയ്
പരബിന്ദുനാദമെടീ.

ബിന്ദുനാദമെടീ......അകപ്പേയ്
സത്യമായ്‌വന്നതെടീ

പഞ്ചഭൂതങ്ങളെല്ലാം......അകപ്പേയ്
അതിൽനിന്നും വന്നതെടീ

തത്വങ്ങളാറെണ്ണവും.......അകപ്പേയ്
ആഗമമെന്നരസ്സാം

മാറാത്തമണ്ഡലവും......അകപ്പേയ്
വന്നതുമൂന്നടിയായ്

വസ്തുവും ശുദ്ധമെടീ....അകപ്പേയ്
ദൃഢമിതു കണ്ടായോ

വായുവും നീലമെടീ......അകപ്പേയ്
വാൻപൊരുളാംകണ്ടായോ

വാനവുമഞ്ചുമട്ടിൽ.......അകപ്പേയ്
വന്നതു നീ കേൾക്കുക

ഊനമതാകയില്ലാ...അകപ്പേയ്
ഉള്ളതുചൊന്നേൻ ഞാൻ

ആകാരമെന്നതെല്ലാം......അകപ്പേയ്
അഞ്ചുനാണ്ടായവ കേൾ

ഊകാരം കൂടിച്ചേർന്നി—ട്ടകപ്പേയ്
ഉരുവായി വന്നതെടീ

മാകാര മായയെടീ......അകപ്പേ!
മലമെന്നു ചൊല്ലിയല്ലോ

ശികാര മാദിയെടീ.......അകപ്പേ!
ചിന്തിച്ചു പാർത്തീടു

ഓട്ടബ്ഭുവനമെടീ........അകപ്പേ!
മന്ത്രങ്ങൾ തന്ത്രങ്ങളും

വീണ്ടു മുരച്ചീടാം.......അകപ്പേ!
മീണ്ടു കേട്ടിടുമോ നീ

അസ്ഥിയാണെന്നു തോന്നും.......അകപ്പേ
അമ്പത്തൊന്നക്ഷരവും

മിഥ്യയാണെന്നു കാണു........അകപ്പേ!
സത്യമെന്നോർക്കരുതേ

തത്ത്വമെന്നുള്ളതെല്ലാം.......അകപ്പേയ്!
സകലമായ് വന്നതെടീ

ബുദ്ധി നിനക്കു ചൊന്നേൻ........അകപ്പേ
ഭൂതസ്വരൂപമല്ലോ

ഈ വിധ രൂപമെല്ലാം അകപ്പേ
എൻ നാഥനല്ലയെടീ

ആ വിധമൊന്നു വേണ്ട........അകപ്പേ
ആരാഞ്ഞു കാണുക നീ

ഭാവനമാററിടുവാൻ... .. അകപ്പേയ്
    ഭാവിക്കരുതു ചെററും

മൃത്യുവുമില്ലതെടീ...അകപ്പേയ്
    സൽഗുരുപാദമെടീ

എത്രമേൽ ചൊല്ലിയാലും...അകപ്പേയ്
    എന്മനം തേറുകില്ല

ചിത്തുമചിത്തും വിട്ട്......അകപ്പേയ്
    ഗുരുപാദം ചേർന്നുകാണ്ക.

ശാസ്ത്രങ്ങളാറുമെടീ— അകപ്പേയ്
    തന്നാലെ വന്നതെടീ

എത്താതെ നിന്നോരിടം...അകപ്പേയ്
    ആരാഞ്ഞു ചൊല്ലീട.

ആറാറാകുന്ന തത്വം...അകപ്പേയ്
    ആകരുതൊന്നിനമേ

വേറെയൊന്നുണ്ടെങ്കിൽ...അകപ്പേയ്
    സത്യമതോർക്ക നീ

നിന്നെയറിയും കാലം...അകപ്പേയ്
    അന്യങ്ങളോടു ചേരാ

നിന്നെ അറിയും വഴി...അകപ്പേയ്
    ഉള്ളതുചൊന്നേൻ ഞാൻ.

സാധനയെന്തിനാവും........അകപ്പേയ്
    സാലോക പ്രാപ്തിക്കാവും

സാധിച്ചിടുന്നതെന്തേ – കർമ്മങ്ങൾ
    ചെയ്താലു മേറെ ജന്മം

യോഗമെന്തിനാവും ... . അകപ്പേയ്
    ഉള്ളതു കണ്ടെന്നാൽ

ദേഹോഹമെന്ന മോഹം....... അകപ്പേയ്
    തേടരുതേ ചൊല്ലാം

ഈശ്വരനെന്നതെല്ലാം........അകപ്പേയ്
ഏതു വിധമാകും

ദർശനമായറിയൂ—— ——അകപ്പേയ്
ആനന്ദമൊന്നു മാത്രം

കണ്ടു കൊണ്ടേനേ........അകപ്പേയ്
കണ്ടതിൽ കാതൽ കൊണ്ടേൻ

ഉണ്ടു കൊണ്ടേൻ........അകപ്പേയ്
ഉള്ളതു ചൊല്ലീടാം

ഉള്ളതു ചൊന്നാലും—— ——അകപ്പേയ്
നീ തന്നെ കണ്ടീടേണം

കള്ളവും തീരുകില്ലം......അകപ്പേയ്
കണ്ടോർ കൊതിക്കമെടീ

ബോധിച്ചു നിന്നെന്നാൽ— .. അകപ്പേയ്
പേടിക്കയില്ലയെടീ

ചെയ്തു വിനകളെല്ലാം .. ....അകപ്പേയ്
നിന്നെ വിട്ടോടിടുമോ ?

ഈശൻെറ പാശമെടീ........അകപ്പേയ്
ഈ വിധം കണ്ടതെല്ലാം

പാശം ലഭിച്ചതെടീ........അകപ്പേയ്
പരമതു കണ്ടായോ

ശാസ്ത്രങ്ങളും സൂത്രങ്ങളും .. അകപ്പേയ്
സങ്കല്പമായതെടീ

നോക്കവാൻ പാടില്ലെടീ .......അകപ്പേയ്
ശൂന്യം വരും ഫലമായ്

നാശമായീടുവാനായ്....... അകപ്പേയ്
ആശിച്ചു വെന്നതുതേ

പാശം പോയാലും......അകപ്പേയ്
പശുക്കളും പോവുകില്ലേ

നാണമെന്തിനെടീ ....അകപ്പ്രേയ്
നൽവിന തീർന്നെന്നാൽ
കാണകവേണമെന്നാൽ ....അകപ്പ്രേയ്
കാണാൻ ലഭിക്കകില്ല.
ചുമ്മാതിരുന്നിടുവാൻ ....അകപ്പ്രേയ്
സൂത്രത്തെച്ചൊന്നേൻ ഞാൻ
ചുമ്മാതിരുന്നവിടം ....അകപ്പ്രേയ്
ചുറ്റുകണ്ടായോ
ഒന്നുമില്ല്യയെടീ ....എല്ലാവും
ഉള്ളപടിയായി
നന്നില്ല ചീത്തയുമി ....ല്ലകപ്പ്രേയ്
നാണവുമില്ല്യയെടീ
കലക ളെന്തിനെടീ ....അകപ്പ്രേയ്
കണ്ടോർ ചിരിക്കയില്ലേ
നിലകളെ ന്തിനെടീ ....അകപ്പ്രേയ്
നീയാരു ചൊന്നാലും
ചന്ദ്രനമൃതമെടീ ....അകപ്പ്രേയ്
ഇരവി വിഷമല്ലോ
ചന്ദ്രിക വെള്ളയെടീ ....അകപ്പ്രേയ്
ഇരവി ചുവന്നതല്ലോ
ആണല്ല പെണ്ണല്ലെടീ ....അകപ്പ്രേയ്
അഗ്നിയെക്കണ്ടോയോ
താണ്ഡവുമീവിധം താൻ ....അകപ്പ്രേയ്
സൽഗുരുപാടമെടീ
എത്ര പഠിച്ചാലും ....അകപ്പ്രേയ്
എൻമുറയാകയില്ല
ചൊന്നതുകേട്ടായോ ....അകപ്പ്രേയ്
ചുമ്മാതിന്നിട്ട നീ
കാട്ടം മലയുമല്ലാ ....അകപ്പ്രേയ്
കട്ടംതപമായാലെന്തേ?

വീട്ടംവെളിയാമോ ...അകപ്പേയ്
മെയ്യായ് വരേണ്ടതല്ലേ
പരത്തിലേ ചെന്നാലും ...അകപ്പേയ്
പാരിലേ രക്ഷകിട്ടു
പരത്തിന്നട്ടത്തവിടം ...അകപ്പേയ്
പാഴത്തുകണ്ടായോ
താനററുനിന്നയിടം ...അകപ്പേയ്
ശൈവം കണ്ടായോ
ഊനററു നിന്നവക്ക് ...അകപ്പേയ്
ഊനമൊന്നില്ലയെടീ
ശൈവമാക്കെന്നു ചൊല്ലാം ...അകപ്പേയ്
തന്നെയറിഞ്ഞവക്ക്
ശൈവമായ് നിന്നോരിടം ... അകപ്പേയ്
സൽഗ്ഗുരുപാദമെടീ
ജന്മമൊട്ടങ്ങുവാനാ — യകപ്പേയ്
ഭേദങ്ങളററിടേണം
സർവ്വംപരിത്യജിച്ചോർ — അകപ്പേയ്
ചുമ്മാതിരുന്നവരാം
ആരലഞ്ഞാലും ... അകപ്പേയ്
നീയലയാതിരിക്കു
ഊരലഞ്ഞാലും അകപ്പേയ്
ഒന്നുമേ നോക്കരുതേ
വെള്ളകറുപ്പുമോ ....അകപ്പേയ്
വെള്ളിയും ചെമ്പാമോ
ഉള്ളതുകററമോടി —..അകപ്പേയ്
നിന്നുള്ളെ നീ നോക്കു.
ഉണ്ടാക്കിക്കൊണ്ടതല്ലേ അകപ്പേയ്
ഉള്ളതുചൊന്നേൻ ഞാൻ
കണ്ടവർ മിണ്ടിടുമോ ...അകപ്പേയ്
സങ്കല്പ മററതെടീ

മൂലമില്ലയെടീ ....അകപ്പേയ്
മുപ്പൊരുളില്ലയെടീ
മൂലമുണ്ടെന്നാകിലോ ....അകപ്പേയ്
മുക്തിയുമുണ്ടാമോ
ഇന്ദ്രജാലങ്ങളെടീ ....അകപ്പേയ്
അമ്പത്തൊന്നക്ഷരവും
മന്ത്രവുമാവിധം കേശം ...അകപ്പേയ്
വായെത്തുറക്കാതെ
പാഴായീടേണ്ടയെന്നാ ...ലകപ്പേയ്
പാർത്തതെ നമ്പാത്തേ
കേശക്കാതുരച്ചേൻ ഞാൻ ....അകപ്പേയ്
കേശവിയുമല്ലയെടീ
ജാതിഭേദം വരുമോ ...അകപ്പേയ്
താനായി നിന്നവർക്ക്
ഓതിയുണർന്നാലും ....അകപ്പേയ്
ഒന്നുമേയില്ലയെടീ
ഞാനുമില്ലയെടീ ....അകപ്പേയ്
നാഥനുമില്ലയെടീ
താനുമില്ലയെടീ ....അകപ്പേയ്
സൽഗുരു താനുമില്ല
മന്ത്രങ്ങളില്ലയെടീ ....അകപ്പേയ്
വാസനയില്ലയെടീ
തന്ത്രങ്ങളില്ലയെടീ ...അകപ്പേയ്
സമയവുമില്ലയെടീ
പൂജയും ബന്ധമെടീ ....അകപ്പേയ്
ബോധമേ ശപാസകോശം
ഈശനും മായയെടീ ....അകപ്പേയ്
യെല്ലാവുമീവിധം താൻ
ചൊല്ലരുതേ വെളിയിൽ ....അകപ്പേയ്
ചൊന്നാലും ദോഷമെടീ

ഇല്ല ഇല്ലയെടീ ...അകപ്പേയ്

ഏകാന്തം കണ്ടായോ

തത്വമാമീശ്വരനോ ...അകപ്പേയ്

സദാശിവമായതെടീ

മററുള്ള ദൈവമെല്ലാ ...മകപ്പേയ്

മായാ സ്വരൂപങ്ങളാം

വാർത്തകളെങ്ങുണ്ടെടീ ....അകപ്പേയ്

വാചാമ ഗോചരത്തിൽ

ഏററതല്ലയെടീ ....അകപ്പേയ്

എന്നുടൽ വന്നതല്ല

ശാസ്ത്രങ്ങളില്ലയെടീ ...അകപ്പേയ്

ചലനം കടന്നതെടീ

പാർത്തിടാനാവുകില്ലേ ....അകപ്പേയ്

ഭാവനയ്ക്കെത്തുകില്ല

എന്തു പഠിച്ചാലെന്തേ ...അകപ്പേയ്

എത്രതാൻ ചെയ്താലെന്തേ ?

ചൊല്ലിയതെന്തുമോർത്താൽ ...അകപ്പേയ്

കള്ളങ്ങളാം കണ്ടായോ

തന്നെയറികവേണം ... അകപ്പേയ്

ചാരാതെ ചാരവേണം

പിന്നറിയുന്നതെല്ലാം ...അകപ്പേയ്

പേയറിവായിടും കേൾ

ഭിക്ഷയെടുത്താലും ...അകപ്പേയ്

ജന്മമൊടുങ്ങുകില്ല

ഇച്ഛയെഴിഞ്ഞയിടം ...അകപ്പേയ്

എന്നിടം കണ്ടായോ.

വേഷങ്ങളാകാതേ ...അകപ്പേയ്

കുതർക്കങ്ങളാകാതേ

ജാലങ്ങളാകരുതേ ...അകപ്പേയ്

ചഞ്ചലമാകരുതേ

ദൃഷ്ടാന്തമല്ലയെടീ ... അകപ്പേയ്
നിന്നാണെ ചൊന്നേൻ ഞാൻ

അപ്പിനോടപ്പുമെന്നായ് ... അകപ്പേയ്
ആരാഞ്ഞിരുന്നീട്ട

വേഷം വേണ്ടാത്തോർ ... അകപ്പേയ്
മുക്തിയും വേണ്ടാത്തോർ,

ദീക്ഷയും വേണ്ടാത്തോർ ... അകപ്പേയ്
ചിന്മയമായവർകൾ

കാലൻ പിശാചാണെടീ ... അകപ്പേയ്
പാർക്കകിൽ ഭ്രാന്തനെടീ

കാലങ്ങൾ മൂന്നുമില്ല ... അകപ്പേയ്
കാര്യവുമല്ലയെടീ

കണ്ടതുമില്ലയെടീ ... അകപ്പേയ്
കണ്ടവരുണ്ടെങ്കിൽ

ഉള്ളതു വേണ്ടായോ ... അകപ്പേയ്
നിന്നാണെ ചൊന്നേൻ ഞാൻ

അഞ്ചിനെയുണ്ണാതെ ... അകപ്പേയ്
ആശയും വേണ്ടാതേ

നെഞ്ചിനെ വിട്ടുതള്ളി ... അകപ്പേയ്
നിഷ്ഠയിൽ ചാരാതേ

ഒന്നിനോടൊന്നു ചേർന്നാൽ ... അകപ്പേയ്
ഒന്നും കെട്ടും കാണും.

നിന്ന പരമേശനും ... അകപ്പേയ്
നിലയററുമാഞ്ഞീടും

തോന്നും വിനകളെല്ലാം ... അകപ്പേയ്
ശൂന്യം കണ്ടായോ

തോന്നാതെ തോന്നിവിടും ... അകപ്പേയ്
ശുദ്ധവെളിയിങ്കലേ

പൊയ്യെന്നു തള്ളാതേ ...അകപ്പേ
    പോക്കു വരവും സ്വയം

മെയ്യെന്നു ചൊല്ലുന്നേരം അകപ്പേ
    മുക്തിയും ലഭ്യമാകും

വേദമോതാതേ് അകപ്പേ
    മെയ്‌ കണ്ടെന്നെണ്ണരുതേ

പാദം നമ്പാതേ ...അകപ്പേയ്‌
    ഭാവിച്ചു നോക്കരുതേ



# ആത്മ ജ്ഞാനഗാനം

(ദർത്തൃഗിരി)

മുക്തിതരും ജ്ഞാനമൊഴിയാം ഗീതങ്ങൾ ളാലപിക്കാൻ
ശക്തിമുഖൻ തൻപ്രസാദം കൈവരുന്ന തെക്കാലം
അങ്കാരമുള്ളടക്കി യിന്ദ്രിയങ്ങളെ കരിച്ച—
റങ്ങാതുറങ്ങിയിമ്പ മണ്ണുന്ന തെക്കാലം
നീങ്ങാത്ത ശിവയോഗ നിദ്രയിൽ പെട്ടിരുന്നു
തേങ്ങാത്ത കരുണക്കടലിൽ മുങ്ങുന്ന തെക്കാലം
തീരാ ദുഃഖങ്ങളുലെന്നുള്ളടഞ്ഞു തകരാതെ
തീരാത്ത ജനനത്താല്പ തീക്കുന്ന തെക്കാലം
മായയാം ജനന ഭ്രാന്തി വേരററു മുക്തിരൂപം
മായാത്ത വെട്ട വെളിക്കോട്ട കാൺമ തെക്കാലം
മോക്ഷമണ്ഡലക്കോട്ടയെ ക്കീഴടക്കവാനായ്
അക്ഷയാനന്ദം വന്നടുക്കുന്ന തെക്കാലം
ശിശുവായ് ചമഞ്ഞു പൊട്ടനെപ്പോലലഞ്ഞു മണ്ണിൽ
പേ പോലിരുന്നു ബ്രഹ്മത്തെച്ചേരു മെക്കാലം
പേ പോലലഞ്ഞു ചത്ത പ്രേതം പോൽ കിടന്നവളെ—
ത്തായാരെപ്പോലെ കണ്ടു തപം ചെയ്വാ തെക്കാലം
കാൽകാട്ടി, കൈകൊട്ടി, കണ്ണും മുഖവും കാട്ടി
മാൽകാട്ടും മധുമൊഴിയെ മറന്നിരിപ്പതു തെക്കാലം
പെണ്ണില്ലാ ജന്മമാശാ ഭ്രാന്തിയെ വിട്ടൊഴിഞ്ഞു
കണ്ണു രണ്ടിനെയും മൂടി ച്ചേർന്നിരിപ്പ തെക്കാലം
ആറാത്ത പുണ്ണിൽ പെട്ടടിഞ്ഞത്ര കിടക്കാതെ
തേറാത്ത ചിന്തയെ ദ്രീപിച്ചെന്ന തെക്കാലം
തന്തയും തള്ള, മക്കൾ, ഭ്രാതാക്കളും പോമെന്നു
ചിന്തയിൽ കണ്ടു, മോഹമാറുന്ന തെക്കാലം
മന്നുയിരിന്നൊക്കൊന്നു കൊലച്ചോറുണ്ടിടാതെ
തന്നുയിരെല്ലാമെന്ന തപം മുടിപ്പ തെക്കാലം

ജാലങ്ങളം, മിഥ്യാസിദ്ധിപ്പകിട്ടും വർണ്ണാചാര
ജാലങ്ങളും മറന്നിരിക്കുന്ന തെക്കാലം

ആമ വരുമാളിനെക്കണ്ടവയവമടക്കംപോൽ ഞാ-
നുമ തന്നരുവമുണ്ടൊടുങ്ങു മെക്കാലം

വിത്തകനിരിപ്പതെങ്ങെന്നാരാഞ്ഞു നോക്കിനിത്യം
ചത്തശവം പോലിരുന്നു കാൺമതിനി യെക്കാലം

വേദാന്ത. വേദമെല്ലാം വിട്ടൊഴിഞ്ഞ നിഷ്ഠയിങ്ക-
ലോകാന്തമായിരിക്കും ഞാനിനി യെക്കാലം

വേറിടത്തെത്തേടിയെൻെറ ജീവിതത്തെപ്പാഴാക്കാതെ
കുറുള്ള നിന്നിടത്തിൽ നിദ്ര ചെയ്യ്‌വ തെക്കാലം

ഇന്നുള്ളോർ നാളെയുണ്ടെന്നുള്ളതും മിഥ്യയാണെ
ന്നെന്നുമുള്ളോർ ചൊന്നതിനെ ഞാനറിഞ്ഞ തെക്കാലം

ഭാവനകളാൽ പരുത്ത ജന്മം മോക്ഷമേർപ്പെടവേ
ഭാവനവെടിഞ്ഞു നിന്നടിയടഞ്ഞ തെക്കാലം

നവദ്വാരസൂത്രം വിട്ടു ഞാനെന്നലഞ്ഞീടാതെ
ശിവബോധസൂത്രത്തിന്നെക്കണ്ടറിഞ്ഞ തെക്കാലം

മലജലങ്ങളും മറന്നു മാംസപ്പുഴക്കൂടുവിട്ടു
വീടവാങ്ങി നിൻപദത്തിൽ ചേരുവതു മെക്കാലം

മുജ്ജന്മവിനകരം രണ്ടുമീടുവച്ചു ഞാനെടുത്തൊ-
രിജ്ജന്മജഡത്തെത്തള്ളി നിന്നെച്ചേർന്ന തെക്കാലം

നീരിനെക്കൊള്ളും മേഘം വർഷിച്ചു വിട്ടപോൽ ശ-
രീരത്തെ ഞാനും വിട്ടു പരനെച്ചേർന്ന തെക്കാലം

ചോററുണ്ണുരുത്തിയെച്ചുമന്നലഞ്ഞു ചാകാതെ
കാററുതും ജഡത്തെ വാട്ടണയും നിന്ന യെക്കാലം

അറിവുറും പകപ്പ തന്നൽഘാടനം നടത്താൻ
ഗുരുവിനെക്കണ്ടറിഞ്ഞു കുമ്പിടുവ തെക്കാലം

വൻപാളികകം പൊന്നോടൊത്തു വാണാലും പുളിപ്പഴവും
തൻപുറം തോട്ടംപോലെ യാവതിനി യെക്കാലം

പററററു നീരിന്മേലത്താമരയിലയെപ്പോൽ ത-
ന്നുറോരെ മാററിമനം ദൂരെനിൽപ്പ തെക്കാലം

തെളിയത്തെളിയ ത്തെളിയും പേരിമ്പ മകരന്ദം
പൊഴിയപ്പൊഴിയ മനം മുങ്ങിനില്പ തെക്കാലം

ശിവശുക്തികാംക്കിടക്കമെഞ്ഞുള്ളൊരീലോകത്തെ
വൈരാഗ്യശയ്യയുള്ളീലമത്തിവുയ്പ തെക്കാലം

ഭൂത,മിന്ദ്രിയം ബിന്ദു,നാദവും കരണമെന്നീ
ഭേദങ്ങാം പലതിനവും പിരിച്ചറിവു തെക്കാലം

ബോധം, പിന്നിന്ദ്രിയങ്ങള വസ്ഥകളം വേർപിരിഞ്ഞു
വാധായാത ചേരന്നൊരു നുറയ്യുവതു തെക്കാലം

ഉച്ചിക്കിട നടവേ യോങ്ങിനിൽക്കും ഗുരുപദത്തെ
ലക്ഷ്യമാക്കിക്കൊണ്ടിരുന്നു നേരുവതു തെക്കാലം

പടർന്ന മനക്കാട്ടിനെ യുഞ്ചെഴത്താം വാളാലേ
തുടന്തു തുടന്തു വെട്ടി ച്ചുടുവതിനി തെക്കാലം

പഞ്ചേന്ദ്രിയങ്ങാം വഴി യലയുമെൻ മനം വേഗം
വെന്തു വീഴാൻ നോക്കി ഞാൻ മിഴിച്ചിരിപ്പ തെക്കാലം

കൂടു വിടും ജീവൻ മെല്ലെ ക്കോട്ടാവി വിട്ടപോൽ മാ–
ണ്ടോടു വതിൻ മുമ്പേ ഞാൻ ചത്തിരിപ്പ തെക്കാലം

ഊണൊഴിഞ്ഞൊരുടലിൽ നിന്നുയിരൊഴിഞ്ഞു പോവതി മുൻ
ഞാനൊഴിഞ്ഞു പോയിടേണ്ട നാം വരുവ തെക്കാലം

കെട്ടഴിയും മർത്ത്യർ വന്നു വൻപേറെ പ്പലതുരച്ചു
ചുട്ടിടും മുൻ സ്വയം ഞാനേ ചുട്ടിരിപ്പ തെക്കാലം

തോന്നിറോ ബഹ്മദ്വാരം നടന്നിടാതെ
നൂലേണിയേറി മോളിൽ നോക്കുവതു തെക്കാലം

ഭൂമുഖമെല്ലാം നടന്നു കാൽ തളന്നു വീഴാതെ
വായുവിങ്കലേറി ഗതി നേടുവതു തെക്കാലം

ഒളിപടരും കുണ്ഡലിയെ യുന്നിയേറി വാലുണത്തി
സുഷുമ്നയിലേ തുറന്നു ചുണ്ടുവതു തെക്കാലം

ഇടപിംഗലക്കും മദ്ധ്യേ ഓടും സുഷുമ്നതന്നിൽ
ഇടറാതെ നിന്നു ചലിച്ചിരിപ്പ തെക്കാലം

മൂലാഗ്നിയെ ക്കൊളുത്തി യേററി നിലാമണ്ഡലത്തിൽ
പാലിന്നെയിറക്കിയുണ്ടു വിശപ്പാററുവതു — മെക്കാലം

നെട്ടൻ മരുഭൂമിയി ലടങ്ങാക്കതിര ചെല്ലുമ്പോലെ
വെട്ടവെളിതന്നിൽ ഞാനിരപ്പതിനി — യെക്കാലം

കിണ്ണാരമോതും പല കലശ്ശ മെത്താപ്പൊരുളിൻ
വണ്ണത്തിൽ വാണു തപസ്സേല്പതിനി — യെക്കാലം

മലമററ ജലവുമററ മായയോട മാനമററു
നലമററു കുലവുമററു ഞാനിരിപ്പ — തെക്കാലം

ഓടാതെയോടി യുലകിന്നെ വലംചുററി
ത്തേടാതെ യെന്നെയെന്നിൽ ദർശിപ്പ — തെക്കാലം

അജ്ഞാനം വിട്ടു പൂർവ്വസമ്പത്താം ജ്ഞാനം നേടി
വിജ്ഞാനവീട്ടിൽ വെളിപ്പെട്ട — തെക്കാലം

മുമ്മലവും ചേൻരദിച്ചു കാണുവൊരിക്കായത്തിന്നെ
നിർമ്മലമായ് കണ്ടുകർമ്മം മാഞ്ഞിരിപ്പ — തെക്കാലം

ആധാരമാറും താണ്ടിയാനന്ദപ്പരൊളിയെ
സാധിച്ചു കണ്ടു സിദ്ധനാവുന്ന — തെക്കാലം

കണ്ണിലൊളിപാഞ്ഞതും കരുത്തറിഞ്ഞു കൊണ്ടതും പിൻ
വിണ്ണൊളിയെക്കണ്ടതും വെളിപ്പെടുന്ന — തെക്കാലം

കനവുകണ്ടപോലെനിക്കു കാട്ടിമറച്ചേയിരിക്കും
നിനയ്പിന്നെപ്പരവെളിമേൽ നിറുത്തുവതു — മെക്കാലം

ആരെന്നു കേട്ടതും പിൻ അറിവുവന്നു കണ്ടതും മേൽ
പാരെന്നു ചൊന്നതും ഞാൻ പകുത്തറിവ — തെക്കാലം

ചിന്തിക്കും ചിന്തതോറും നിറഞ്ഞ പരിപൂരണത്തെ
സുഷുമ്നക്കും മേലേകണ്ടു കണ്ണിൽമുളച്ചെഴുന്ന — തെക്കാലം

'ശി' എന്നുയർന്നു മേൽതെളിഞ്ഞുനിന്ന വാൻപൊരുളെ
നീയെന്നു കണ്ടു നിലപെറുവ — തെക്കാലം

'വ'യ്യെഴുത്തും 'മ'യ്യെഴുത്തും വാളാകും 'ശി'യ്യെഴുത്തും
'യ'യ്യെഴുത്തിനുള്ളിലടങ്ങിനില്പ — തെക്കാലം

അക്ഷരങ്ങളെല്ലാം മാഞ്ഞിട്ടേകമായ് നിന്നതിലേ
ലക്ഷ്യമായ്ചിന്തചെലുത്തിട്ടിൻപുകൊാവ — തെക്കാലം

അഥവാ യൂഥവാ യാദി യന്തവ്യമായ് നിന്ന
ഗുരുവായിവ ന്നെന്നെക്കൈക്കൊരംവ തെക്കാലം
ഞാനെന്നറിഞ്ഞവനെ ഞാനറിയാക്കാലമെല്ലാം
താനെന്ന നീയിരുന്നനിന്നെയറിവ തെക്കാലം
മത്തോടചേർന്നിരുന്ന മനമാടിട്ടന്നോരെപ്പോൾ
ചിത്തോട്ട ചേർന്നിരു ന്നരുറം പെറുന്ന തെക്കാലം
അഷ്ടാംഗയോഗമതി ന്നപ്പുറ ത്തപ്പുറത്താശ്
കിട്ടാത്തവസ്തുവിന്നെക്കിട്ടുന്ന തെക്കാലം
ഒട്ടാതെയൊട്ടിനിൽക്ക മുടലുയിരും പിരിച്ചി–
ഞെത്തുത്തൊരാദി ക്ഷേണിചാരുന്ന തെക്കാലം
പട്ടമററകാററിൽ പറന്നാട്ടം സൂത്രംപോലെ
വെട്ടവെളിയാകം കാററിൽ വാഴുന്ന തെക്കാലം
ആചാരപൂജാനുഷ്ഠാനങ്ങളും വിട്ട മൗനം
ആചരിച്ചമ്പോധനില കെട്ടിരുന്ന തെക്കാലം
കോടാനുകോടിബഹിരണ്ഡവും സങ്കൽപത്തെ–
ക്കൂടാതെ വേറില്ലെന്നതറിയുന്ന തെക്കാലം
ആദിമുതലായി നിൻെറ ഹരിയെന്ന അക്ഷരത്തെ
ഓതിയറിഞ്ഞന്തരത്തിലുണർന്നിട്ടവ തെക്കാലം
ശാസ്ത്രത്തെക്കാട്ടി നാലുവേദത്തെയും പൊ:യ്യാക്കം
സൂത്രത്തെക്കണ്ടു ദു:ഖമാററുന്ന തെക്കാലം
അല്പം പകലുമെന്നോരറിവെ യറിവാലറിഞ്ഞു
ചൊല്ലുന്നി മുറ മറന്നുറങ്ങുവതു തെക്കാലം
വ്യളരും ചരാചരത്തിലെള്ളമെണ്ണയുംപോലെ
വിളങ്ങും വേദസാര മറിവതിനി യെക്കാലം
ഊനായി, ഊനിലുയിരായി, യേതുലകം
താനായിനിന്ന തന്നെയറിവതിനി യെക്കാലം
എന്നെവിട്ട നീങ്ങാതെ യെൻെറയുള്ളിൽ നീയിരിക്കെ
നിന്നെവിട്ടനീങ്ങാ തുരുപ്പെട്ടുന്ന തെക്കാലം
അടയിരുന്ന പുഴവും വണ്ടിൻ രൂപത്തെക്കൊണ്ട പോലെ
കടിയിരുന്ന നിന്നരുളിൽ ...

കടലികലൊളിന്ദിരുന്ന കനലെണീററു വന്നതുപോൽ
ഉടലിലൊളിച്ച ശിവം പ്രകാശിപ്പ തെക്കാലം
അരുണപ്രകാശമണ്ഡമെങ്ങും പരന്നപോൽ നിൻ
കരുണാപ്രകാശമെന്മേൽ കലർന്നതിനി യെക്കാല
പൊന്നികൽ പലമട്ടു ഭൂഷണങ്ങളുണ്ടാവുമ്പോൽ
നിന്നിൽ പിറന്നുനിന്നാലൊടുങ്ങുവതു മെക്കാല
നായിലും കേടാമീഞാൻ പിറന്നുള്ള ദുഃഖമററാൻ
വേയിൽ കനലൊളിപോൽ വിളങ്ങുവതു മെക്കാലം
സൂർയ്യകാന്തത്തി ൻജ്വാല പഞ്ഞിയെക്കരിച്ചപോലെ—
ന്നാര്യൻെറ നോട്ടത്താൽ ഞാനരുംപെറുവ തെക്കാലം
ഇരുമ്പിൽ കനൽമൂട്ടി ച്ചിവ്വുരുപോയവ്വുരുവായ്
കരുമ്പിൻരസ പ്രവാഹം കണ്ടറിവ തെക്കാലം
കരുകൊണ്ടമുട്ടയെപ്പിൻ കടലാമയോൎക്കുന്നേരം
ഉരുകൊണ്ടവണ്ണം നിന്നെ പ്രാപിപ്പ തെക്കാലം
വീടുവിട്ടു പാഞ്ഞുവെളിയിൽ വന്നിടുന്നവരെപ്പോലി
ക്കൂടുവിട്ടു ഞാൻ പായും മുഹൂർത്തമറിവ തെക്കാലം
കടഞ്ഞെടുത്ത വെണ്ണയും പിൻമോരിൽചേരാത്തപോലെ
യുടഞ്ഞു ഞാൻ തനിയേ നിന്നെ ക്കാണുന്ന തെക്കാലം
ഇരുളിന്നെയൊളിവിഴുങ്ങി യേകസ്വരൂപമാം പോൽ
അരുളിന്നെവിഴുങ്ങുമിരുളകന്നനില്ല തെക്കാലം
മിന്നലുണ്ടാ യൊടുങ്ങിവിണ്ണിലുറഞ്ഞെന്നതുപോൽ
എന്നുള്ളിൽ നിന്നതെന്നുള്ളിൽ ഞാനറിവ തെക്കാലം
കണ്ടോരുനീർക്കുടത്തിൽ കതിരൊളികരം പായുമ്പോലെ
കണ്ടോരുസ്വരൂപത്തെ ചൂഴ്ന്നറിവ തെക്കാലം
പൊന്നണിഞ്ഞോർ പൊന്നിന്നെച്ചുമക്കുമോ ഉടലിനെ
കണ്ടറിഞ്ഞൊരെൻ കരുത്തിൽ കണ്ടറിവ തെക്കാലം
ചെമ്പികൽ ക്ലാവുപോൽ ശിവത്തിന്നെവിഴുങ്ങുവാനായ്
വെമ്പിനിന്ന മുമ്മലത്തെ വേർപിരിപ്പ തെക്കാലം
പ്രാണനും കായവും പോലാത്മാവിൽ നിന്ന നിന്നെ
പാപിയാമിവനറിഞ്ഞു പററിനില്ല തെക്കാലം

ഊമസ്വപ്നം കണ്ടിട്ട ചൊല്ലാത്തൊരിമ്പത്തിന്നെ
നാമറിഞ്ഞു കൊാംവതിന ഞാൻവരുന്ന തെക്കാലം

ശബ്ദം പിറന്നയിടം തന്മയമായ് നിന്നോരിടം
ചിത്തം പിറന്നൊരിടം ഞാനറിവ തെക്കാലം

പൊക്കം വരവു മകം പുറവുമേയായി നിന്ന
താക്കിട്ടപൊരുളൊന്നിന്നെസ്സന്ധിപ്പ തെക്കാലം

ഞാനെന്നും നീയെന്നും രണ്ട മററെന്നുള്ളതും
നീയെന്നേ ചിന്തതന്നിലേർപ്പെട്ടന്ന തെക്കാലം

നെടിയഭുവനമെല്ലാം നിറഞ്ഞു ചിദ്ഘനമായി
യാട്ടം നിൻ തിരുനടനം പാത്തറിവ തെക്കാലം

തിത്തിത്തായെന്ന കൂത്തും തിരുച്ചിലമ്പൊലികളും
ഭക്തിപൂർവ്വം ഞാൻകേട്ട കുമ്പിടുവ തെക്കാലം

നയനത്തിനുള്ളിൽ വെളിപോയ്ക്കൂടും പരവെളിയിൽ
ശയനംചെയ്തിരുന്ന രക്ഷപ്പെട്ടവതിനി യെക്കാലം

അരുവിമലതൻ നടുവിൽ ആയിരക്കാൽ മണ്ഡപത്തിൽ
ശിവവിളയാട്ടം കണ്ടുദർശിപ്പ തെക്കാലം

മീനേറെ യുണ്ടുവിക്കി,ക്കക്കെന്ന കൊക്കിനെപ്പോൽ
തേനേറെയുണ്ട തെവിട്ടിനില്ല തെക്കാലം

പൊല്ലാത്തകാലൻ കായം കൊന്നിട്ട പോകുംമുമ്പേ
കല്ലാലിൻ പാൽകറക്കാ നാവുന്ന തെക്കാലം

വെട്ടവെളിക്കുള്ളിലായ് വിളങ്ങും സദാശിവനെ
കിട്ടുംവരെക്കും തേടാൻ കൃപചെയ്‌വ തെക്കാലം

അന്നം ജലം വകുത്തു പാലിന്നെയുണ്ടതുപോൽ
എന്നെപ്പകുത്തു നിന്നെക്കാണുന്ന തെക്കാലം

ജനനമരണങ്ങളററു വാക്കററു ശ്വാസമററു
വിസ്മൃതി, സ്മൃതികളററു ചത്തിരിപ്പ തെക്കാലം

നിലയററ പരവെളിയെ മനവെളിയിലടപ്പറിവിൽ
ഫലമാകും ശിവബോധമൂണത്തിനില്ല തെക്കാലം

ആശകൊണ്ട സ്ത്രീകളുടെ കളവിന്നമാററി നിന്നി
ലാശ കൊണ്ടിരുന്നൊട്ടങ്ങീടുന്നതു        തെക്കാലം

തന്നുയിരിനോടുകൂടി താൻ തിരിഞ്ഞുവെന്നതുപോൽ
നിന്നുയിരും കൊണ്ടുഞാനങ്ങൊട്ടുങ്ങുവതു        തെക്കാലം

തന്നെയും മറന്നു തപത്തിൻനിലയും മറന്നു്
കർമ്മവും മറന്നുഗതിനേടുന്ന        തെക്കാലം

എന്നെ എന്നിലേ മറന്നു പതിയെയും വിസ്മരിച്ചു
തന്നെയും താനേമറന്നു തനിച്ചിരിപ്പ        തെക്കാല

തന്നെത്താനേ മറന്നു വാതിലുംപൂട്ടിവച്ചു
നിന്നെത്താൻ നിനച്ചുള്ളിൽ ഉറങ്ങുവതു        തെക്കാലം

ആട്ടമൊന്നുമില്ലാ തനക്കവും കണ്ടീടാതെ
വാട്ടമററ വാൻപൊരുളെത്തേടുവതു        തെക്കാലം

ഇണപിരിഞ്ഞനേരത്തു മിന്ദമുറും ക്രൗഞ്ചത്തെപ്പോൽ
തുണപിരിഞ്ഞാലുമരുമം തുടർന്നനില്ല        തെക്കാലം

കള്ളണ്ടപേരെപ്പോലെ കനിതരു മാനന്ദത്തെ
ഉള്ളുണ്ടു നിന്നാടങ്ങടിപെടുന്ന        തെക്കാലം

താനെന്നോരഭിമാനം തത്ത്വവും കെട്ടൊഴിഞ്ഞു
എന്തെന്ന ചോദ്യവും പോയ്  മിണ്ടാതിരിപ്പ        തെക്കാലം

ഞാനവനായ്ക്കാൺമതെല്ലാം ഞാനമിഴിയാലറിഞ്ഞു
താനവനായ് നിന്നു ശരണമുററ        തെക്കാലം

താനെന്നുമില്ലതുള്ള തൽപരത്തിലുട്ടരുവെ
ആനന്ദം കണ്ടേ അമൎന്നിരിപ്പ        തെക്കാലം.

ഉററവെളിതന്നിലുററു നോക്കിയെന്നന്തരത്തിൽ
തററു മറ മായവേ ഞാനററു പോവ        തെക്കാലം.

ഏടലൎന്ന പങ്കജവും മാനിനെഴും കണ്ണിണയും
കാതണിഞ്ഞ കുണ്ഡലവും തോന്നുമിനി        യെക്കാലം

ഏവരെവ രെങ്ങു കണ്ടാരങ്ങനെ കരുതിയുള്ളി
ലവ രവക്കങ്ങനെയേ ഞാൻ നിന്ന        തെക്കാലം,

ഉ റുററു പാർക്കുന്തോറും വെളിയേകുമാനന്ദത്തെ
നെററിക്കു നേരെ കണ്ടു നിലച്ചു നില്പു          തെക്കാലം

ഉജ്വലിക്കും നക്ഷത്രത്തെ യക്കൻ മറന്നപോലെ
കളങ്കമറു മൂരംക്കാഴ്ച കണ്ടറിവു          തെക്കാലം
ഞാനാരോ നീയുമാരോ സത്തായ പരമായുള്ള
താനാരാണെന്നു കണ്ടു തപം തീർപ്പു          തെക്കാലം

എന്നെ ഞാനറിയുന്നില്ല യീവണ്ണം ചൊന്നതെല്ലാം
മുന്നുള്ളോർ ശരിവസ്തുവൻ ഞാൻ കുമ്പിടുന്നു          തെക്കാലം

അഞ്ചുകര മുള്ളവൻ തന്നടിയിണയെ സ്തുതിചെയ്തു
നെഞ്ചിനോടൈക്യപ്പെട്ടു നിലപ്രാപിപ്പു          തെക്കാലം

# പാമ്പാട്ടി സിദ്ധർഗാനം 1

തെളിഞ്ഞു തെളിഞ്ഞെൻ മുൻപിൽ തെളിഞ്ഞു നിന്നാടപാമ്പേ
തിളങ്ങും ശിവപദംക ണ്ടാട പാമ്പേ!
ആടുക നീ, ആടുകനീ, കിളർന്നു നിന്നാട, ശിവ–
ന്നടിയിണ കണ്ടേ കണ്ടെ ന്നാട പാമ്പേ!

കരശത മനശ്വര ശിവപദം നമുക്കെന്നും
ശാശ്വതമാ ണതു പെരും മുക്തിയാണെന്നും
അനസ്മരിച്ചിടരില്ല മാദികരണ സ്വരൂപം
കന്നികന്നിപ്പരന്നു നി ന്നാട പാമ്പേ!

പൊന്നൊളിപോൽ തന്നൊളിയും പരന്നങ്ങും പൂരണമായ്
പൂമണം പോലുള്ളിൽ സർവ്വ സുരഭിലമായ്
മന്നുയിരിലേതിനെയു മൊന്നുപോൽ തന്മയമാക്കും
മന്നവനെപ്പുണിഞ്ഞു നിന്നാട പാമ്പേ!

എള്ളിനുള്ളിൽ എണ്ണപോലെ ഉയിരുകളിൽ നിറഞ്ഞോ
രീശപദവാസമലരെണ്ണിയെണ്ണി നീ
മായമറും പ്രേമഫണ മുയർത്തിനിൽക്കവേ യതാ
യൊടുങ്ങിയടങ്ങി തെളി ഞ്ഞാട പാമ്പേ!

അണ്ഡപിണ്ഡങ്ങളെപ്പണ്ടേ തന്നെ, രാദിയാം ദേവനെ
കണ്ടുകന്നിടാതെയടുത്തുടൻ പണിഞ്ഞു്
എട്ടുദിക്കുമെവൻ പുകഴും പുകഴ്ത്തിടാൻ പൊങ്ങിപ്പൊങ്ങി.
ഒററമനമാക്കി നോക്കി യാട പാമ്പേ!

ജോതിമയമാകും പരിശുദ്ധ വസ്തുവെ
തൊഴുതു സംശയം നിനക്കൊഴിഞ്ഞമട്ടിൽ
നീതിതെററിടാ വഴിയിലുറച്ചുനിന്നു്
സ്മരിച്ചുരുകി യാട പാമ്പേ!

ശ്രുപമാ യ ശ്രുപമായ്യ മന്തമായ്യ മതേവിധം
ആദിയായ്യ മൊളിയായ്യ മാഗമമായ്യം
അതുളായ്യം ഗ്ഗുരുവായ്യ മീജഗത്തിൽ ജീവനായ്യം
പെരുത്ത വസ്തുവെപ്പോററി യ്യാട്ടപാമ്പേ

തൊട്ടു കാട്ടാനില്ലാതെഴം വെറും ശ്ശൂന്യത്തിങ്കലഹം
പെട്ടിരിക്ക ന്നെന്നറിഞ്ഞജ്ഞാന മറവെ
എത്തിപ്പിടികൊണ്ടിടമെന്നാഞ്ഞിടാം ഞാൻ നീ നിന്നിമ്പ-
പ്പത്തിയെട്ടുത്തോങ്ങി നി ന്നാട്ടപാമ്പേ

ഏത്തുയിരു മേത്തുലകും പൊറുനിന്നകം പുറങ്ങാം—
ക്കാദിയായ്യ മുല്ലസിച്ചു വിളയാടിയ്യം
അവ്വുയിരു മവ്വുലകുമായി നിന്നഖണ്ഡശ്രുപ—
രവ്യയപ്പേരിന്പക്കടെ. ലാട്ടപാമ്പേ



കൂടുവിട്ടു കൂട്ടിൽ പായും പതിവുള്ളോരു
ഗുരുവിന്റെ വൈഭവ മാർക്കറിയാനാവും
മുക്തിപെറ്റിടും വകയെക്കാലവും കാട്ടും
സത്യഗുരുവിനെപ്പണി                                        തൊട്ടപ്പാമ്പേ!

എട്ടുദിക്കമണ്ഡലവെള്ളയാ മിടത്തെയും
അടക്കം മന്ത്രത്തെച്ചൊല്ലി യാടിയിരവിൽ
വട്ടമിട്ടുവലംവരു വല്ലഭനാകും ഗുരുവിൽ
ശിഷ്യമലരടി മണ                                        തൊട്ടപ്പാമ്പേ!

വജ്രത്തിങ്കൽ പോലും പോറലുണ്ടായെന്നാലും
സ്വസ്വരൂപത്തിന്നു ഭംഗം വന്നിടാത്തപോൽ
മിഥ്യാരൂപം വഹിച്ചീടും സൽഗുരുവിന്റെ
കൊച്ചടികൾ സ്തുതിച്ചുനി                                        തൊട്ടപ്പാമ്പേ!



# പാമ്പാട്ടി സിദ്ധർ ഗാനം 3

## (പാമ്പിൻെറ മേന്മ)

നാഥൻ മുടി മേലിരിക്കും നാഗപ്പാമ്പേ!
നഞ്ചിൻ സഞ്ചിയെ വഹിക്കും നല്ലപാമ്പേ!
പാതാളത്തിൽ പതിയിരുന്ന പശി ക്കംപാമ്പേ!
പാട്ടിലാടിനിന്നുകളി യാടുപാമ്പേ!

പാഴിലിൽ തഴമ്പാം തല നീട്ടും പാമ്പേ!
കണ്ണാലിട്ടുടൽ വളയ്ക്കും വർണ്ണപ്പാമ്പേ!
തലമതച്ചു നിന്നമയും സത്യ പ്പാമ്പേ!
തലയുയർത്തി നിന്നു നീയുമാ ടുപാമ്പേ!

കാതിലെ ശിവന്നു നീ കുണ്ഡലമായി
കൈച്ചു മഹാവിഷ്ണുവിന്നു കുടയായി
വാർകുഴലി പാർവ്വതിക്കു കങ്കണമായും
വിളങ്ങി വിളയാടി യാടുപാമ്പേ!

മണ്ഡലത്തെത്താങ്ങാൻ നല്ല കെല്പെഴും പാമ്പേ!
വിഷ്ണുവിന്നു ശയ്യയാകുവാൻ വർണ്ണമെത്തയായ്
മണ്ടിട്ടും പടനട്ടുക്കളും പടമുയർത്തി
കണ്ണിനെ കൗതുകിയും നീ യാടുപാമ്പേ!

ചന്ദ്ര സൂര്യന്മാരെച്ചാടിത്തീണ്ടിയ യപാമ്പേ!
ശങ്കരന്നു ഭൂഷണമായ് ഭവി ച്ചപാമ്പേ!
മന്ത്രത്തിന്നടങ്ങിനിന്നു മണ്ഡലമാട്ടും
യന്ത്രം പോലെ വളഞ്ഞു നീ നാടുപാമ്പേ!

അഷ്ടനാഗങ്ങളെക്കയ്യാൽ പിടുത്താട്ടുവോം
കെട്ടിമിഥ്യാലോകത്തിനെയിങ്ങു കാട്ടുവോം

കെട്ടിനടങ്ങാപ്പാമ്പിനെക്കെട്ടി വിട്ടമവാം
ദുഷ്ടവിഷത്തിനെക്കക്കി യാട്ടപാമ്പേ!

ആദിശേഷനാകിലുമേ കൈയ്യിലെടുത്തു്
ആട്ടിവിട്ടിട്ടമേ ഞങ്ങളക്കലെത്തിൻെറ
നീതിയോടടക്കി വച്ചും നിന്നെയുമോർക്ക
നിന്നനില മാറിടാതെ യാട്ടപാമ്പേ!

ത്തണിനെ ച്ചെറു ത്തുമ്പെന്നാക്കിക്കാണിക്കാം
വീണ തുരുമ്പിനെ തൂണെന്നാക്കിനിർത്താം
ആണിനെ പെണ്ണാക്കാമാക്കാം പെണ്ണിനെയാണായ്
പ്രാണഭയം കളഞ്ഞു നീ നാട്ടപാമ്പേ!

അഷ്ടശൈലങ്ങളെപ്പന്തായെടുത്തെറിയാം
സപ്തസാഗരങ്ങളെക്കടിച്ചുവററിക്കാം
ക്ളപ്തമായി കടൽ മണലെണ്ണിത്തിരിക്കാം
മഹാരാജർ മുൻപുനീ നാട്ടപാമ്പേ!

മണ്ഡലം മുഴവൻ നഖം കൊണ്ടു മറയ്ക്കാം
വിണ്ഡലത്തെ വില്ലിനെപ്പോൽ വളച്ചുവയ്ക്കാം
പണ്ഡിതനും ശൂന്യത്തിന്നെ ചൊല്ലിക്കൊട്ടിടാം
കണ്ട ഭാവനയ്ക്കു മുൻ നീ നാട്ടപിമ്പേ!

ആളിക്കത്തും തീയിൽ മുങ്ങിക്കളിച്ചു വരാം
ചീത്ത കയത്തിനകത്തും മുച്ചടക്കിടാം
ചാടിവീഴും വൻ പുലിയെ യാട്ടിയോടിക്കാം
ഓടിവന്നിങ്ങീശ്വരൻ മു നാട്ടപാമ്പേ!

വിസ്താരമാം മൂന്നുലകം സ്വർണ്ണമാക്കിടാം
ചൂടരശ്മികളെക്കളിർ രശ്മികളാക്കാം
ഇപ്പെരിയ പ്രപഞ്ചത്തെ യില്ലായ്മച്ചെയ്യാം
കെല്പിതെല്ലാം കണ്ടു തെളി ഞാട്ടപാമ്പേ!

വേധാവിൻെറ സൃഷ്ടിയെല്ലാം മാററിച്ചെയ്തിടാം
വേദനകളേതിനേയു മാററിമാററിടാം

വാച്ചുതപസ്സുള്ളോരെന്നും വാണിടുമെന്നും
ഒച്ചയിട്ടുപറഞ്ഞു നി — ന്നാടുപാമ്പേ!

നാറും നവദ്വാരമുള്ള പീറത്തുരുത്തി
കാററകത്തടച്ചതിന്നാൽ ശബ്ദിച്ചീടുന്നു
ഈശൻനിലയറിയു ന്നോർക്കീത്തുരുത്തിയും
ഏരിയും മണ്ണിന്നിരയെ — ന്നാടുപാമ്പേ!

മരപ്പാവപോലെ യൊരുമണ്ണുരുചെയ്തു്
ഉരമായജീവനെന്നും സൂത്രത്തെയാട്ടി
മറസ്സുള്ളിലാട്ടിടുന്നോൻ കൈവിടുന്നേരം
ഉടലുവീഴുമെന്നു തെളി — ഞ്ഞാടുപാമ്പേ!

ദശനാടി, ദശവായു, ശബ്ദത്താലും
ചേർന്ന മരക്കപ്പലതു തെററിവീഴുമേ
അലയാത്ത കപ്പലിന്നെ യേകവെത്തിൽ
എന്നാളു മോട്ടാൻ തുനി — ഞ്ഞാടുപാമ്പേ!



# പാമ്പാട്ടി സിദ്ധർ ഗാനം 5

(മമതയൊഴിവ്)

താമരയിലയിൽ വെള്ളം തങ്ങി നിന്നിടാ—
ത്തതുപോലിജ്ജഗത്തിനെ തൊട്ടു തൊടാതെ
ത്തുമണിയായ് വിളങ്ങീയ ജ്യോതി പദത്തെ
തൊഴുതു തൊഴുതു നീ　　　　നാടുപാമ്പേ!

കള്ളം കൊല, കാമ മാദി കഠിനമെല്ലാം
കെട്ടറുത്തു വിട്ടു ജ്ഞാനക്കണ്ണു തുറന്ന്
മിന്നിടുന്ന വെട്ടവെളി ചിൽസ്വരൂപത്തെ
കണ്ടതിനെത്തെളിഞ്ഞു നീ　　　　നാടുപാമ്പേ!

മുററിയ പുളിപ്പഴത്തിൻ തോടിനെ പോലെ
ചുററമിത്ര മിരുന്നാലും ബന്ധമെന്നിയേ
നിന്നിട്ടു മനസ്സേ! പരനിർമ്മലത്തിലേ
അന്യമൊക്കെവെറും പാഴെ　　　　നാടുപാമ്പേ!

ചേറെടുത്തു പൂശിപ്പിന്നതു കഴുകുമ്പോൽ
നാറുമീ പ്രപഞ്ചവാഴ്‌വിൽ നിന്നു മകന്ന്
പരന്ന പരവെളിയെച്ചേരും വഴിയെ—
ത്താനടഞ്ഞിടേണമെ　　　　നാടുപാമ്പേ!

കക്കിയ ചോറും കറിയും വേരും കിഴങ്ങും
നോക്കും കണ്ണു ശുദ്ധമാക്കും കാഴ്ചപോലവെ
ചിക്കിക്കൊണ്ടു ജഗത്തിനെ 'ഛരി' യെന്നകററി
വെക്കം ബ്രഹ്മപദം കാണാനാടു　　　　പാമ്പേ!

എണ്ണയും ജലവുമെന്നു ചേർന്നിരുന്നിടും
വണ്ണമീജഗത്തിൽ നീയും വസിച്ചിരിക്കു
കണ്ണിനും കണ്ണാകുമൊളികണ്ടു കൊള്ളവേ
കെട്ടറുത്തു സ്വതന്ത്രമാ　　　　യാടുപാമ്പേ!

മനമെന്ന കുതിരയെ വാഹനമാക്കി
മതിയെന്ന കടിഞ്ഞാൺ വായ്ക്കുകെട്ടു പൂട്ടി
നിശ്ചയമാം ജീനിതന്മേൽ ചന്തമായേറി
തെളിയുവാൻ സവാരി ചെ                    യ്യാടപാമ്പേ!

ആശയാം ചെരുപ്പിനുള്ളിൽ പദങ്ങൾ വച്ച്
അഹങ്കാര മുൾക്കൊട്ടി ലെങ്ങും ചരിച്ച്
മോഹമെന്ന ദുർഗ്ഗുണത്തിൽ തീകൊളുത്തിമേൽ
കാലാകാലം കടന്നു വെ                    ന്നാടപാമ്പേ!

തേനരിക്ക മിച്ചയെ പ്പോൽ ചിന്തപരന്നി–
ങ്ങലയാതെ ചിൽസ്വരൂപ ദർശനം കണ്ട്
വാനതിൽ പരക്കും പുഷ്പ വാനത്തെത്തീർത്ത്
വായടച്ച മൗനമായ് നി                    ന്നാടപാമ്പേ!

തൂക്കിയിട്ടപാദം കണ്ടേൻ ജ്യോതിയെക്കണ്ടേൻ
ശുദ്ധവെളിക്കുള്ളിലൊരു നടനെക്കണ്ടേൻ
തൊട്ടൊരുതലക്ക മോളിൽ വച്ചൊരുപാദം
സൽഗ്ഗുരുവിൻ പാദമെ                    ന്നാടപാമ്പേ!

ആൽച്ചുവട്ടിൻ വാഴിക്കുള്ളിൽ വാണിടുംപാമ്പേ
അരശിൻമൂട്ടിൽ വാഴിക്കുള്ളിലൊളിച്ചപാമ്പേ
വാലടിയിൽ വച്ചമർത്തി വാണിടുംപാമ്പേ
ആലിലയിൽ തൂങ്ങിക്കിട                    ന്നാടപാമ്പേ!

ആഴിചിനത്താലും മേരുവോളം
പാതാളം ചിനത്താലും ഭൂമിയോളം
ഭൂമിചിനത്താലും ചന്ദ്രനോളം
വീഴ്ചവിടാതെ നി                    ന്നാടപാമ്പേ!

വായുവിനെ യാഹാരമായ് വാങ്ങിയശിച്ച്
മഴവെള്ളം കുടിക്കുവാൻ മടിനിനച്ച്
ശശികലാത്തണു പ്പിനെക്കാച്ചിക്കുടിച്ചും വെട്ട–
വെളിയോടു ചേർന്നുനി                    ന്നാടപാമ്പേ!

മലമററകഴത്തിലേ മണ്ഡലമിട്ട്
മതിയാകും പെരുമ്പടപ്പൂപ്പടവാരി
ചിത്തേ പരാപരമാ മാദി പദത്തെ
എത്തിപ്പിടിച്ചുസ്തുതി ച്ചാടപാമ്പേ!

കാട, മല. നദി, കടൽ, കാശിതൊട്ടെങ്ങും
കാൽകഴച്ചു നടന്നോടിച്ചെന്നാലുമെന്തേ!
മുക്തിയെവെറും വഴിയിൽ വസിച്ചുകൊള്ളാൻ
വേദാന്തത്തുറയിൽ നിന്നാടപാമ്പേ!

എള്ളളവു മുള്ളിലൻപില്ലാത്തവർ മുക്തി
നേടവതുമണ്ണുലകിലരിതെ നോതി
ഇന്ദ്രിയബന്ധമറത്തു *കാലകാലനെ
കണ്ടുതൊഴുതുവണങ്ങി യാടപാമ്പേ!

സൂര്യനെക്കണ്ടുടൻ തൺപ്പോടിപ്പോകുമ്പോൾ
മാറിടും ബന്ധങ്ങൾ ശുദ്ധചിത്തവൃത്തിയാൽ
ആര്യനെത്തന്നുള്ളിൽ കണ്ടുദൎശനംചെയ്തി
ട്ട കലാതെ യവനെ ച്ചേൎന്നാടപാമ്പേ !

കാന്തമേററൊരിരുമ്പൊത്തു ശുദ്ധമാനത്തെ
വസ്തുവോട കൂട്ടിച്ചേൎത്ത ഭേദമായി
ശാന്തമായൊഴുകും തോണി തൻെറ കൊമ്പുപോൽ
ചലിക്കാതെ തുടൎന്നു നി ന്നാടപാമ്പേ!

ഉളി തേയ്ക്കാൻ കരുതും കല്ലിനനക്കമുണ്ടോ?
ഉലകത്തിൽ മൂഢന്മാർ ക്കുണർച്ചയുണ്ടോ
പുളിതേച്ചെന്നാലും ചെമ്പിൽ കളാവൊഴിയുന്നോ
മൂഢനെ യ വിദ്യയുമെ ന്നാടപാമ്പേ!

എട്ടിലെച്ചുരയ്ക്കാ കറിയ്ക്കാകാതെന്നപോൽ
എട്ടദിക്കു മലഞ്ഞാലും ഗതിയ്ക്കാവുമോ
നാട്ടിലൊരുകോവിൽ കെട്ടി യെന്നുംഭജിച്ചും
നാഥനെത്താൻകാണില്ലെ ന്നാടപാമ്പേ!

തന്നെ യറിഞ്ഞിരിപ്പാൻ, തന്നെമറപ്പാൻ
തന്നെയറിയാത്തവനേ തന്നെക്കാട്ടുവോൻ
പിന്നെയൊരു ദൈവത്തിനെപ്പണിയുന്നില്ല
പൊന്നിറമാം തന്നൊളി പാർത്തുപാമ്പേ

പാലിൽചുവപോലെയെങ്ങും പായുമൊളിയെ
പററുംപൊൻ പുടം വച്ചുപററിടുംപോലെ
മാർഗ്ഗമദ്ധ്യേ സുഷുമ്നയെക്കണ്ടുകൊണ്ടു
കളിച്ചുകളിച്ചു നിന്നാടുപാമ്പേ!

വേദം നാലും ശാസ്ത്രമാറു മന്യമായെഴും
തന്ത്രം പുരാണങ്ങളാഗമങ്ങളും
പലമട്ടിലുള്ളൊരുപനിഷത്തുകളും
പാഴ്പുസ്തകങ്ങളെ ന്നാടുപാമ്പേ!

മതഭേദം പലതായ ജാതിഭേദവും
മദമുള്ളോർക്കല്ലാതെ സത്തുക്കൾക്കുണ്ടോ
ശിവമയത്തിലേറിടാതെ ചിത്തമാറുമോ
സിദ്ധർതൻ സിദ്ധാന്തമറി ഞ്ഞാടുപാമ്പേ!

പൂജ ചെയ്താൽ ശുദ്ധബോധംവരുമോ
ഭൂമിയെവലംവച്ചാൽ പുണ്യംവരുമോ
ആശയററനിമിഷത്തിലാദിവസ്തുവെ
അടഞ്ഞീടാമെന്നു തുനി ഞ്ഞാടുപാമ്പേ!

ആദികാരണ മറിഞ്ഞാലുലകം മൂന്നും
മുമ്പാകെക്കണ്ടു നിത്യമുക്തിപ്രാപിക്കാം
ജാലങ്ങൾ പഠിച്ചെന്തു ഫലമുണ്ടാവാൻ
ജാലമീ ജഗത്തെന്നറി ഞ്ഞാടുപാമ്പേ!

ആദിയില്ലീ യുലകത്തിന്നാദി ലോകത്തെ—
ച്ചമച്ചുവെന്നുരയ്ക്കു വോർ ചിന്തയററവർ
മഹത്വമെന്നുള്ളതോ നിത്യത്വമല്ലാതെ
ഇഹത്തിലൊന്നില്ലയെ ന്നാടുപാമ്പേ!

ആയിരത്തെട്ടിതാം കളി ലമർന്ന സിദ്ധർ
അണ്ഡമെല്ലാം നിറഞ്ഞിട്ടു മൽഭുത സിദ്ധർ

കായമില്ലാതെ ചരിക്കും കാരണസിദ്ധർ
കണ്ണിലൊളിയായോനെ നാടുപാമ്പേ!

നാല്പതുമുക്കോണനില നടുനിലയായ്
നാടിടും നിരവയവ രൂപനാഥനെ
യുന്നതനായ് കരുതിയാൽ പരലോകവും
തന്നടിക്ക താഴെയെ നാടുപാമ്പേ!

കണ്ടവനൊരുനാളും മിണ്ടുകയില്ല
മിണ്ടുന്നോനൊരുനാളും കണ്ടോനാകാ
രൂപഭേദം കണ്ടിടുന്നോ രീശനെക്കണ്ടാ
ക്കൂത്താടിക്കൂത്താടി യാടുപാമ്പേ!

ആറുകലശ്ശുള്ളിൽ നിന്നാടുമൊരുവൻ
പിരിയുമ്മുമ്പേ നല്ല കോട്ട കെട്ടു.
തിരിയെക്കിട്ടില്ലേയവൻ പിരിഞ്ഞു പോയാൽ
പോമുമ്പേ പിടികൂടി യാടുപാമ്പേ!

ജനിമൃതികളെപ്പറെയറുത്തുതള്ളാൻ
നിനക്കൊരുപായം ചൊല്ലാം കേൾക്കമോ നീ
കൊട്ടുംമനസ്സൂട്ടും ചിന്തയാം കവാടവും
തുറന്നിടും മാർഗ്ഗമറി ഞാടുപമ്പേ!

ആങ്കാരപ്പൊരുളിങ്കൽ പന്നഗമായി
ആനന്ദപ്പാടത്തിൽ പടംവിരിച്ച്
ഊകാരപ്പൊരുളിങ്കലൊത്തടങ്ങി
അർദ്ധാകാരത്തിനാൽ കരത്തെനീട്ടി
ശീകാരം കലർന്നൊരു മന്ത്രത്തിനെ
ചിത്തപ്പാമ്പാട്ടിനിന്ന ബോധിപ്പിക്കെ
മാകാരപ്പിറപ്പിനെ വേരറുത്തു
മായാബന്ധംകടന്നെ നാടുപറമ്പേ!

തന്ത്രത്തെയെല്ലാം തന്നെയറിയാതുള്ളോർ
മന്ത്രമുരസ്സും പൊരുളറിയാത്തോർ
മന്ത്രം ജപിക്കുന്ന വട്ടവീട്ടിനൊരു
വാതിൽ കണ്ടീടാത്തവർ മതിലിനെച്ചുററും

അന്തർമ്മുഖനായിന്ദ്രിയം വേരറുത്തു

ഇരുംജ്ഞാനത്താലേ ചതച്ചുണ്ടയാക്കി
ഈ മരുന്നൊരുവട്ടം തിന്നുവെന്നാൽ
ഇനിപ്പിറപ്പില്ലേയ്യെ നാട്ടപാമ്പേ!

കളിമണ്ണിനാലൊരു കപ്പലുണ്ടാക്കി
ഘനമുള്ളപാമരം നീളെനീട്ടി
പഞ്ചേന്ദ്രിയങ്ങളെച്ചുക്കാനാക്കി
അറിവാകും നങ്കൂരം നാട്ടിമെല്ലെ
വെളിയാകും രൂപത്തെയുള്ളടക്കി
വേദാന്തക്കടലതിലോട്ടിമെല്ലെ
തെളിവാൻ ജ്ഞാനികളോട്ടും കപ്പൽ
ബ്രഹ്മത്തിലെത്തുമെ നാട്ടപാമ്പേ!

ഉള്ളത്തിനുള്ളിൽ പുണർന്നിടേണം
ഉള്ളം പുറവു മറിഞ്ഞിടേണം
മൂലാഗ്നിയെത്തട്ടിയുണർത്തിടേണം
നാഡികരം തന്നിൽ ചെലുത്തിടേണം
മിന്നും പരം ജ്യോതി തന്നെത്തേടി
ശിവപദം കണ്ടേനെ നാട്ടപാമ്പേ!

ഓങ്കാര കമ്പത്തിലുച്ചിമേലായ്
ഉള്ളം പുറവു മെരിച്ചിടേണം
ആങ്കാരക്കോപമറുത്തു വിട്ട്
ആനന്ദവെള്ളത്തിൽ മുങ്ങിക്കൊണ്ടാൻ
ചാവുന്നകാലം പിന്നില്ലാതായി
വിധിനിഷധങ്ങരം പോയ് ശാന്തമായി
ഉറങ്ങാ തുറങ്ങി സുഖമടഞ്ഞു്
ത്വം തത് അസിയായെ നാട്ടപാമ്പേ!

വൈരാഗ്യക്കടത്തിനരം പാമ്പടസ്സാം
വേദാന്തവെളിയിലേ വിട്ടാട്ടവോം
കരണങ്ങരം പിടച്ചതിനിരകെറ്റപ്പോം

കാലമൊഴിഞ്ഞുവെന്നാമോദിക്കാം
തുരഗത്തിൻമേലേറിമണ്ണുലകെങ്ങും
വലംചുററിവന്നു നിത്യസുഖമത്തെക്കണ്ട്
ഉരയററ മന്ത്രത്തെച്ചൊല്ലിനേടാം
സാധനചതുഷ്ടയമെ നാട്ടപാമ്പേ!

കായക്കടത്തിങ്കൽ നിന്ന പാമ്പിനെ
കരുണാക്കടലിൽ മുങ്ങിനീന്തുവാൻവിട്ട്
അൻപാംസുഷുമ്നയിൽ നീരെംഴിച്ച്
വസ്തുവനശ്വരമെന്നു കൊതിച്ച്
മായാംബരത്തിന്മേൽ കയറിനിന്ന്
നിർമ്മലപ്പൊരുളിനെ യന്വേഷിച്ച്
ശക്തിത്തുറകടന്നു ശൂന്യവും വിട്ടി
ട്ടാനന്ദംചേരേണെ നാട്ടപാമ്പേ!

മൂലാധാരത്തിങ്കൽ നിന്ന കരുത്തെ
നടുസുഷുമ്നാ മാർഗ്ഗത്തിൽ കൂടിമേളിൽ
മേലേനിലയിലെത്തി ബ്രഹ്മരന്ധ്രം
അതിനും മേലാത്മാവിൽ വാണിരിക്കാം

അപ്പരാശക്തിതൻ കാരുണ്യത്താൽ
പരഗതിജ്ഞാനസ്വരൂപമായി
ആലിലമേൽ വാഴും വിഷ്ണുവോടൊത്ത
ആനന്ദം പ്രാപിച്ചെ നാട്ടപാമ്പേ!

അഞ്ചിന്ദ്രിയങ്ങളും വഞ്ചകന്മാരായ്
കതിരയാം പ്രത്തത്തിനോട്ടചേർത്ത്
മലബന്ധബന്ധം നിവൃത്തിചെയ്ത്
ഗുരുപാദം പ്രാപിക്കാനായ്കൊതിച്ച്

ഭൂമികളഞ്ചും കടന്നതിന്നാൽ
ശശിമണ്ഡലമെത്തക്കടന്നതാകും
വലംവച്ച ഭൂലോകക്കടലുതാണ്ടി
ആനന്ദമായിനി നാട്ടപാമ്പേ!

ഗുരുവാകമീശൻെറ രൂപം കൊണ്ടു്
കുറിനോക്കി ജ്ഞാനത്തെ ത്തോക്കമാക്കി
അരുളിയ മരുളിനെ ഉണ്ടയാക്കി
ആനന്ദത്തോടേയതും കടന്നു്
മുക്തിവല്ലഭസ്സുള്ളിൽ പട്ടൊട്ടങ്ങി
പ്രാപ്യത്തെ പ്രാപിച്ചേ നാട്ടപാമ്പേ!

വേടൻ ഗൃഹതന്നിൽ കാട്ടമറിക്കും
കൊല്ല നല തന്നിൽ തീ മൂട്ടിടും
തട്ടാൻ പണിക്കുടം പൊന്നാക്കിടും
ശ്രുതികള റിവിന്നെയും തെളിക്കും
വല്ലഭൻ ബന്ധങ്ങരം ചുട്ടെരിക്കും
സത്യ സ്വരൂപം കൊണ്ടാശ കൊള്ളും
ഒന്നുമേ ചെയ്യാതെ ചുമ്മാതിരുന്നു്
പരാപരം ചേർന്നേനെ നാട്ടപാമ്പേ!

ജാതിഭേദങ്ങളിൽ തീ കൊളുത്താം
ചിന്താകാശത്തിൽ സ്വരൂപം വസ്സാം
ബ്രഹ്മരന്ധ്രത്തിൽ കളിച്ചു വാഴാം
ഒന്നുമല്ലാത്തതി നോട്ട ചേർന്നിടാം.
ശോധന ചെയ്യു ദ്വൈതത്തിന്മേലുങ്ങാം
സുഖമെന്ന പെണ്ണിനോട്ട രമിച്ചിരിക്കാം
ആദിദൈവങ്ങളുമഞ്ചു പേരും
അറിയുന്നീലതിനെയെ നാട്ടപാമ്പേ!

നെട്ടെഴത്തിങ്കലേ നില പിടിച്ചു്
നീങ്ങാത്തൊരെഴത്തിലേ വാലുമുറുക്കി
പിന്നീടവ്വെഴത്തിലേ പടം വരിച്ചു്
വിണ്ണിൻ വഴിയിലേ മേവിയാടി
പട്ടവ്വെഴത്തെയും പിരിഞ്ഞിരിക്കാം
പന്ത്രണ്ടാമെഴത്തിൽ പാഠംപഠിച്ചു്
തിട്ടം ഞാനോടിവന്നരും ദേശികൻ
സല്പദം ചേർന്നേനെ നാട്ടപാമ്പേ!

ഊശിത്തുള്ളക്കടത്തിൽ പാമ്പടസ്സാം
ഉലകെല്ലാം ചുററിയുലാവിവന്നിടാം
മലമേറും പിറപ്പിനെ മറന്നിരിക്കാം
മനമൊത്തവെളിയിൽ നാം വിട്ടോട്ടിടാം
നാറുമിന്ദ്രിയങ്ങളാംകൊന്ന മനമേററാർത്ത—
നുച്ചിമേലേറിനി                    നാടുപാമ്പേ!

ആണിക്കടത്തിലേ പാമ്പടസ്സാം
അഗ്നിക്കോട്ടസ്സുമേ ചലറിനിൽക്കാം
മണിക്കത്തൂണിന്മേൽവിട്ടാട്ടിടാം
മനംവാക്കകായത്തെ വിട്ടാട്ടിടാം
അഭിമാനക്കയററിനെ യറത്തിടുവോം.
ഞാനററനാഥനെക്കൊതിച്ചിരിക്കാം
ഏണിപ്പടിവഴിക ളേറിടുവോം
ആരുംതാനറിയില്ലേ                    നാടുപാമ്പേ!

സൂത്രക്കടത്തിലേ പാമ്പടസ്സാം
സുഷുമ്നസ്സുകത്തായി സുഖിച്ചിരിക്കാം
ചിരട്ടയും പിടിച്ചിനി യിരന്നുവാഴാം
പത്തെട്ടും മൂന്നും പടികടക്കാം
ഊത്ത ജഡത്തിനെ പുടം ചെയ്തിടാം
ഉള്ളവനെനിക്കുപദേശം ചൊല്ലി
ഗുരുവചനങ്ങളാം ഫലിച്ചിടുവാൻ
പതനം പതനമേ                    നാടുപാമ്പേ!

ശിവഗിരിക്കടത്തിലേ പാമ്പടസ്സാം
മണിമുത്തിൻ പ്രതിഭയെ വാരിയെണ്ണാം
പകചക്കടങ്ങളെ ത്തള്ളിവിട്ടിടാം
ദരിദ്രന്റെ സ്വപ്നങ്ങളാം തള്ളിവിട്ടിടാം
ശിവഗിരി പ്രകാശത്തിൽ വിട്ടാട്ടുവോം
പഞ്ചേന്ദ്രിയങ്ങളെ ബലികൊടുക്കാം
ശിവസ്വരൂപത്തിൽ താൻ നിന്നു വെന്നായ്
ശിവപദം കണ്ടേനെ.                    നാടുപാമ്പേ!



# കട്ടവെളിസിദ്ധർഗാനം

പാപംചെയ്യാതിരി മനമേ....നാളെ
ക്കോപത്തെച്ചെയ്യെന്നിരുന്നാലോകാലൻ
കൊണ്ടോടിയെങ്ങാണ്ടെളിക്കും
പാപംചെയ്യാതിരി മനമേ

ശാപംകെടുക്കവാനാമോ – വിധി
താപത്തെ നമ്മാൽ തടുക്കുവാനാമോ
കോപത്തെ ക്കൊള്ളവാനാമോ—ആശ
കൊള്ളാൻ കരുത്തിനെപ്പണയം വയ്ക്കാമോ
പാപം ചെയ്യാതിരി മനമേ

ക്ലാല്പരുതാതുള്ളകള്ളം—ചെയ്തു
കെപ്പും ബന്ധുക്കളെ കൈവിട്ടു നാശം
നല്ലൊരുമൈത്രി; വിശ്വാസം—എല്ലാ
നാളുംമനുജന നന്മയായ് വീശും പാപം

നീരിൽ കുമിളയിക്കായം — —— ഇതു
നിൽക്കില്ല വീട്ടിടു മായമെന്നറിയൂ
ഭൂമിമേലൊക്കെയും സ്നേഹം—തെല്ലു
പററാതിരിക്കാനുപായമെന്നറിയൂ
നന്ദവനത്തിലൊരാണ്ടി—അവൻ
നാലാറുമാസമായ് കുശവനെ വേണ്ടി
കൊണ്ടുവന്നാനൊരു തോണ്ടി—യേററം
കൂത്താടി കൂത്താടിയിട്ടുടച്ചാണ്ടി പാപം!

ദൃഷ്യമായൊന്നും ചെല്ലാതെ—തേടും
സ്വത്തുക്കളിൽ നില നിൽക്കാ തുരുമ്പും
ഏഷണ മൂന്നും കടപ്പും—ശിവത്തിൽ
ഇച്ഛവച്ചാൽ യമലോകം കടപ്പും
നല്ലവഴിയെക്കൈതിച്ച്—ഏതു

ഈ ജഗത്തിന്നെയും—ചെററു
മംശവച്ചീടാതെ യെന്നാളും തള്ള,
ചിന്തയിനിച്ചുതെവ്വിട്ടും—വണ്ണം
മെന്തേൻ കടത്തെ കടിക്കക വേഗം
കള്ളവേദങ്ങളെ നോക്കാതെ—കൊടാ
ളെള്ളഴും പണ്ഡിതന്മാരെ ക്കേറംക്കാതെ
മയ്യുണ്ണിമാരെ ച്ചേരാതെ—ചീത്ത
മാർഗ്ഗത്തിൽ പെട്ടോരെ പ്പോയിച്ചേരാതെ പാപം

ശിവമൊഴിഞ്ഞന്യം നോക്കാതെ—പര
ന്നപമേകം ശണ്ഠയെ ച്ചുണ്ട വിടാതേ
തപനിലയെക്കെ വിടാതേ—സവ്വ
തപമാണിക്കർമ്മങ്ങളെന്നുണർന്നീട്ട
പാമ്പിന്നെത്തീണ്ടിയാട്ടാതെ—നിൻെറ
മനീനിമാരെപ്പഴിച്ചു കാട്ടാതേ
വേപ്പിന്നെയുലകിലൂട്ടാതേ – നിൻെറ
സാമത്ഥർയ്യം നീ വെളിൽ വിളമ്പാതേ
കീർത്തിക്ക കർമ്മം ചെയ്യാതേ നിന്നെ
ക്കീർത്തിച്ചു പലരോടും സ്തുതിക്കാൻ ചൊല്ലാതെ
പേരിന്നായ് ജീവിച്ചീടാതേ യന്യൻ
താഴന്നതൊത്തു നീയും താണിടാതെ പാപം

ഗഞ്ചാപ്പുക പിടിക്കാതെ—കോപം
കാട്ടിമയങ്ങാതെ, കള്ളണ്ടിടാതേ
ഉയിരഞ്ചിടാൻ മുടിക്കാതെ, ബുദ്ധി
യററവർ ജ്യോതിശ്ശാസ്ത്രം പഠിക്കാതെ
മുക്തിയാം ദേഹം വഹിച്ചും— സ്വന്ത
മല്ലെന്നിടത്തും തൻ ഭാരം സഹിച്ചു്,
സത്യത്തിൻ മൂർഛയെക്കൂട്ടി—എന്നും
തദര്‍ത്ഥതാക്കി കൊള്ളും മതത്തോടുചേരു, പാപം

പാരിയം
...ും പലവിധ മോഹം—എല്ലാം
...ഴിച്ചുമിടുക്കേ വിവേകം
എറെ

ഒപ്പറേറാരഷ്ടാംഗയോഗം—നന്നായ്
ബോധിച്ചറിവായതിൻ ഫലമേ സംഭോഗം
കള്ളവേഷം ധരിക്കാതെ—ഭവ
സിന്ധുവിൽ മുങ്ങിത്തല നനയ്ക്കാതെ
കൊള്ളചെയ്യാൻ നിനയ്ക്കാതേ-നന്മ
കൈവന്നു നീയും തനിച്ചിരിക്കാതെ പാപം

ഒന്നുമാകാത്തതേ നീതി-എത്തും
അറിവിന്നകത്തു വകത്തറിഞ്ഞീട്ട
പൊല്ലാത്തതാം ഫലജാതി—യെല്ലാം
ഒന്നെന്നുർണ്ണന്നൊരു ജാതിയെക്കൊണ്ടു
എങ്ങും സ്വയം ജ്യോതിമിന്നും—സ്നേഹം
തങ്ങും ഹൃദയത്തിലെന്നും വസിപ്പോൻ
സ്നേഹത്തി നെന്നുമേ ദാസൻ-തന്നെ
കീർത്തിക്കും പദവിയെ തരുമെന്നോനീശൻ പാപം



# പട്ടണത്താർ മാതാവിൻെറ ദഹന ക്രിയാവേള യിൽ പാടിയതു്

ഈരഞ്ചു തിങ്കളം കാല മംഗമെല്ലാം നൊന്തുപെററു
ചീർരോ ടാണെന്ന നേര ത്തുള്ളം കുളിർന്നെടുത്തു്
ഇരുകൈ പുറത്തി ലേന്തി കനകസ്തനത്തെ വായി-
ചാരുട്ടിത്ത ന്നവളെ യേതുജന്മം കാൺമേനിനി

പണ്ടേതപംകിടന്നു മുന്നൂറുനാറം ചുമന്നു്—
അന്തിപകലിരവും പരമന്നു പൂജചെയ്തു്
ആയാസം മു ത്തുദരം പരിയെച്ചുമന്നു പെറേറാ—
രമ്മയെക്കരിക്കാനോ ദൈവമേ കൊള്ള- ത്തി തി

തൊട്ടിലിലും വണ്ടിയിലും മാർമേലും തോളിന്മേലും
കട്ടിലിലും വച്ചെന്നെ മുത്തി മുത്തി ത്താരാട്ടി
മുട്ടച്ചിറകിലിട്ടു കാത്തോരമ്മയെ ച്ചുടാനോ യീ
മുട്ടാളൻ വിറകു കൂട്ടിത്തീ കൊളുത്തുന്നു കഷ്ടം!

നൊന്തെന്നെച്ചുമന്നു പെററു നോവേററിടാതേ മുല-
തന്നു തഴുത്തു വസ്സാതിരവും പകലുമെന്നെ
കൈയ്യിലേ വച്ചു പോററി വളത്തിയോരെന്നമ്മയ്ക്കു
മെയ്യിലോ തീകൊളുത്തീടുന്നു ഞാൻ പാപം പാപം!

അരിയോ ഞാനിടുന്നെൻെറ യമ്മയ്ക്കു, തേന്മഴയെ
ചൊരിയാതെ നക്കി ക്കാലുരണ്ടും ഞാൻ ചുംബിക്കാതെ
മധുരത്തേനാറേ! പാലേ! യമൃതേ! പൊന്നയിരേ!
മതിയേ! എന്നെല്ലാമെന്നെ ച്ചൊല്ലി പ്പുകഴ്ന്ന വായ്ക്കു്

എരിയുന്നകൊള്ളി ഞാൻ വച്ചുന്നവോ ക്രൂസലെന്റെ
ശിരസ്സിനും, വാരി വാരി യരിയോ ഇട്ടീടുന്നു!
മെല്ലവേ മുഖംചേർത്തു മുത്തമി ട്ടെന്മകനേ!
ചെല്ലമെന്നെല്ലാമെന്നെ ച്ചൊല്ലിപ്പുകഴ്ന്ന വാസ്സു”

മുന്നമേയിട്ട തീയും മുപ്പുരത്തിങ്കലല്ലോ
പിന്നെയങ്ങിട്ടതീയാ തെക്കുള്ള ലങ്കതന്നിൽ
അന്നയാളിട്ട തീയുമെന്നടിവയററിങ്ക
ലെന്നാലി ന്നിട്ട തീയും പററുമോ പററുമേമേൽ!



# പൊതുനില

(പട്ടണത്തുപ്പിള്ളയാർ)

വസ്ത്രമായ് കൗപീന മുണ്ടുറങ്ങാൻ പുറം തിണ്ണ,
തിന്നുവാനിലയും വേരു മെങ്ങെങ്ങു മുണ്ടേ പണ്ടും
ദാഹിച്ചാലുണ്ടു വെള്ളം വേണ്ടുവോളം കുടിക്കാൻ
കൂട്ടിന്നു കൈലാസേശ നാമവു മുണ്ടിപ്പാരിൽ

വടക്കോട്ടു ചാഞ്ഞാലെന്തു തെക്കോട്ടു ചാഞ്ഞാലെന്തു
തടസ്സമിപ്പീരെയ്യെന്തു ണ്ടങ്ങോട്ടു ചായുവാനും
വീടുണ്ടെനിക്കു തിരുവാലങ്കാടീശൻ തന്നൊ—
രോടുണ്ടു പിച്ചവാങ്ങാൻ വററാത്ത പാത്രമായി
നാടുണ്ടു കേട്ടതെല്ലാം തന്നിടാനെന്റെ നെഞ്ചേ!
ഈടുള്ള വാർത്ത ചൊല്ലാനാരു മിങ്ങില്ലയല്ലോ

നാടിയൊരീശനോടെൻ നാട്ടം മുഴുത്തതില്ല
തേടിയൊരീശൻ തന്റെ പാദത്താൽ വീണതില്ലേ
മൂടിവച്ചെന്നെ ജഗന്മായ കാമായുധത്താൽ
പീഡിപ്പിക്കുന്നു നെഞ്ചേ! നിന്നെപ്പോൽ ഭ്രാന്തരുണ്ടോ

കയ്യൊന്നു ചെയ്തീടവെ, കണ്ണൊന്നു നോക്കീടവെ
ജീവൻ ചിന്തിക്കുന്നൊന്നു, നാവുമൊന്നുരയ്ക്കുന്നു;
ദേഹം ചാരവേയൊന്നിൽ ചെവിയന്യം കേട്ടീടവെ
ഞാൻ ചെയ്യും പൂജയെന്തോ കാചമറേറാരു നാഥാ!

കണ്ണുണ്ടു കാണാൻ നോക്കാനുംകരുത്തു ണ്ടുരുകും
ഇടരുണ്ടു പാടാൻ കേൾക്കാൻ ചെവിയുണ്ടു പച്ചിലയും
പാർത്തുവാനുണ്ടെതിരേ തന്നീശ നെന്നാകിലും
മണ്ണുണ്ടു കഴിയുന്നല്ലോ കേടുററ മാനുഷന്മാർ

ചൊല്ലിലും ചൊല്ലുവിൻ, വേദാന്ത്യത്തിൽ, ശ്രുതികളിലും
അല്ലിലും മലമററെന്ന വാനിലും മാഞ്ഞുപോകും
മുക്തരിലും ഭക്തരില്ലു മുണ്ടീശ നവനെപ്പിന്നെ—
ക്കല്ലിലും ചെമ്പില്ലു മിങ്ങെൻ കണ്ണേ കാണുന്നില്ല.

കർമ്മത്താലുണ്ടായ് ദേഹം കര്‍മ്മം ചെററൊഴിഞ്ഞെന്നാൽ
നീണ്ട നിൽക്കില്ല ചെററും ശിവനും തൽപദത്തെ
ചിന്തിക്കവോരെ ച്ചേരും ചേരുകില്ലല്ലാത്തോരെ
ബോധത്തിൽ നിന്നാൽ മനമേ! യാരുണ്ട നിനക്കൊപ്പം

പട്ടപോം ദേഹം കീറി, ജീവസൂചിയെ പ്പിഴുതു
തട്ടിച്ചുരുട്ടി ജായതൻ കൈയ്യിൽ കൊടുത്തിട്ട്
കെട്ടിച്ചമഞ്ഞ മായാജായതൻ പ്രിയമാല്യം
വിട്ടെറിയേണമോ എൻ ജീവനെ രക്ഷിച്ചീടാൻ

ചതിചെയ്യും കൊങ്കയും സംഭോഗവും പൊരുളുമെല്ലാം
പൂവിട്ടൊരീശ പൂജയ്ക്കെന്തിനാം, മുൻപുണ്യത്താൽ
മലമററൊരീശനെ ച്ചിന്തിച്ചു ണർന്നീടുവാനോ
കാതററ സൂചിയെത്താൻ തന്നുള്ളതെൻെറ കയ്യിൽ

കാറേററുലാവു മണ്ണാമലയപ്പൻ തൻപദത്തെ
കാലം വൈകാതെ വാഴ്ത്തുനെഞ്ചേ! നീ ഭൂതലത്തിൽ
ദുഷ്ടേറും ഭൂതിയെന്തേ ? നേടിയ ദ്രവ്യമെന്തേ?
കാതററ സൂചിയും കേരം ചാവുമ്പോരം വരാക്കൂടെ.

വേദാന്തസാരം മണ്ണും പെണ്ണും പിരിഞ്ഞു വാഴാൻ
ബോധിപ്പിച്ചീടും വാക്ക കേട്ടിലേ പുണ്യത്താലേ
അക്ചെന്ദ്രന്മാർക്കൊത്ത ജോതിസ്സുദിച്ചീടുമ്പോരം
കതേററസൂചിയും തൻകൂടെ വന്നതെന്നതാമോ?

ഭാര്യ, മക്കളും വാഴ്വും ധനവും തൻവാക്കിൽ മാത്രം
മിത്രങ്ങളായ് ശ്മശാനത്തിൽ പിന്നമിത്രവുമോകേരം
അല്പമാകിലും ചെയ്ത മുൻ തപോഫലം മാത്രം
മല്പര ലോകപ്രാപ്തിക്ക പകരിച്ചീടും സത്യം

അർത്ഥവും ജീവിതവും വീട്ടിനുമാത്രം കണ്ണീർ
ചിന്തുന്ന കാന്ത തെരുവോളവും വന്നുനില്ക്കും
കൈവച്ചു കരയും മക്കൾ തുടരും ചുടുകാടോളം
തുടരുമങ്ങിരു കർമ്മങ്ങൾ പുണ്യപാപങ്ങൾ പിന്നും

ചീയും കുരുതി രക്തച്ചുവപ്പും ചിനത്തെണ്ണീറു
പായുംമേൽ പുടവയൊന്നില്ലാത്തതപ്പോൾ പകലിരവായ്
ഈയുമെറുമ്പും കേറും യോനിയും രാപ്പകലും
മായും മനുഷ്യർ മായാതാകാൻ മരുന്നില്ലല്ലോ

ആറുണ്ട്, തോപ്പ്, ഞണിവീഥി അമ്പലവുമുണ്ട്
നീറുണ്ട് പൂശാൻ കെട്ടാൻ നെട്ടും കോവണവുമുണ്ട്
കുറുണ്ടല്ലാവിമയങ്ങും നെഞ്ചേ!-മനതോറും പൊന്നു
ചോറുണ്ടുറങ്ങിച്ചുമ്മാതിരുന്നുള്ള സുഖവുമുണ്ട്

മൂടാനുടുക്കുവാനും വെയിലേറ്റാറിക്കുളിർകാ
റ്റേടുക്കുമ്പോൾ തടുക്കാനും പഴംവഷ്ടിയുണ്ട് പാരിൽ
കിടക്കുവാൻ പുറംതിണ്ണയുണ്ടെങ്ങും വിശന്നെന്നാൽ
കൊടുക്കുവാൻ ശിവനുണ്ട് കുറവെന്തെനിക്കുനെഞ്ചേ!

മാട്, മക്കളും വീടുമുണ്ടെന്നോരഹംഭാവം
കേടുള്ളതെന്നു കേട്ടുവിട്ടീടുകെൻ മനമേ!
മാടുണ്ട്, കുറയുണ്ട്. ഹൃദയത്തിൽ നിഷ്ഠയുണ്ട്
പാടുള്ള നീലകണ്ഠൻ നമുക്കുതുണയുമുണ്ട്

മരണാവസ്ഥയും മായാപുരിമയക്കത്തെയും
വിട്ടോനു നിഷ്ഠയുണ്ടോ ? നിത്യൻെറ കാരുണ്യത്താൽ
വിയർത്തോർ കുളിച്ചു, വിശന്നോർ ഭുജിച്ചു കണ്ണടച്ചു
പാർത്തീടും ലോകരെപ്പോലിരിപ്പാൻ പററേറാരും

ഒന്നുപോൽ ദൈവംരണ്ടെന്നിരിക്കു ഭൂതിയെല്ലാ
മന്നന്നേയുള്ളുന്നിരിക്ക വിശക്കുന്നോനെ നോക്കു
എന്നും ധർമ്മത്തെ യോക്ക, നീതിവിട്ടകലാതെ
എന്നാളും നമുക്കുള്ളതു ണ്ടെന്നറിക മനമേ!

ഉന്നമൊന്നെന്നിരിക്കു സൽഗ്ഗുരു പാദപ്രാപ്തി
നിന്നാടും പാവയാണീ ദേഹമെന്നറിഞ്ഞീട്ട
മിത്രങ്ങരം ചന്തക്കൂട്ടം, ജീവിതം കുടം കമഴ്ത്തി
വീഴ്ത്തും നീരെന്നും മനമേയുപദേശം നിനക്കോതാം

എൻവൃത്തിയെന്ന രശ്ശാനിനി ല്ലൊന്നുമീശാ! എല്ലാം
നിൻവൃത്തിയെന്നുണരാൻ സാധിച്ചീയുടലെടുത്ത
പിൻചെയ്ത ദുഷ്കർമ്മങ്ങളൊന്നില്ല ജനിച്ചീടാൻ
മുൻചെയ്ത ദുഷ്കർമ്മമോ ഇങ്ങനെ വന്നു പററാൻ

തിരുവേഷമായ് തെരുവിൽ വന്നെന്നെ ത്തേടിക്കണ്ടു
പരിവാഹപ്പിച്ച തന്നെന്നോന്നെ ഞാൻ സ്മരിക്കുന്നു.
കരുവായ കടൽക്കരയിൽ വാഴുവാൻ വന്നൊരെന്നെ
യുരുവാക്കാനല്ലേ ശിവനും പ്രത്യക്ഷനായീ മട്ടിൽ

വിട്ടുഞാനലകത്തിന്നെ, യാശിക്കില്ലിരു വിനകരം
ദുഷ്ടവാക്കൊന്നും കേരംക്കില്ലുടൽ കെടാത്തുള്ളനിലയെ
തൊട്ടു, സുഖദുഃഖമററു വേദങ്ങളും തൊടാതെ
വിട്ടിടും പരമെന്നെത്തന്നെ ഞാൻ ചേർന്നനില്ക്കും

അഷ്ടാംഗ യോഗമാറാധാര മഞ്ചവസ്ഥയും
വിട്ടേറിപ്പോയ വെളിയിൽ കണ്ടേനൊരത്ഭുതത്തെ
വട്ടമായ് ചിത്സ്വരൂപ പ്രതിഭയെ കണ്ടാമോദി-
ച്ചെത്താത്ത നിത്യാനന്ദമെന്നെയും വിഴുങ്ങുന്നോ?

അഴകിയാലെനിക്കെന്തു പുഴകിയാലെനിക്കെന്തു
മണ്ണായാലെനിക്കെന്തു വെണ്ണയായാലു മൊന്നേ
തിന്നവേനെല്ലാം ശരിയാണെന്നു റച്ചീനാറി-
ക്കുന്നവേരാടൽ വളത്തി ക്കിട്ടുന്ന ലാഭമെന്തോ?

ഉത്തമ ധർമ്മ വീഥിയ്ക്കരമനയായ് പടകളാം മു-
പ്പത്താറു തത്വങ്ങളും കാത്തുപോരുന്ന ദേശം
ദുഃഖമാം പശിനിവർത്തിക്കാൻ മടപ്പള്ളിയാകും
സൗഖ്യത്തെ കൊതിക്കാത്ത ജീവിതം ശൂന്യം ശൂന്യം

ചെററമാതാവു മെന്നെപ്പിണമെന്നു ദൂരെത്തള്ളി—
പററററ കാന്തയും 'പോ' എന്നോതിപ്പിറുപിറുത്താരം
മററു മിത്രങ്ങരം വേഗം വലംവച്ചു കുടമുടച്ചാർ
ആറാനാവില്ല നിന്നിൽ പററിയ പററു ചെററും.

കറയററ പല്ലും കരിത്തുണിയും കള്ളമെന്യേ
ക്ഷമയററ നെഞ്ചും കഷ്ടിച്ചൂണും പുറന്തിണ്ണയും
തറയിൽ കിടപ്പു മിരന്നുണ്ണുന്നൊരോട്ടം ജഗ-
ത്തറിയുന്ന സമ്പത്തെന്നേ വേദങ്ങരം ഘോഷിക്കുന്നു

എട്ടടിക്കീരട്ടെന്ന കോണവു മെങ്ങുമൊന്നായ്
മുട്ടിത്തുമ്പിപ്പൊങ്ങും ജ്യോതിയെ പ്പാഴ്ജനങ്ങരം
കെട്ടിച്ചുരുട്ടി ക്കക്ഷത്തൊളിക്കും കരുത്തിൽ വച്ചു
ല്ലൊട്ടുമേ പട്ടാപ്പകലിരവെന്നു ചൊല്ലിടുന്നോർ

വായ്നാററം മുടിക്കെട്ടിൽ മുശിട്ടം മെയ്യിലൂറും
പീനാററമംഗങ്ങരംക്കു വെടിനാററം ഗുഹ്യത്തിൻെറ
ചേർനാററം ഇന്ദ്രിയങ്ങരം ചീഞ്ഞേറും ദുർഗ്ഗന്ധവും
ചേർന്നാട്ടം പെണ്ണിനേയോ പുൽകുന്നു നീ മനമേ!

ഓതുവാൻ തിരുവെഴുത്തഞ്ചുണ്ടല്ലോ മുറപോലെ
തേക്കിമേൽ പൂശാൻ തിരുനൂറുണ്ട്, തെരുവിൽ കൂടി
ധരിക്കാൻ കരിത്തുണിയു മുണ്ടേതു ജാതിയിലും
മരിക്കുവാൻ തുനിഞ്ഞേൻ ഞാൻ കുറവൊന്നു മെനിക്കില്ല.

പാടുവാൻ മേലാലുള്ള പാട്ടെന്തെന്നറിഞ്ഞുകൂടാ
ബോധിച്ചെന്നില്ല നല്ലോർ തന്നിടത്തജ്ഞാനത്താൽ
വാദന്നിൽ വീണു മൂഢന്മാർക്കേറും മോഹത്തോടെ
ഭേദിച്ചു നിന്നു മനമേ ഭ്രാന്തരും നിനക്കൊക്കാ—

മദമററു, വിനയററു റേറാരാചാരഭേദമററു
കളവററു, മാനിനിയിൽ തോന്നും വികാരമററു
ഖേദമുററഭിനന്ദിച്ചു നാഥന്നെമനമടങ്ങാൻ
ഭ്രമമററിരിപ്പതല്ലേയാനന്ദവാഴ്വുളവിൽ

പേപോലെശഞ്ഞു, പിണംപോൽ കിടന്നു,പിച്ച
നായ് പോലെയുണ്ടുനരിപോലുഴന്നംഗനകാം
അമ്മമാരെന്നു വന്ദിച്ചാൾക്കമേ ബന്ധവായി—
ച്ചമ്മാതിരിപ്പോർ ജ്ഞാനമൊക്കെണ്ടു തെളിഞ്ഞോരാം

അഴുതാൽ ഫലമെന്തു, റൊന്താൽ ഫലമെന്തൊന്നുമില്ല
തൊഴുതാൽ ഫലമെന്തു നിന്നെയൊരുവൻ മോശമാക്കി
പഴിപ്പാലുമെന്തുഫലം നന്മതിന്മയും ബ്രഹ്മാ
വെഴുതാത്ത ാപോൽ വരുമോ ചലിക്കാതിരിക്ക മനമേ!

ധനികന്റെ പിമ്പേ പോയ്ചെന്നു പചാരമോതിയോതി
യനുദിനം പല്ലിളിച്ചു പരിതപിക്കാ താനനന്ദ-
രാജ്യം പുകഴിച്ചും തോന്നുന്നേടത്തെന്നല്ലൊററി
പൂജ്യനായിരുന്നീടു, മാനന്ദം തരും നാഥാ!

ഊരാരേ! നിങ്ങൾക്കുപദേശം കേളടലിട്ടങ്ങാൻ
പോരുവിൻ പരദൂഷണം വിട്ടു പുറം തിണ്ണകളിൽ
ചാരുവിൻ മിത്രങ്ങളെ കൈവിട്ടു ലോകേസേവ—
യ്യെരുങ്ങിൻ തരുമൂലകം നിങ്ങൾക്കു കേട്ടതെല്ലാം

നീറിനെക്കുഴച്ചെന്തേ ? തീർത്ഥമാടാൻ പോയെന്തേ?
മാറിജ്ജനിക്കാൻ വകയറിയാ വേദശാസ്ത്ര
മേറിക്ക ടക്കു മെഴുകോടി മന്ത്രങ്ങളെന്തു കണ്ടോ
ആററിൽകിടന്നും തുറയറിയാതെ യലയുന്നല്ലോ.

ഓങ്കാരമായി നിന്ന വസ്തുവിൽ വൻവിത്തൊന്നു
ഹുങ്കായ് മുളച്ചു ഫലമറിഞ്ഞാ ലുലകീരേഴും
നീങ്ങാതെ നിങ്ങി, നിറയാതേ നിറഞ്ഞു പൂർണ്ണ-
മാങ്കാരമായോർക്കെത്താ കനിവന്നു വിഴുന്നീടും

വിധിതന്റെ സൃഷ്ടിയറിയാ, ദ ചിതിയേയു മറിവീലാ
പതിയും തൊടാതെ നമ്മെ സ്സംഹരിക്കുന്നെനന്തം
ഗതിയെന്നോർച്ചു സർവ്വമുറങ്ങവെ കനവു പോൽനീ
മരിക്കാതിരിക്ക മനമേ! മരുന്നിതേ നിനക്കോർക്കു.

നാസ്സുണ്ടതെങ്കിൽ, നമുക്ക പിച്ചയുണ്ട്, യമനെ വെല്ലാൻ
വാസ്സുണ്ട പഞ്ചാക്ഷര മന്ത്രവും മതിയാൽ വരും
പെയ്യുണ്ട നീറു, തേളയിടിച്ച നിന്ന ജനനമാകും
രോഗത്തിനുണ്ട ഗുരു നോക്കുവാൻ തന്നരുളും

നിയമനിഷ്ഠകളും വേദ, ബോധ, മാഗമനീതി.
ഹോമമർപ്പണം, ശുദ്ധി, ജപ, മന്ത്ര, യോഗനില
നാമങ്ങൾ, ചന്ദനം വെണ്ണീർ പൂശിനല്ലമട്ടിൽ
യാമങ്ങൾ തോറും ചെയ്യും പൂജകളുംമിഥ്യയായോ

ഞാനെത്ര ബുദ്ധിചൊല്ലിയാലും നീ മനമേ കേൾക്കാ
തെന്തിനായിവിധത്തിലലയുന്നിതൊന്നുമില്ല
മീനിനായ് വാനിൽ ചൂണ്ടയിട്ട കൈകളെപ്പോലെ
നീ നിനയ്ക്കുന്ന വന്നനഷ്ടം വരാതെപേകോൻ

പഞ്ചാക്ഷരക്കോടാലിയാ ലിന്ദ്രിയപ്പുററാകുന്ന
വഞ്ചകപ്പുലക്കട്ടയെ വേരറുത്തുവളംചെയ്തു
വിജ്ഞാനത്താലൊരുക്കി, സദാശിവ വിത്തുപാകി
അജ്ഞനക്കളെപറിച്ച വളർത്തിനേൻ ശിവഭോഗത്തെ

ബന്ധുക്കൾ, അമ്മ, ഭാര്യയും കൈവെടഞ്ഞുതാണേൻ
നീയാരു, ഞാനാരെന്ന കേട്ടനേരത്തിങ്കലേ
രോഗവും വന്നു പിടപെട്ടു പെട്ടൊരീലോക
രീതത്തിൽ വഴിയില്ലെന്നാലുയിരിൻെറ ഗതിയെന്താവും ?

ആയുമ്പോൾ രോമദ്വാരം തോറും വാഴുന്നകൃഷികൾ
ളയും മലക്കൂട്ടക്കായയത്തെച്ചുട്ടുവിട്ടാൽ
പേയാടീടുന്നതായിജ്ജടത്തെ ച്ചൊല്ലുവതെ
നീയുമറിഞ്ഞെന്നതില്ലേ, നീചിന്തിക്കുന്നതില്ലേ ?

അണിയുന്നതിന്നായല്ല, പൊന്നിനല്ലിപ്പാരിന്നൊ
കാണുവാൻ വേണ്ടിയല്ല, പെണ്ണിന്നുമല്ല, മേളിൽ
ആകാശം താങ്ങിശിവനെ പ്രാപിക്കാനല്ല കുംഭി
ക്കൊരുചാൺ വളർത്താനടിയൻ ദുഃഖിപ്പതല്ലമല്ലേ ?

വെട്ടാത്ത ചക്രായുധം ചൊല്ലാത്ത മന്ത്രമന്യൻ
കെട്ടാത്ത പുഷ്പം താണ കോരാത്ത തീർത്ഥം കൂട്ടി-
ക്കെട്ടാത്തലിംഗം ചിന്തിക്കാ മനം കരുത്തിങ്കൽ
മുട്ടാത്ത പൂജയും താൻദേശികനെപ്പ ദേശിച്ചാർ

മൈയ്യുണ്ണി കന്യകയും, ജീവിതം, ബന്ധു, മനയും
ചെന്തീയും നിന്മായാ സ്വരൂപവും മൊക്കെയുമുള്ളിൽ
സത്യമായിരുന്നതെല്ലാം നാം പോകപ്പോക വെറും
മിഥ്യയായ്, പഴംകഥയായ് സ്വപ്നമായ് മാഞ്ഞുക്രമാൽ

കലപലത്തുമാരായും ശുദ്ധരും തപസ്സിന്നായ്
പോയാമില്ല സത്യമറിഞ്ഞവർ ഭൂതലത്തിൽ
കാമിനിമാരിൽ തോന്നും കാമത്തിൽ വീണുനീന്തി
പേയായ് നോക്കുന്ന മനമേ! വല്ലാത്ത ഭ്രാന്തനോനീ.

ഭക്തന്റെ ഭക്തി, ശിവപൂജയു മൻപുമെന്യേ
പാത്തട്ടിലില്ല വേറെഫലമൊന്നും ബ്രഹ്മാവേകും
മനയും ബന്ധുക്കളും ജീവിതവും കശ്വന്റെ
തടിയടിയുണ്ടകലമൊത്താക മെന്നുമോർക്കുക.

ഒഴിയാത്ത ജനനപ്പെട്ടത്തേങ്ങി ത്തേങ്ങിയുഴലും നെഞ്ചേ !
അഴിയാത്തനിലലഭിക്കാനൗഷധത്തിന്നെനേൻ്റ്
മഴമാൻകരനെത്തന്റെ ചിത്തത്തിനുള്ളിലൂന്നി.
മിഴികളിൽ കണ്ണീർ ചിന്തിനന്മയ്ക്കായ് വിമ്മിക്കേഴ

റവുക്കതാങ്ങും സ്ഥാനത്തിൽ കടക്കണ്ണെന്തിന്നുപെട്ടു
ആശിച്ചിരിക്കും നെഞ്ചേ! വൻഹിമവാൻ വളർത്തും
പച്ചപ്പശുക്കൊടിതൻമുലയുണ്ണാനാഥന്നടിയിൽ
സ്വഛന്ദം കിടന്നുറങ്ങൂ ചെററുമേ കുറമാകാ

മാനിനിതൻ മിഴികടന്നു വന്നു ഞാൻ, സൽഗുരുവും
താനായെന്നെപ്പുണർന്നുകൊണ്ടതോ കുററമല്ല
പോയാലും പ്രയോജനമില്ലാതിതിൻ ഫലം പൊ—
യ്യായാലുമീവപുസ്സോടിരിപ്പതു കഷ്ടം കഷ്ടം

ചൊന്നാകിലുംതന്നെത്താനറിയൂ തന്നെച്ചേർന്നോർ
ഉറ്റോരായാലും മെക്കാനിൻ നിലയവർക്കു ചൊല്ലാൻ
ഇഷ്ടത്താൽ ഗുരുവെപ്പണിയൂ, പരത്തെ ചത്തശേഷം
കിട്ടുമോ മടമനസ്സേ! നിന്നെപ്പോൽ ഭ്രാന്തരില്ല,

ഉളിയിട്ട കല്ലിനേയും കൂട്ടിവച്ച ചാന്തിനേയും
പുളിതേച്ച ചെമ്പിനേയും പോററാ ഞാൻ ' പൊന്നിനെപ്പോൽ
ജ്യോതിയായ്ക്കണ്ടേ പാദം തൊട്ടതേ സത്യമെന്നു.
പ്രത്യക്ഷമായിക്കണ്ടേനിനിമേലാലൊന്നും വേണ്ട.



# 14- പട്ടണത്താർ

## (അരുൾപ്രാപ്തിക്കശേഷം)

വാതിൽ പടികടന്നു കിട്ടാത്ത ഭിക്ഷ നേടാ—
നാശിച്ചിടുന്നതില്ല, ദൈവമേ! ആശതന്നിൽ
പെട്ട ഞാൻ ചത്തകാലം മതിയിനി പരമപാദം
കിട്ടുവാനുള്ള കാലത്തിന്നെ നീയുപദേശിക്കു!

തീരാതെ മലമൊഴുക്കു മൊൻപതു വായ്പ്പുണ്ണിന്നു
ചേരുന്നൊരൗഷധത്തെ ഞാനിന്നറിഞ്ഞു കൊണ്ടേൻ
ദേവാദി ദേവൻ തിരുവൊത്തിയൂർ നാഥൻ തെരുവിൽ
പോവന്ന നേരത്തിളകും ധൂളിയു മടിയിൽ കൂടെ.

ഇരിക്കുമിടം തേടിയെന്നെക്കണ്ടു പിടിച്ചുടത്തെത്തി
ഇരുന്നിടത്തേ കൊണ്ടുതന്നാൽ മാത്രം ഞാനാഹരിക്കും
ആരെല്ലാം ക്ഷണിച്ചാലും പോകില്ല യെൻശരീരം
തീരവേ ക്ഷയിച്ചാലും പോയീടുകില്ല മേലാൽ

അങ്ങുള്ളോ നിങ്ങിരിക്കെ യങ്ങു തിരുനാളാളെണന്നു
ഇങ്ങെങ്ങും നീളെ നടന്നുൽഘോഷിക്കുന്നുവല്ലോ
മങ്ങാവിളക്കും കൊണ്ടു ദീപത്തെ യന്വേഷിച്ചാൽ
വഞ്ചിക്കപ്പെട്ടും ലക്ഷ്യം കാണാത്ത ചെകിടരെപ്പോൽ

എത്രനാടുണ്ടായെത്ര വീടുണ്ടായെത്ര യെത്ര
മാതാക്കളും പെററിട്ടെത്ര നാമം നമുക്കു നൽകി
പൃഥിയിൽ ബന്ധുക്കളാ യെനിക്കിങ്ങുള്ളോരാരോ
സച്ചിദാനന്ദാ! നിൻെറ വിളയാട്ടമോ ഇതെല്ലാം

തണൽ മണ്ണിൽ ചൂടാറവേ വാനത്തിൽ പുകയാറവേ
കണ്ണുള്ളതായും തൻെറ തളർച്ചയാററീടവേ
സൃഷ്ടികർത്താവിൻ കൈയ്യും വിശ്രമിക്കുമ്പോഴും ഞാനെൻ
ചുട്ടകാലാറുന്നതും കണ്ടല്ലോ തിരുവൊയ്യാറാ!

ഇപ്പിറപ്പിനെ നമ്പിയിരിക്കമോ നെഞ്ചിനുള്ളിൽ
ഇപ്പാരിരിക്കേ, മുൻപിൻ ദാരങ്ങളിരിക്കവെ
സ്വപ്നം പോൽ തെവിട്ടിടും ജീവിതം നികടത്തി
ലപ്പുഞ്ഞിമെത്ത കീറിത്തട്ടിയ പോലെ കണ്ടേൻ

ഒൻപതുവായ് തോൽസഞ്ചിക്കമേകമേകമെന്നപോലെ
അൽപേറുമെൻെറ നെഞ്ചേ! കഷ്ടം നീയലഞ്ഞല്ലോ
തത്തിത്തത്തി ഴെകൻ കെട്ടിപ്പിടിച്ചുവേഗം
കൊത്തി ക്കൊത്തിക്കൊറിച്ചു തിന്നിടുന്നതും കണ്ടേൻ.

മാതാവു മെയ്യുനക്കി, ഞാനുമെൻ കാലനക്കി
വേധാവും കൈയ്യിളക്കി വിട്ടല്ലോ എന്നെ നാഥാ!
ഇരുപ്പൈയ്യൂർ വാഴും ശിവനെ! യിന്നുമൊരമ്മതൻെറ
ഗർഭത്തിനുള്ളിൽ താൺവാഴവാനയെല്ലോല്ലേ

ആനതൊട്ടെറുമ്പുവരെ ക്കാണുവോരുയിരിനെല്ലാം
മനമഴിഞ്ഞാശംസിക്കും ദേശികാ! വളർന്നേറും
ക്ഷുത്തിനൊട്ടുതകാത്ത പാപി പാഴദരം പററി
യത്തലിന്നടിമയായ് ഞാനലയുന്നിതങ്ങുമിങ്ങും

എത്തൊഴിലെ ച്ചെയ്യാലു മേതവസ്ഥ പ്പെട്ടാലും
മുക്തൻെറ മനമിരിക്കും മൗനത്തിൽ തന്നെയോർക്കുക
നർത്തകി കൈകാലാട്ടിയെന്തെല്ലാം നടിച്ചാലും
ചിത്തം തനിക്ക തന്മേൽ നീർക്കുടത്തോടിരിക്കും

കാലേ സുഗന്ധ തൈലം തേച്ചു നൽസ്നാനം ചെയ്തു
കാലുംമിനുക്കി വച്ചു, കണ്ണും മിഴിച്ചിരുന്നു
ഗർഭം ധരിച്ചു പെററു വളർത്തിപ്പോരു മിട്ടോ–
ർഭകൻ ഭ്രാന്തനായാൽ കഷ്ടം പിന്നെന്തു ചെയ്യും.

വാൻതേടും വേദത്തേയോ വാൻതേടുമർത്ഥത്തേയോ
ഊൻതേടും പൊരുളിനേയോ യുയിർ തേടുമുണർവിനേയോ
താൻതേടി ഞാൻതേടവേ ജഗത്തും തന്നെത്തേടി
ഞാൻതേടി യെന്നെക്കാണും ഞാനാരോ എനിക്കാരോ?



# 15 തിരുവള്ളുവർ ജ്ഞാനം

ഇപ്പാരിലേ ജനിക്കമുത്തമാരേ! ജീവനണ്ടെ-
ന്നെങ്ങനെ നിങ്ങളറിഞ്ഞിടുന്നു പാരിതിങ്കൽ
നിർമ്മലമായ് വസിച്ചുലകി ലന്തസ്സ ചേർത്തമതി-
ധർമ്മവും കള്ളവാഴ്‌വും മറയും ചുടുകാട്ടിൽ

എന്നു മിങ്ങിരുന്നെന്തു, ദിച്ചപോലീശരീരം
തന്നാലഴിഞ്ഞതും താനറിയാത്തതു ബ്രഹ്മവിധി
നിന്നാലേ നിന്നുയിരും കായവുമൊഴിവതും ക-
ണ്ടമ്മ പെററിട്ട പടിയും കണ്ടിട്ടു മറിയുന്നില.

ഈ ദേഹഭാരമീലോകത്തിലേ നശിച്ചീടും
വന്നവഴിതാനറിയാ ജീവിതമോ—ഈ ശരീരം
അപ്പക്കഴിയതിങ്കൽ പാമ്പിരിപ്പതിന്നൊത്തു
ഗർഭാശയത്തെ കൈക്കൊണ്ടീടുമോ കണ്ടനേരം

ജ്ഞാനത്തെ യറിഞ്ഞോർക്ക യമനില്ല നാളുതോറും
മൗനത്തെ യുണ്ടു പിന്നും വിശന്നാൽ ജ്ഞാനത്തിന്നെ
കണ്ടെന്നാലുടൽ ജീവിക്കു മാകാശം ബ്രഹ്മത്താകും
ഉണ്ടെന്നാലെങ്ങും ജ്ഞാനാമൃതത്തിന്നയുണ്ണും.

സുഷുമ്നയറിയാത്തോർക്കെന്തു, സുഖമറിയാത്തോർക്കെന്തു
വഴിയറിയാത്തോർക്കെന്തു—സാധിക്കമെന്നു ചൊല്ലു.
ചുഴികാണാമൂലമറിഞ്ഞാവഴിയിൽ നിന്നു മുക്തി
പഴകാത്ത കട്ടാളനേ മരണം വേിക്കയുള്ളു.



# 16- ഇടയ്ക്കാട്ടു സിദ്ധർഗാനം

ഇരുവിനയാടിന്നെ മനവിട്ടകററു കോനേ!
നരമന മാടൊന്നിനെ യടക്കിവിട്ടു കോനേ
ഉത്തമരാം നൈഷ്ഠികരേ തൽപരത്തെ ച്ചേർവോർ
മററവർ തപംകെടുക്കാൻ ചരന്നമായ്ച്ചരുവോർ

മമതയാമാടിന്നെ കണ്ണിൽനിന്നകററു കോനേ !
കാലദേശാവസ്ഥകളാം മാടുകളെക്കെട്ടു
ഒരു ബലവാനാടിന്നെ യെത്തുക്കിക്കെട്ടു കോനേ!
ഉരസു മിരുമലങ്ങളേയും മാററിക്കെട്ടു കോനേ!

മുമ്മലങ്ങളാകുമാടിനെ യിറുക്കിക്കെട്ടു
ജന്മവാസനകളെ പ്പറിച്ചെറയ്യു കോനേ!
മൂന്നവസ്ഥകളെയുമറത്തെറിയ്യു കോനേ
ഒന്നുമേയില്ലെന്ന മുതികാഹളത്തെ യൂതു

കർമ്മഫലമാകു മാടിനെ പ്പിടിച്ചു കെട്ടു
കർമ്മങ്ങളെയും പിടിച്ചതിൽ പിറകിൽ കെട്ടു,
കാരണത്രയങ്ങളേയു മോടിച്ചീട്ടു കോനേ!
സാധനാ ചതുഷ്ടയത്തെ പ്പോററുക നീ കോനേ!



# 17 ഇടൈക്കാട്ടുസിദ്ധർഗാനം

(പാൽകറക്കൂ)

ചാവാതിരുന്നിടാൻ പാൽകറക്കൂ— ചിരം
തന്നിരുളററിടാൻ പാൽകറക്കൂ
വിശക്കാതിരുന്നിടാൻ പാൽകറക്കൂ വെറും
വെട്ടവെളിക്കുന്നിൽ പാൽകറക്കൂ,

നാറാതിരുന്നിടും പാൽകറക്കൂ— നെടു
നാളുമിരുന്നിടാൻ പാൽകറക്കൂ
തീരാതെ ചുരക്കുന്ന പാൽകറക്കൂ— ആമം
മണ്ടയിൽ വളരുന്ന പാൽകറക്കൂ

ഉലകം വെറുത്തിടും പാൽകറക്കൂ— പെരും
ഓർക്കാനും വരുമെന്ന പാൽകറക്കൂ
കലയത്തിലെ വീഴാൻ പാൽകറക്കൂ
നിറഞ്ഞെങ്ങുമൊഴുകുന്ന പാൽകറക്കൂ

അണ്ണാക്കിൻ മേൽവരും വരും പാൽകറക്കൂ— ബ്രഹ
ത്തണ്ഡത്തിലൂറിടും പാറക്കൂ!
വിണ്ണിങ്കലില്ലാത്ത പാൽകറക്കൂ— കർമ്മ
മെല്ലാം മറക്കുന്ന പാൽകറക്കൂ.

മാശകന്നീടുന്ന പാൽകറക്കൂ— പെരും
കാലനകന്നിടും പാൽ കറക്കൂ—
തീപ്പൊരിയാകുന്ന പാൽ കറക്കൂ— പര—
മേശ്വരനെ ച്ചേരും പാൽകറക്കൂ.



# 18- ശിവവാക്യർഗാനം

മഹിതമാം 'നമശിവയ' മാദിമന്ത്രമാണതും
ആറിരണ്ടു നൂറു ദേവ്വരന്നുരച്ച മന്ത്രമാം,
ശരിയെഴുത്തിനെ സ്മരിച്ചു ശിവ് വചസ്സുരച്ചിടാം
ദുരിതമേതുമേ യകന്നു ദൂരെ ദൂരെ യോടുവാൻ

## അക്ഷരനില

അഞ്ചെഴുത്തിനുള്ളിലുള്ളൊരണ്ഡവുമഖണ്ഡവും
അഞ്ചെഴുത്തിനുള്ളിലുള്ളൊരാദിയായ ദേവരും
അഞ്ചെഴുത്തിനുള്ളിലായ് യകാരവും മകാരവും
അഞ്ചെഴുത്തിനുള്ളിലേ അടങ്ങിടാൻ കൊതിപ്പു ഞാൻ

## കർമ്മനിവൃത്തി

ഓടി ഓടി യോടി യോടി യുഗംകലന്ന ജ്യോതിയെ
നാടി നാടി നാടി നാടി നാളുകൾ കഴിഞ്ഞുപോയ്
വാടി വാടി വാടി വാടി മാണ്ടുപോയ മാനുഷർ
കോടി കോടി, കോടി കോടി യെണ്ണുറുന്ന കോടിയേ

## യോഗനില

ഉരുവെടുത്ത നാടിയിൽ ലൊട്ടങ്ങിടുന്ന വായുവെ
കരുത്തിനാലിരുത്തി വൻകപാല മേററമതികളേ!
വൃദ്ധരും ശിശുക്കളാവും, ദേഹവും ചുവന്നിടും.
നാഥപാദമോടു ശക്തിപാദവും യഥാർത്ഥമാം

## വേദനില

വടിവഴകെഴുന്ന പെണ്ണിനെ യപരൻ തൊടുകിലോ
വിടുവതോ അവന്നെ, വേഗം വെട്ടുവാനടുത്തിടും
യമനണഞ്ഞിഴുത്തുടലു നാറിടുന്ന നേരമ–
ച്ചുടലയോളം ചെന്നു വിട്ടിടുന്ന തോട്ടിതൻവശം

## ജ്ഞാനനില

എന്നിലേയിരുന്നതിന്നെ ഞാനറിഞ്ഞതില്ലഹോ
എന്നിലേയിരുന്നതിന്നെ ഞാനറിഞ്ഞു കൊണ്ടപിൻ
എന്നിലേയിരുന്നതിന്നെ ആരെയും കാണിക്കമോ
എന്നിലേയിരുന്നു ഞാനുണർന്നുണർന്നു കൊണ്ടഹോ

നിനയ്പതൊന്നും കണ്ടതില്ല, നീയല്ലാതെ വേറില്ല
നിനയ്പുമായ്, മറയ്പുമായി നിന്നമായ മായതാൻ
അഖിലമാ, യഖണ്ഡമാ, യനാദി മുൻപനാദിയായ്
എന്നകം നീ നിന്നിൽ ഞാനു മിരുന്നതേതു മട്ടിലോ

മണ്ണതും നീ വിണ്ണതും നീ മറുകടൽ കളേഴും നീ
എണ്ണമോടെഴുന്നതും പരച്ച കവിതയാകെ നീ
കണ്ണുനീ, മണിയതുംനീ, കണ്ണിലാട്ടം പാവ നീ
എണ്ണിടേണ്ട നിൻപദത്തെ നണ്ണുവാനരുളിട്ടു

ഹരിയുമല്ല, വിധിയുമല്ല, അപ്പുറത്തിനപ്പുറം
കറുപ്പിനെ, ച്ചുവപ്പിനേയും വെൺമയേയും താണ്ടിട്ട്,
ചെറിയതല്ല, വലുതുമല്ല, പററിട്ടക. പററിട്ടക
തുരിയവും കടന്നു നിന്ന ദൂര, ദൂര. ദൂരമേ,

സന്ധ്യയെന്ന മൂന്നു കാലവും കുളിച്ച തീർത്ഥവും
ശാന്തി, തർപ്പണങ്ങളും തപങ്ങളും ജപങ്ങളും
ചിന്ത കൊണ്ട ജ്ഞാനവും ദിനം ജപിച്ച മന്ത്രവും
ഹന്ത, രാമ, രാമരാമ, രാമനാമ മന്ത്രമാം

'ഞാ' നതേതു, 'നീ' യതേതു, നടുവിൽ നിന്ന തേതെടാ
കോന്മേതു, ഗുരുവുമേതു, ചൊൽക ലോഭിവൃന്ദമേ!
ആവതേ, തഴിഞ്ഞതേതു, അപ്പുറത്തിന പ്പുറം
അഴിവതേതു, രാമരാമ, രാമരാമ മന്ത്രമോ ?

## യോഗനില

ശാസ്ത്രമൊക്കെ യോതിടുന്ന 'ചട്ടനാഥ' പ്പട്ടരേ!
അസ്ത്രമേററിടുമ്പൊളോക്ക വേദം വന്നതകുമോ ?
മാത്രപോരു മുള്ളറിഞ്ഞു രക്ഷതേടിപ്പോരുവാൻ
ശാസ്ത്രമൊക്കെ രോഗമാണു, ശക്തിമുക്തി സിദ്ധിയാം

ദൂരെ ദൂരെ, ദൂരമെന്നു ചൊല്ലിടും മാമരും
പാരും വിണ്ണുമെങ്ങുമായ് പ്പരന്നതിപ്പരാപരം
ഊരു, നാടു, കാടു മേടു മുഴന്നു തേടുമ്മ ഞാൻ
നേരിലായ് നിന്നുള്ളിലേയറിഞ്ഞു കൊണ്ടതേ നലം

വിത്തില്ലാത്ത കൃഷികളൊന്നു മേലുമില്ല കീഴുമില്ല
തച്ചില്ലാത്ത മാളിക പണിഞ്ഞതേതുമട്ടിലോ
പെററതായെ വിട്ടടിമ യായിടുന്ന ഭ്രാന്തരേ!
ചിത്തില്ലാത്തിടത്തുയിരു മില്ലയില്ല,യില്ലെടോ

അഞ്ചും മൂന്നു മെട്ടിനുള്ള നാദിയായ മന്ത്രവും
നെഞ്ചിലേ ജപിച്ചുകൊണ്ടു നൂറു ജപിക്കവേിൻ
നെഞ്ചകന്നു പാതകങ്ങൾ നൂറുകോടി ചെയ്കിലും
പഞ്ഞിപോൽ പറക്കുമെന്നു നാന്മറകളോതിടും

അണ്ഡവാതിലായി അപ്രചണ്ഡവാതിലായിരം
ആറിരണ്ടു നൂറുകോടി യന്യമെന്നിരിക്കിലും
ഇക്കവാട മേകഭോഗമായ വാതിലായതിൽ
എൻപിതാവിരുന്നിടുന്നതാരു കണ്ടിടാൻ വരും

സാമമാദിവേദവും സകലശാസ്ത്രജാലവും.
കേമമായ്പഠിക്കിലും ശിവനെയറിവതില്ലെടോ
കാമരോഗമററു നീ കുരുത്തിനുള്ളുണർന്ന പിൻ
സീമയററ കാമിയായിരിക്കുമെൻെറ യീശ്വരൻ

നാഥനേ യനാദിയേ! യനാദിക്കും മനാദിയേ
പെണ്ണുമാണു മൊന്നല്ലേ പിറന്നിടുന്നതിന്നു മുൻ

കണ്ണെഴിഞ്ഞോർ നഗ്നതയെക്കണ്ടു ദുഃഖമാളുമോ
മണ്ണിലുള്ളോർ വിണ്ണവരും വന്നമട്ടുകാണുമോ

പണ്ടുനാം പറിച്ചെറിഞ്ഞ നന്മലർകളെത്രയോ
പാഴിലായ് ജപിച്ചുവിട്ട മന്ത്രജാലമെത്രയോ
ഊണനായ് കഴിഞ്ഞതും ചൊരിഞ്ഞ നീരുമെത്രയോ
ഗതിവരാൻ ശിവാലയങ്ങൾ ചുററി വന്നതെത്രയോ

കിളച്ച തെങ്ങിൻ മണ്ടയിലുദിച്ചിതു നീരെന്ന പോ-
ലീശനും കടന്നുകൂടിയെന്നക മറിയെടോ .
ഈശനെന്നകത്തു കുടിയിരുന്നതിന്നു ശേഷമിപ്പ്-
ഭൂമിമേൽ മനുഷ്യർ മുമ്പിൽ വായ് തുറപ്പതില്ലെടോ

മാറടിച്ചു മണികിലുക്കി യെങ്കിൽ ചോറു കൊണ്ടുപോ
യൂററലുള്ള കല്ലിന്മേലിൽ തൂകിടുന്ന മൂഢരേ!
മാറിപ്പോകും ദേവരും തിരിഞ്ഞു നോക്കി, യെന്നെയോ
കുറുനോക്കി ഗുരുപദാന്തികത്തിലുദ്ധരിക്കണം

## യോഗനില

കോവിലാവതേതെടാ കുളങ്ങളാവതേതെടാ
കോവിലും കുളങ്ങളും നമിച്ചിടും കുലാലരേ
കോവിലും മനസ്സിനും, കുളങ്ങളും മനസ്സിനും
ഭാവമോട ഭാവമെന്നു മില്ല, യില്ലയില്ലെടോ

ചെങ്കല്ലും കരിങ്കല്ലും ചുവന്ന ജാതി ലിംഗവും
ചെമ്പിലും ഉരുക്കിലും ശിവനിരിപ്പതെന്തിനോ
നിമ്മതമറിഞ്ഞതോടെ നിന്നെ നീയറിഞ്ഞു പിൻ
അമ്പലം നിറഞ്ഞ നാഥ നാടൽ പെട്ടതാകുമോ ?

## ക്രിയാനില

പൂജാപൂജയെന്നു നീ ഭജിച്ചിടുന്ന ഭ്രാന്തികാൺ
പൂജയുള്ള തന്നിലേ പിൻ പൂജയററതേതിടും

ആദിപൂജകൊണ്ടതോ അനാദിപൂജകൊണ്ടതോ
ഏതുപൂജകൊണ്ടതോ നീ ഇന്നതെന്നറിഞ്ഞിട്ട,

## ജ്ഞാനനില

ഇരിക്കിലും മറകളം നാലതിൻ പൊരുളം പഠിക്കിലും
പെരും വിഭൂതി പൂശിയും ജപിക്കിലും ജാവലി
ഉരുക്കി നെഞ്ചിനരംകലന്ത സത്യമോതിടാൻ വരാ
ചുരുങ്ങിടാത്ത ജ്യോതിയെത്തുടർന്നു ചേരുവാൻ വരാ,

## യോഗനില

കലത്തിൽ വാർത്തുവച്ചനീർ കടുത്ത തീ കൊളുത്തിയാൽ
കലത്തിലഞ്ഞൊളിക്കുമോ കടുത്ത തീ കുടിക്കുമോ?
നിലത്തിലേ മറഞ്ഞിതോ, വൻവിയത്തിൽചേർന്നിതോ
മനക്കലെക്ക മാററിയാലകഞ്ഞൊളിച്ചിരുന്നിടാ

പറച്ചിയാവതേതെടാ പണത്തിയാവതേതെടാ
ഇറച്ചി,തോ,ലെലുമ്പിനും കുറികളെച്ചാർത്തിട്ടുന്നോ
പറച്ചിഭോഗം വേറെയോ, പണത്തിഭോഗം വേറെയോ
പറച്ചിയും പണത്തിയും പകുത്തുനിന്നകത്തു പാർ

വായിലേ കുടിച്ചവെള്ള മെച്ചിലെന്നു ചൊല്ലുംനീ
വായിലേ നിലച്ച വേദമെന്നു തള്ളിടാവതോ
വായിലെച്ചിൽ പോകുമാറു നീർകുടിച്ചു കാണുവീൻ
വായിലെച്ചിൽ പോയവണ്ണം വന്നിരുന്നു ചൊല്ലുവിൻ

ഓതിടുന്ന വേദമെച്ചി, ലെച്ചിലാണു മന്ത്രവും
ബോധനകളൊക്കെയെച്ചിൽ മതിയൊളിയുമെച്ചിലാം
പെണ്ണിരുന്നൊരിന്ദുവെച്ചി, ലൂഴിയേതുമെച്ചിലേ
ഏതുമെച്ചി, ലെച്ചിലല്ല തില്ല,യല്ലയല്ലെടോ

## ഉൽപത്തി

ജനിപ്പതിന്നു മുമ്പെല്ലാമിരുന്ന രൂപമെങ്ങനെ
ജനിച്ചഴിഞ്ഞിട്ടും വരെയ്ക്കിരുന്ന മട്ടമെങ്ങനെ
എണ്ണി നീ ചൊല്ലാതിരിക്കിലെണ്ണമററ മനുജരേ!
ഖണ്ഡിക്കും ചെവികറം രണ്ടു മഞ്ചെഴുത്തുവാളിനാൽ

ചിത്തമേതു, ചിന്തയേതു, ജീവനേതു സിദ്ധരേ!
ശക്തിയേതു, ശംഭുവേതു, ജാതിഭേദമററതും
മുക്തിയേതു, മൂലമേതു, മൂലമന്ത്രജാലവും
വിത്തില്ലാത്ത വിത്തിലേയിരുന്നതെന്നുരയ്ക്കമോ?

## തീന്ന നില

ചിത്തമററു, ചിന്തയററു, ജീവനററു നിന്നിടം
ശക്തിയററു, ശംഭുവററു, ജാതിഭേദമററു നൽ
മുക്തിയററു, മൂലമററു, മൂലമന്ത്രജാലവും
വിദ്യയുമവിദ്യയുമൊഴിഞ്ഞതേ 'ശിവയ' മാം

ജാതിയാവതേതെടാ, ജലം തിരണ്ട നീരെല്ലാം
ഭൂതമാദിയൊന്നല്ലോ, ഭൂതമഞ്ചുമൊന്നല്ലോ
വളയമററ വാളി കല്ലു, കമ്പി, പൊന്നുമൊന്നല്ലോ
ജാതിഭേദമോതിടുന്ന യുക്തിയെന്തു യുക്തിയോ

കറന്ന പാൽ മുലയിലും തടിച്ച വെണ്ണ മോരിലും
ഉടഞ്ഞ ശംഖിലൊച്ച, ജീവനുടലിലും കലന്നിടാ
വിരിഞ്ഞ പൂ വടന്ന കായും തരുവിൽ വീണ്ടും പോയിടാ
മരിച്ചവർ ജനിക്കയില്ല, യില്ല യില്ല യില്ലെടോ

മുക്തി, മുക്തിയെന്നു നീ ഭ്രമിച്ചലയു മേഴതാൻ
മുക്തിയായ പെണ്ണിരിക്കെ ചുററിയലയുമേഴ നീ
ആമ പോലൊളിച്ചിരുന്ന നേക മന്ത്രമോതുവോർ
മുക്തിയെ പ്പിരണ്ടുരുണ്ടു ചൊല്ലിടും ഗുരുക്കറം താൻ

ഇടത്തുകണ്ണു ചന്ദ്രനും വലത്തുകണ്ണു സൂര്യനും
ഇടത്തുകൈയ്യിൽ ശംഖുചക്രം മാൻമഴവലം കൈയ്യിൽ
എടുത്തകാലു നീണ്ടകേശ, മെൺദിശക്കു മപ്പുറം
ഉടൽ കടന്നു നിന്നമായ മാരുകാണ്മവാനെഴം

അററശാസ്ത്രം നിന്നകത്തുണർന്നുണർന്നു പാടിടും
പററത്തു നിന്ന നീ പരാപരത്തെ പ്രാപിക്കും
മമതയെത്തന്നുള്ളകത്ത ഹന്തതീർത്തിരുന്നിടിൽ
മമതയോടു നിന്നകം ശിവം വിളങ്ങിനിന്നിട്ടും

'അകാര'മെന്നൊരക്ഷരത്തിൽ 'അ' യും വന്നുദിച്ചിതോ
'ഉ'കാരമെന്നൊരക്ഷരത്തിൽ 'ഉ'യും വന്നുദിച്ചിതോ
അകാരവും ഉകാരവും 'ശി' കാരം വിട്ടുനിന്നിതോ
വികാരമററയോഗിതാനെടുത്തുരച്ചിടേണമേ.

ധർമ്മ വൈഭവങ്ങൾ നീയഖണ്ഡമെട്ടുദിക്കും നീ
നന്മയെന്നതൊക്കെ നീ തിരയുവോക്ക ചിന്തനീ
ഉറക്കം നീ യുണർവ്വു നീ യകത്തെഴുന്ന ജ്യോതി നീ
മറപ്പെഴാത്ത നിൻകഴൽ മറക്കുകത്തും കൂടികൊള്ളും.

അണ്ഡം നീ, യഖണ്ഡം നീ, യാദിമൂലമായ നീ
ഖണ്ഡം നീ, കരുത്തു നീ, കാവ്യരാശിയാകെ നീ
പുണ്ഡരീക മററകം പുണർന്നിടുന്ന പുണ്യരും
കൊണ്ടരൂപനേർമ്മ തന്റെ കൂർമ്മയെന്തു കൂർമ്മയോ

തീർത്ഥമാടിടേണമെന്നു തേടിടുന്ന മനുജരേ!
തീർത്ഥമാടു വാനിടമറിഞ്ഞു നിങ്ങളാടുവിൻ
തീർത്ഥമാടിടേണ്ട തേതിടത്തിലെന്നറിഞ്ഞു പിൻ
തീർത്ഥമൊക്കെയുള്ളതും ശിവായമഞ്ചെഴുത്തു താൻ

കഴത്തിനെ നിവർത്തി നീ മിഴിച്ച കണ്ണിണകളും
പഴുത്ത കായ് വീഴും വിധിയനുഭവിച്ച തെന്തിനോ
അഴിഞ്ഞിടാത്ത വിത്തിലേയനാദിയായിരുന്ന തോ
രെഴുത്തില്ലാത്തെഴുത്തിലേയിരുന്നിടാം മരിക്കിലും

പെററ വീടിറങ്ങിയേറി നാം കഴിക്കും മൂഢരേ!
കാന്നവാഴ പിന്നെയും കിളിർത്ത ഹേതുവറിയുമോ ?
അറിവാലേയുദിച്ചെഴുന്നൊ രാഗമങ്ങളോതും ധ്വനി
നൊടിയിലേ മയങ്ങിടുന്ന നേർമയൊന്നറിഞ്ഞിടാ

ഉറിയിലേ തയിരിരിക്കെ വെണ്ണുതേടുമൂരെങ്ങും
അറിവില്ലാത്ത മർത്ത്യരെ യടുത്തിടുന്നതെങ്ങനെ?
ഇരുവരംഗവും പൊരുന്തിയെല്ലുരുക്കിനോക്കുറീ
ഉരുവരംഗമായി നിന്ന പൊരുള്ള താൻെറ പോക്കിനെ

കരുവരംഗമായി നിന്ന കൽപനയെക്കടന്ന പിൻ
തിരുവരംഗമെന്നു നീയറിഞ്ഞിടേണ്ടതില്ലയോ.
നീചമച്ചഭൂതിയൊക്കെയും വിറകിന്മൽ വച്ച
വിറകിൽ തീപിടിക്കുമളവിൽ വെന്തുപോയതറിയുമോ

മക്കളും, പെണ്ണു, ബന്ധുവെന്നു മായകാണുന്നവയെല്ലാം
വാസനാലയം തുറന്നിട്ടാദി നോക്കാൻ വയ്യയോ
തോന്നും മായ വിട്ടൊഴിഞ്ഞു ജ്യോതിയത്ര നിന്നിടും
മൂലനാടി തന്നിലേ മുളച്ചെഴുന്ന ജ്യോതിയെ

നാടി നാടി നിന്നകത്തു നാഴികയിരിക്കിലോ
ബാലനായ് മരുവിടാം പറന്നു പ്രാണമെങ്കിലും
ആലമുണ്ട കണ്ടനാണെ, യമ്മയാണെ സത്യമേ
ഇരുന്നിടേണമെങ്കിലിന്നിരുന്നിടാ മിരിക്കവെ

മരിച്ചിടേണ മെങ്കിലിങ്ങു മണ്ണിനരം പുതഞ്ഞിടും
മരണമററ തമ്പുരാനുച്ചാരണ്ഞെഴുത്തെഴും
മരിക്കും മുൻവണങ്ങിയാൽ മരുന്നു പോൽ ഫലിച്ചിടും
കാലൻ വന്നിഴത്ത നേരം നിന്നൊടൊത്തു വന്നതോ.

ഉടലുയിരെടുത്തതോ വുയിരുടലെടുത്തതോ
ഉടലുയിരെടുത്ത നേരമുരുവമേതുചൊല്ലുവിൻ
ഉടലുയിർ നശിച്ച നേർമുയിർ നശിച്ചതില്ലഹോ,
ഉടലുമെയ്മറന്നു കണ്ടുണർന്നു ജ്ഞാനമോതിടും

'അ' കാരമാമെഴുത്തിനാലഖണ്ഡമേഴുമായ്‌വരിൽ
'ഉ' കാരമാമെഴുത്തി നാലുദിച്ചിടുന്ന രൂപവും
'മ' എഴുത്തിനാൽ മതിമയങ്ങുവോർ ജഗത്തിതിൽ
അകരഉകരമകരമായ മമഞ്ഞതേ ശിവയമാം

മന്ത്രജാലമുണ്ടുയിർമയങ്ങിനിന്ന മനുഷർ
മന്ത്രമൊന്നും ധർമ്മത്തികല്പറി നിന്നതില്ലടോ
മന്ത്രജാലമോ ചിരംമദിച്ചുനിന്നു വായ്‌ താൻ
മന്ത്രമേറയുണ്ടവർക്ക മൗനമൊന്നുമില്ലെടോ

ലക്ഷണമില്ലാത്തതിന്നെയിന്നതെന്നു ചൊല്ലിട്ടാം
അത്ഥമുള്ളചെന്തമിഴ്‌പദം കടന്ന വസ്തുവാം
വെട്ടവും വെട്ടത്തിലാണ്ടുവെട്ടമായി നിന്നപ്പോഠം
എന്നകത്തു ദൈവമില്ല, ഞാനുമില്ല, യില്ലതാൻ

ആലുതൻ കുരുവിലേലയടങ്ങും വൃക്ഷമായ പോൽ
മററു ബീജമെന്നിയേ നിനച്ച ഭോഗമുണ്ടിട്ടു
ശാസ്ത്രമാറും പാർത്തും ചെററിവെഴാത്ത മനുജരു!
നിന്നകത്തു തന്നെ കാണെടോ പരബ്രഹ്മത്തിനെ

അങ്ങുദിച്ച മന്ത്രവുമാകരമായുകാരമായി
ഇങ്ങെഴുത്തെത്തു മറിഞ്ഞോർക്കഴെ പിറപ്പുമില്ലെടോ
തൽപരത്തിലേതെഴുത്തിനേയു മങ്ങിരുത്തിയാൻ
അവ്വു, മാവ്വു, മവ്വുമായിമാഞ്ഞുതേ ശിവയമാം

രണ്ടു തോണിക്കാലിന്മേൽ ചുമക്കും വീത്ത വയ്‌റുമായ്‌
താണ രണ്ടു തോളുമായ്‌ തുറന്ന രണ്ടു വായുമായ്‌
ഇരുണ്ടുരുണ്ടു കണ്ണുമായെഴുന്നു നിന്ന നേർമയിൽ
ചെവ്വാടത്രനിന്നതേ ശിവയമഞ്ചെഴുത്തുകഠം

രണ്ടുമൊന്നും മൂലമായിരിക്കും ചക്രത്തിന്നകം
ചുരുണ്ടുമൂന്നു വളയമായ്‌ ചുണങ്ങുപോൽ കിടന്നനീ
മുരണ്ടെഴുന്ന ശംഖിനൊച്ച മൂലനാടിയൂടെ പോയ്‌
ഹരൻെറ പട്ടണത്തിലേയമർന്നതേ ശിവയമാം

കടലുനീന്തുമാമകരയിലേറി മുട്ടയിട്ട പിൻ
കടലിൽ വാണനേരം മുട്ടയുരുവമായി വന്നപോൽ
കോവിലിൽ പിറക്കമെൻെറ മണിയരംഗജ്യോതിയെ
ഉടലകം നിനച്ചുസത്യമായതാണ സത്യവും

മണ്ഡലത്രയങ്ങളേയുമൂട്ടിനിന്ന കടലിലും
നനഞ്ഞ പാമ്പിൻവായിലും പൊടിച്ചുനിന്നൊരക്ഷരം
പെററതായുമൻപരും എട്ടുത്തുരച്ചമന്ത്രമേ
തോന്നും മുന്നെഴുത്തിനരം ചൊല്ലുവാനെന്തീശ്വരാ

നമഃശിവായ മഞ്ചെഴുത്തും നിൽക്കമേനിലകളും
നമഃശിവയമഞ്ചുമഞ്ചും പുരാണമായയേ
നമഃശിവയ ഞ്ചെഴുത്താ നമ്മളിലിരിക്കവെ
നമ;ശിവയ വുൺമയേ നീ ചൊല്ലുകെൻെറ നാഥനേ

പരംനിനക്കരിച്ചിട്ടം ഭയങ്ങരം പോയ്പരാ പരാ
കരമെടുത്തുനിൽക്കവെ കടപ്പാടില്ല കുമ്പിടാൻ
ശിരസ്സുരുക്കിസുധയൊഴിക്കമഴകടയ നാഥനേ!
വരമെനിക്ക നീ തരുന്നൊരോം നമഃശിവയമേ

പച്ചമണ്ണിൽ പുററതിൽ പുൺഞ്ഞിരുന്ന വേട്ടുവൻ
നിത്യവും നനയ്ക്കവെ നിനച്ചവണ്ണമായിട്ടും
പച്ചമണ്ണിടിഞ്ഞുപോയ് പരന്ന തുമ്പിയായിട്ടും
ഭ്രാന്തരേ! യറിഞ്ഞുകൊള്ളിനീശ രൂപമീവിധം

ആദിയായതൊന്നുതാനനേക രൂപമായതും
ജാതിഭേദമംയുയർന്ന സർവ്വജീവനായ പിൻ
ജീവനോടൊത്താടിടുന്ന ടൂത്തുമിപ്പിറപ്പിലായ്
ജ്യോതിയായ ജ്ഞാനികരംഒം ശുദ്ധമായിരിക്കമോ

മലർന്നധാതുമൂലമായ് ഭൂവിടംമലർന്നതും
മലർന്നഭ്രമയക്കം വന്നടുത്തതും പിരിഞ്ഞതും
പുലങ്ങളഞ്ചും ഗുണംകലർന്ന ഭൂമിമേൽ വീഴുന്നതും
നിജംകലങ്ങിനിന്നമായ മെന്തുമായ മീശനേ!

വെരുവുപുഴവു തിന്നതും നലങ്കുലമഴിഞ്ഞതും
ആശയാം മഥമഴിഞ്ഞിടരുകളൊഴിഞ്ഞതും
മർത്ത്യരേ! ഇതെന്തുമായ മക്കനൊട്ടിൽ പോയിടാം
പ്രാണനൊന്നടങ്ങിയാലടങ്ങിടും പുലങ്ങളും

ഇല്ല ഇല്ല ഇല്ലയെന്നു പുലമ്പിടും പാവങ്ങളേ
ഇല്ലയെന്നതൊന്നിനെത്താ നന്യമൊന്നു ചൊല്ലിട്ടു.
ഇല്ല അല്ലയെന്നുമല്ല രണ്ടുമൊന്നായ് നിന്നതിന്നെ
നല്ലപോലെ കണ്ടപേ രിനിപ്പിറന്നിടില്ലകേശം

മുള്ളും മുള്ള, മുള്ള, മുള്ള കാവലൂഴികാവലൻ
പോര പോര പോര പോര പോരിൽ നിന്ന പുണ്യവാൻ
മാര മാര മാര മാര മരങ്ങളേഴുമെയ്ത ശ്രീ-
രാമ രാമ രാമരാമ നാമമെന്ന നാമമേ.

നെടിയ പാരിലേ പിറന്നിണങ്ങിച്ചേർന്ന മായി കൻ
മുക്തിലാഭമെന്ന ലാഭമായ സൗഖ്യം തേടുമോ
പാടിനാലുവേദവും പാരിലേ പടർന്നതോ
തേടിടുന്ന രാമരാമ രാമരാമ നാമവും

ഉടലുകർമ്മമൂലമിങ്ങടുത്തു വന്നിരുന്നിടും
ഉയിരുടമ്പൊഴിഞ്ഞിടില രൂപരൂപമായിടും
ഉയിർ ശിവത്തിൽ മായയായി ഒന്നൊന്നിന്നെക്കൊന്നിടും
ഉയിരുശക്തിമായയായി ഒന്നൊന്നിന്നെത്തിന്നിടും

മിന്നുദിച്ച മിൻ പരന്നു മിന്നൊടുങ്ങും വണ്ണമായ്
എന്നിലുള്ളൊരീശനും ജ്വലിച്ചടങ്ങു മെന്നിലേ
കണ്ണിലുള്ള കണ്ണിൽ നേർമ്മ കണ്ണറിവില്ലായ്മയാൽ
എന്നതിൽ നിന്ന കൺമണിയെ ഞാനറിയുന്നില്ലല്ലോ

പരുത്തിനൂൽ മുറുക്കിവിട്ടു വസ്ത്രമാകും മനുജരേ!
തുരുത്തിനൂൽ മുറുക്കിവിട്ടു ദുഃഖശാന്തി ചെയ്യുവിൻ
കരുത്തുനൂൽ വളർന്നിടും കാലനൂലഴിഞ്ഞിടും
തിരുത്തിനൂലിനായ് വരും ശിവയമഞ്ചെഴുത്തുമേ

പത്തുപോംതത്വങ്ങളെപ്പഠിച്ചിടും മറയരേ
ദേവന്മാർ കല്ലാവുമോ? ചിരിക്കാതെന്തു ചെയ്യുവാൻ
മൂവരാലുമറിഞ്ഞിടാ മുക്കണ്ണന്നിളംജ്വാലയോ
കാവലായി നിന്നകത്തിരുന്നതിനെക്കാണുമോ

കാലത്തും വൈകീട്ടും നീരിൽമുഴകും മന്ദമൂഢരേ
കാലത്തും വൈകീട്ടും നീരിൽകിടന്നു പെററതെന്തുതാൻ
കാലത്തെ യെണ്ണീററിരുന്നു കൺകൾ മൂന്നിലൊന്നിനെ
മൂലമായ് സ്മരിച്ചിടായ്കിൽ സിദ്ധിമിഥ്യയായിടും

എൻെറ ദേവൻ നിൻെറ ദേവനെന്നു രണ്ടു ദേവരോ
അങ്ങുമിങ്ങുമായി നിൽക്കുമാദിദേവനൊന്നല്ലോ
അങ്ങുമിങ്ങുമായി നിന്നൊരാദി മൂർത്തിയൊന്നല്ലോ
അംഗഭേദം ചൊല്ലുവോർക്കു വായ്പുഴുത്തു മരിക്കുമോ?

ശിവഭവമിടസ്സിടെപ്പൊടിച്ചതെത്ര ശുദ്ധമാം
ക്രമമറിഞ്ഞെഴുന്ന ജന്മവും വിശുദ്ധമാണപോൽ
കടവറിഞ്ഞുടൻ കുളിച്ചതും വിശുദ്ധമാണപോൽ
ക്ഷമവരാത്ത മനുജരോടിണങ്ങിവാഴ്വതെങ്ങനെ

ശബ്ദംവന്ന വെളിയിലേ പിറന്നുജലവുമൊക്കെടോ
മത്തരായി നീരിലേ കമിഴ്ന്നു മുഴകുമൂഢരേ!
ശുദ്ധമെന്തു കണ്ടതെന്തു സത്യം കണ്ടു നിന്നതെന്തു
പിത്തദേഹമുറ്റതെന്തു ഭേദമെന്തു ബോധമേ!

ശിഷ്ടരോതും ശാസ്ത്രവും വിളങ്ങുമംഗമങ്ങളും
പട്ടകാരണങ്ങളെപ്പറഞ്ഞിടും, ശാസ്ത്രങ്ങളും
ചുട്ടുവച്ച വിദ്യതൻ കഥസ്സിണങ്ങു ഭ്രാന്തെല്ലാം
പൊട്ടപോൽ പൊളിഞ്ഞുപോയ് പരനെ ഞാനറിഞ്ഞ പിൻ

ഉരുധരിപ്പതിന്നുമുമ്പു കൂടിച്ചേർന്നതെങ്ങനെ
കരുധരിപ്പതിന്നുമുമ്പു കാരണങ്ങളെങ്ങനെ
പൊരുത്തിവച്ച ബോധവും പൊരുന്തിരുന്നതെങ്ങനെ
ഗുരുതിരുത്തി വച്ച ചൊല്ലിനാലുണർന്നുകൊള്ളെടോ

ആദിയേയുണ്ടന്തമില്ല അന്നുനാലുവേദമില്ല
ജ്യോതിയുണ്ട ചൊല്ലുമില്ല ചൊല്ലൊഴിഞ്ഞതേതുമില്ല
ആദിയായ മൂവരിലമഞ്ഞിരുന്ന വായുവും
ആദിയല്ലതന്നെയാരറിഞ്ഞിടുന്നതീശ്വരാ!

ജഡ്യം, ജഡം, ജഡവുമെന്നു ഭ്രാന്തിവാത്ത ചൊല്ലിടും
ജഡത്തെ വിട്ടമെൻ പരൻ പിരിഞ്ഞിരുന്നതെങ്ങനെ
ജഡമൊടിബിംബവുമെന്ന പേരൊടൊട്ടും താനുമായ്
ജഡത്തിലേ മുളച്ചെഴുന്ന ഭ്രാന്തർ കാണുമാവിധം

രുധിരമായ പാൽ കുടിച്ചൊഴുകി നീർ വളർന്നതും
രഥവുമായിരുന്നതെന്നു രണ്ടുമുള്ളതെന്നുടൽ
മധുവെന്നോതി വിട്ടതേതു മാംസവുമിറച്ചിയെന്നു
സുചിർമായ് വളർന്നതേതു ശൈവരായ മൂഢരേ!

ഓതിവച്ച ശാസ്ത്രവും ഉണർന്നറിഞ്ഞ വിദ്യയും
കാന്ത, പുത്രർ ബന്ധുവും മറന്നിടുന്ന നിദ്രയും
ഏതിനുള്ളൊളിച്ചിതോ എങ്ങുമായ് പരന്നതോ
ജ്യോതി പുക്കൊളിച്ച മായം ചൊല്ലിടോ മഹാ പ്രഭോ!

എരുമതൻ കഴുത്തിലിട്ട പൊട്ടണങ്ങൾ പോലവെ
മൂന്നുനാലു തൊലികളിൽ മുടിഞ്ഞിരിക്കും മൂഢന്മാർ
മൂന്നുനാലു ലോകവും കടന്നുനിൽക്കും മൂർത്തിയോ!
ഊണുറക്കുണ്ണായ് നീരൊഴിച്ച സത്യമെന്തു സത്യമോ

ചാവൽ തൻെറ കുഞ്ഞിനും ഭയം കൊടുത്തു നിൽക്കും പോൽ
അഭയമായ കൂട്ടിലേ കലന്നു ശണ്ഠകൊണ്ടിടും
ക്രൂപമായ കുറുനരി കൂട്ടിനകത്തു പുക്കപിൻ
ചാവൽ നാലുമഞ്ചു കുഞ്ഞുമൊത്തൊഴിഞ്ഞു പോയിടും

മൂലമാം കുളത്തിലേ മുളച്ചെഴുന്ന കോരയെ—
ക്കാലത്തേയെണീററിരുന്നു നാലു കെട്ടറത്തിട്ട
ബാലനായിവാണിടാം പരബ്രഹ്മവുമായിടാം
ആലമുണ്ടകണ്ണരാണെ യമ്മയാണെ സത്യമേ.

ചെമ്പിലോർക്ക ചെമ്പിനന്യമായി ക്ലാവുപെട്ടപ്പോൾ
അൻപിലന്യമെന്നതോന്നമഴകെഴന്ന ജ്യോതിയെ
വെമ്പിവെമ്പിയേ മെലിഞ്ഞുമേൽക്കമേൽ കലങ്ങിടാൻ
ചെമ്പിലുള്ള ക്ലാവൊഴിഞ്ഞ തന്മയേത്തു തന്മയോ

മീനിറച്ചി തിന്നതില്ലയന്നുമിന്നും വേദിയർ
മീനിരിക്കും നീരിലല്ലേ കുടിപ്പതും മുങ്ങുന്നതും
ആട്ടിറച്ചിതിന്നതില്ല യന്നുമിന്നും വേദിയർ
ആട്ടിറച്ചിയല്ലയോയജ്ഞത്തിനായ് പചിച്ചതും

മാട്ടിറച്ചി തിന്നതില്ല അന്നുമിന്നും വേദിയർ
മാട്ടിറച്ചിയല്ലയോ മലക്കറിക്കരമിട്ടും
മീനിറച്ചിതിന്നതില്ല അന്നുമിന്നും വേദിയർ
മാനരിച്ച തോലല്ലോ മാറിലവരണിഞ്ഞതും

ദുഃഖമാണയിരിനോട് കൂടിച്ചേർന്ന നിന്നതും
കുക്ഷിയിൽ വിശപ്പിനെപ്പിടിച്ച ചെത്തു വച്ചതും
നെഞ്ചിലേ പിറന്നിരുന്ന ചത്തു ചത്തു പോവതും
തഞ്ചമായ് നിന്നെ നിന്നെക്കണ്ടെത്തി വച്ച സത്യമാം

അക്ഷരമനാദിയോ പിൻവാത്ത താനനാദിയോ
നോക്കിനിന്ന ഭൂതമിന്ദ്രിയങ്ങളുമനാദിയോ
വേദമോതിട്ടും ഗ്രന്ഥങ്ങൾ ശാസ്ത്രങ്ങളുമനാദിയോ
തൽപരത്തെക്കാട്ടിനിന്ന സൽഗുരുവനാദിയോ

കണ്ടതേതു കണ്ടുവെങ്കിൽ കാഴ്ചയോടഴിഞ്ഞിട്ടും
സൂക്ഷ്മമെന്നിരിക്കിൽ ലക്ഷ്യമററതേ ശിവം ധ്രുവം
പാർത്ത നേരമൊക്കെയും വിഷയങ്ങൾക്കടിമയായ്
പൂത്ത പൂവും കായുമായിരിക്ക നീ പിറപ്പിലേ

നെററിയിൽ ജ്വലിച്ചെഴുണ നീലമാം വിളക്കിനെ
ഉററുണർന്നു നോക്കെടോ അകത്തിരുന്ന ജ്യോതിയെ
ഭക്തിയിൽ തുടർന്ന പേർ പരമയമായ്ത്തീർന്നിട്ടും
അത്തലററിരുന്ന വസ്തു തന്നെയാണെന്നീശ്വരൻ

ന്തർഭ്യോരണത്തിനും മുൻദേഹമെങ്ങിരുന്നുവോ
ഉരുധരിക്കും മുമ്പെല്ലാമുയിരും നിന്നതേതിടം
അരൂപം ധരിക്കും മുമ്പെല്ലാം ആശ നിന്നതേതിടം
തിരുക്കമാററിക്കൊണ്ടല്ലോ ശിവയമെന്നു ചൊല്ലിടും

കരുധരിക്കും മുമ്പെല്ലാം നിന്നു കായമഗ്നിയിൽ
ഉരുധരിക്കും മുമ്പെല്ലാമുയിരുമപ്പിൽ നിന്നതേ
അരൂപം ധരിക്കും മുമ്പെല്ലാമാശനിന്നു വായുവിൽ
കുരുക്കമാററി നിന്നതേ ശിവയമെന്നു ചൊല്ലിടും

കോശമായെഴുന്നതും കായംപററി നിന്നതും
ദേശമായ് പിറന്നതും ശിവായമഞ്ചെഴുത്തു താൻ
ഈശനെപ്പുകഴ്ത്തിടുമനേകമായ മന്ത്രവും
ആഗമം നിറഞ്ഞതു മമ്പത്തിയൊന്നെഴുത്തുതാൻ

ഉദിക്കുമെന്നതേതിടം ഒടുങ്ങുമെന്ന തേതിടം
ഗതിക്കുനിന്ന തേതിടമകന്നുറങ്ങുമേതിടം
മദിച്ചുനിന്നതേതിടം മതിമയങ്ങുമേതിടം
വിധിസ്തുതീതരായ ജ്ഞാനിമാർ വിരിച്ചുരസ്സുണം

നാടിടും ദൈവങ്ങളുമുരച്ചിടും ശാസ്ത്രങ്ങളും
കൂടിടുന്ന ഹോമകുണ്ഡജാലവും വേദങ്ങളും
കെട്ടിവച്ച പുസ്തകങ്ങൾ വീറെഴും വാദങ്ങളും
പൊട്ടപോലൊഴിഞ്ഞുപോയ് പരത്തെ ഞാനറിയവെ

കോവിൽ പള്ളിയേതെടാ കുറിച്ചു നിന്നതേതെടാ
വായിനാലുരച്ച മന്ത്രതന്ത്ര ജാലമേതെടാ
ജ്ഞാനമാകും പള്ളിയിൽ തൊഴുതുറങ്ങുമെങ്കിലോ
ദേഹമാകും പള്ളിക്കുള്ളിൽ കണ്ടിടാമങ്ങീശനെ

മനസ്സിനുള്ളിലിരിക്കിലും മനസ്സിനുള്ളഴുക്കറാ
വനത്തിനുള്ളിലിരിക്കിലും മനസ്സിനുള്ളഴുക്കറാ
മനസ്സിനുള്ളഴുക്കറുത്ത മൗനജ്ഞാനയോഗികൾ
മനസ്സകത്തിരിക്കിലും പിറപ്പറുത്തിരുന്നിടും

ഉരുവുമല്ല വെളിയുമല്ല ഏകമായി നിന്നതേ
മണവുമല്ല ഗുണവുമല്ല മന്ദനാടിയുററതല്ല
വലിയതല്ല ചെറുതുമല്ല മിണ്ടിടുന്നൊരുയിരുമല്ല
അറിവിനുള്ളിൽ നിന്ന നിഴലു കാണുവാൻ വരുന്നതാർ

ഓരെഴുത്തു മൂലകമെന്റു മുദിച്ചൊരക്ഷരത്തിനും
ഈരെഴുത്തിണങ്ങി നിന്നൊരിമ്പമേതറിഞ്ഞിടാ
മൂവെഴുത്തു മൂവരായ് കലന്നു നിന്ന മൂർത്തിയേ
നാലെഴുത്തു നാവിലേ പറഞ്ഞതേ ശിവായമേ

ആദിയന്ത, മൂലബിന്ദു നാദമഞ്ചു ഭൂതമായ്
ആദിയന്ത മൂലബിന്ദു നാദമഞ്ചെഴുത്തുമായ്
ആദിയന്ത മൂലബിന്ദു നാദത്തോടു നിന്നതും
ആദിയന്ത മൂലബിന്ദു നാദമേ ശിവായമേ

വേദവേഴ്ചയററ നീ യക്ഷിണനായിനിന്ന നീ
ജാതിഭേദമററ നീ തൻ സംശയമറിഞ്ഞ നി
വാദമററൊരറിവിനുള്ളിൽ ലാക്കറിഞ്ഞുനിന്നനീ
ഏതുമെന്യേ നിന്ന നീ വിളങ്ങിനിന്നതെങ്ങനെ

പിറന്നതോടെ കോണവു മിളിക്കുന്നൽകുട്ടമയും
പിറന്നുടൻ പിറന്നതോ മഹാവാക്യങ്ങളും നാലുമേ
മറന്നനാലുവേദവും മനസ്സിനുള്ളടിച്ചതോ
നിലംപിളർന്നു വാനിടഞ്ഞു നിന്നതെന്തു വൈഭവം

തുരുത്തിയുണ്ടു,കൊല്ലനുണ്ടു,സ്വർണ്ണമായ ജ്യോതിയുണ്ടു
ഉറപ്പോടേ മനസ്സിലുന്നിനല്ലപോലെയൂതിയാൽ
ശരിക്കുടലിലഗ്നിയും വിളങ്ങിവ്യാപിച്ചിടുന്നു
നടനംചെയ്യും ജ്യോതി നീയല്ലല്ലയല്ല തില്ലയേ

വേഷമിട്ടു പൊന്നണിഞ്ഞു ധൂപദീപമോടിയാൽ
ആററുക്കുറുവച്ചൊരീടയനെപ്പോൽ ചെയ്യും നീ
തേടിവച്ച ചെമ്പെല്ലാം തിളങ്ങുമാറുപൂശിയും
അർച്ചിക്കുന്ന പുഷ്പപൂജ പൂജയെന്തു പൂജയോ

അക്കനോട്ടസോമന മതിന്നപ്പുറത്തിലേ
തിക്കിനിന്ന താരകം ഞെരുങ്ങിനിന്ന നേർമ്മയെ
ഉരുക്കിയോരെഴുത്തിനുള്ളിലൊപ്പറും വെളിയതിൽ
മരുവിടുന്നോരല്ലയോ ഇനിപ്പിറപ്പൊഴിഞ്ഞവർ

നല്ല യൗവനത്തിലേ ശ്രോണീതത്തിൻ വാതലിൽ
മൂന്നു പത്തുര കോശത്തിങ്കൽ മൂലാധാര വരയിലേ
ഭയമറും 'ശ'കാരത്തിൽ ഹരിഹര ബ്രഹ്മാവുമെ-
ന്നച്ചരിക്കും മന്ത്രമുൺമ കേളതേ 'ശിവയ'മാം

പൂവ്വ്, നീരു മെന്മനം മലച്ച കോവിലെന്നകം
പ്രാണനോട്ട ലിംഗമാ* ഖണ്ഡമായു് പരന്നതിൽ
മേവിടുന്നൊരെ വരും വിളങ്ങും ദീപ ദീപമായ്
ആടിടും നടേശനായൊരന്തി ശക്തിയില്ലയോ

ഉരുവെടുത്ത ശേഷമാണു നിന്നെ ഞാനറിഞ്ഞതും
സ്മരിക്കിലെന്തു മറക്കിലെന്തു നിനച്ചിരുന്നപ്പൊഴെല്ലാം
ഉരു കലർന്നു നിന്ന നേരം നീയും ഞാനുമൊന്നല്ലോ
പരയൊടൊത്ത പരയും തെളിഞ്ഞതേ ശിവയമാം

ശിവയ മഞ്ചെഴുത്തിലേ തെളിഞ്ഞ ദേവരായിടാം
ശിവയമഞ്ചെഴുത്തിലേ തെളിഞ്ഞുവാനിൽ വാണിടാം
ശിവയമഞ്ചെഴുത്തിലേ തെളിഞ്ഞു കൊണ്ടു വാൻപൊരുൾ
ശിവയമഞ്ചെഴുത്തിലേ തെളിഞ്ഞിടുന്നു സത്യവും

ഉരു ധരിച്ചതിന്നു മുമ്പിലുയിരു പൃക്കനാദമാം
ജഡം ധരിപ്പതിന്നു മുൻപു കായമെന്ന രക്തമാം
അരും ധരിപ്പതിന്നു മുമ്പിലറിവു മൂലാധാരമാം
കരുത്തറിഞ്ഞു കൊള്ളുവിൻ ഗുണംകെടും ഗുരുക്കളേ!

എങ്ങുമുള്ളൊരീശനെന്നുടമ്പിനുള്ളിൽ പുക്കപിൻ
പങ്കുവച്ചു ചൊല്ലിടുന്ന സത്യത്തെ സ മരിച്ചിടാ
എന്റെ ദൈവം നിന്റെ ദൈവമെന്നു രണ്ടു ഭേദമോ
തന്റെ ഭേദമൊക്കെയും രണ്ടെന്നില്ലയെങ്ങുമേ

അകാര കാരണത്തിലേയനന്തകോടി രൂപമായ്
ഉകാര കാരണത്തിലത്ര രൂപമേററു നിന്നതേ
പട്ടവും കയറും പോൽ പറന്നുനിന്ന ജീവനെ
നോട്ടമിട്ടു കണ്ടുനീ മരണസൂത്രം കെട്ടിട്ടു

നിശ്ചയം നശിക്കൊലേനി ജീവനെവിടാതെടാ
കെട്ടെടാനീ വേഗമായകളെവറിഞ്ഞ കള്ളനെ.
അക്ഷരമനാദിയോ ആത്മാവൊന്നനാദിയോ
ചേർന്നിരുന്ന ഭൂതവും പുലങ്ങളുമനാദിയോ

തക്കമിക്കന്ന്യൽകളും സദാശിവമനാദിയോ
മുഖ്യമായയോഗിമാരെനിക്കുരച്ചീടേണമേ
ഒൻപതായ വാതിലോടഴിയുമാറിയിക്കവെ
തുമ്പമററരാമരാമനാമമെന്ന നാമമേ

വന്മയുള്ളപേർകളം വാക്കിൽ വന്നതെററൊഴിച്ചിട്ടും
അൻപരായപേർകളം വാക്കിലങ്ങമന്നുന്നിട്ടും
മകാര കാരണത്തിലേ മയങ്ങിടുന്ന ഭൂമിയും
ശികാര കാരണത്തിലേ തെളിഞ്ഞതേ ശിവമയവും

ആദിയായൊരഞ്ചിലുമനാദിയായ നാലിലും
ജ്യോതിയായ മൂന്നിലും സ്വരൂപമററ രണ്ടിലും
നീതിയായതൊന്നിലേ നിറഞ്ഞുവന്ന വസ്തുവെ
ആദിയാമിതൊന്നിലററിടുന്നിതഞ്ചെഴുത്തുമേ

വാനില്ലാത്തതൊന്നുമില്ല വാനുമില്ല വാൻ വിടിൽ
ഊനില്ലാത്തതൊന്നുമില്ല ഊനുമില്ല വാൻവിടിൽ
ഞാനില്ലാത്തതൊന്നുമില്ല ഞാനുമില്ലയാക്കകിൽ
താനില്ലാത്തതൊക്കെയും മയങ്ങി മാഴ കിടുന്നിതേ

ഉയിരിനുള്ളിൽനിന്നിട്ടു മുടലെടുപ്പതിന്നുമുൻ
ഉയിരകാരമായിട്ടു ഉടലുകാരമായിട്ടും
ഉയിരിനേയുമുടലിനേയുമേകമാക്കിട്ടും ശിവം
ഉയിരിനാലുടമ്പുതാനെടുത്തമട്ടുരച്ചിടാം

ചെയ്തുവച്ചകല്ലിനെപ്പുറം പൊരുളെന്നോത്തുന്ന
എണ്ണമററനാമജാലമുച്ചരിക്കും മൂഢരേ!
ചെയ്യുയും ചെയ്യിക്കയും പിൻചെയ്തുവച്ചഴിക്കയും.
പലതുമായിപ്പലതുചെയ്തോരൊന്നിനെ സ്മരിച്ചിട്ടു.

ആൽമരമിരുന്ന വിത്തിലെന്നപോലെ നാലിനം
യോനികളിലും കലർന്ന ബിന്ദുവേകമായ്‌വരും
ബീജത്തിന്റെയുത്ഭവം ചൊല്ലീടും മന്ത്രത്തിനെ
പൂജ്യരായ ജ്ഞാനികൾ വിവരമായ് പറയുമോ

അരുവമായിരുന്ന കാലം നിന്നെ ഞാനറിഞ്ഞതി—
ല്ലുരുവമായിരുന്ന കാലം നിന്നെ ഞാനറിഞ്ഞതായ്
ഗുരുവിനാലുണർന്നുകൊണ്ടപാരമായ ജ്ഞാനവും
പരുവമായ്‌വരുമ്പോൾ പരബ്രഹ്മമായ് ഭവിച്ചിടും

പിറപ്പതും മരിപ്പതും പിറന്നിടാതിരിപ്പതും
മറപ്പതും നിനയ്പതും മറന്നതോർമ്മിച്ചെന്നതും
തുറന്നതുമടച്ചതും സുഖിച്ചവാരിയുണ്ടതും
പിറന്നതും മരിപ്പതും പിറന്നവീട്ടിൽതന്നെയോ

എന്നകത്തുകാലമേറെ യെന്നെ ത്തേടിയോടിനേൻ
എന്നകത്തുമെന്നെ ഞാനറിഞ്ഞതില്ലെന്നാകയാൽ
എന്നെ എന്നകത്തു ഞാനറിഞ്ഞുണർന്നുകൊണ്ടപി—
ന്നെന്നകത്തിലെന്നെ വിട്ടിതരമൊന്നുമില്ലെടോ

മിന്നിൽനിന്നു മിന്നുയർന്നുമിന്നൊടുങ്ങിടും വിധം
എന്നകത്തുദിക്കുമീശനെന്നകത്തിരിക്കയാൽ
കണ്ണിൽനിന്നു കണ്ണിൽതോന്നും കണ്ണറിവില്ലായ്കയാൽ
എണ്ണിടുന്നൊരൊന്നയുമേ ഞാനറിഞ്ഞതില്ലടോ

മാതൃഗർഭമേന്റീടും മുമ്പവയവം പ്രകാശമാ
യതിനകത്തുവന്നു മുമ്പിരുന്ന ബിന്ദുരൂപമായ്
തന്നെപ്പോലെ നിന്നനേരം കൊടിയറുത്തു വെളിയിൽ വ
ന്നോങ്ങിടും പെരുമയോടു നായകനായ് വളർന്നിടും

ചട്ടയിട്ട മണികിലുക്കി ശാസ്ത്രമുണ്ണും പുഴക്കളേ!
പുസ്തകത്തെയരികിൽ വച്ച് പാഠമോതും പാഠകരേ!
നിഷ്ഠയേത് ജ്ഞാനമേത് നീയുരപ്പൊരക്ഷരം
പട്ടയമേതോർത്തുവിൻ പാപികളാം കപടരേ!

എളിയതായ കായമെന്റെയീശ്വരനിരിപ്പിടം
അളിയെഴാതെ നിന്നതോ അകാരവുമുകാരവും
പുളയുമെന്ന ജ്യോതിയും വിളങ്ങിനിന്നതായിട–
ത്തളവെഴാതെ നിന്ന വെട്ട വെളിയതേ ശിവയമാം

അഞ്ചെഴുത്തും മൂന്നെഴുത്തുമെന്നരസ്സും വമ്പന്മാർ
അഞ്ചെഴുത്തും മൂന്നെഴുത്തുമല്ല പൊരുളെന്നോർക്കുവിൻ
അഞ്ചെഴുത്തെ നെഞ്ചമത്തി അവ്വെഴുത്ത് മാഞ്ഞ പിൻ
അഞ്ചെഴുത്തും മൂന്നെഴുത്തു മവ്വുമാം ശിവയമേ

ആടിടുന്നൊരീശ്വരന്നെയണ്ടമിണ്ടമെണ്ടമായ്
നേരിടും മറയരേ യൊന്നിന്നെക്കാണുന്നില്ലയോ
കാടുനാടു വീടു വിണ്ണിലുമൊളിക്കും കള്ളനെ
നാടിയോടി നിന്നകത്തൊളിച്ചതിന്നെ കണ്ടിട്ടു

ആവതും പരത്തിലേയഴിവതും പരത്തിലേ
പോവതും പരത്തിലേ വന്നെന്നതും പരത്തിലേ
ദേവരും പരത്തിലേ ദിശകളും പരത്തിലേ
യേവരും പരത്തിലേ യീ ഞാനുമപ്പരത്തിലേ

കയത്തിൽ നീരിറച്ചിടും നിൻകൈകരം ചോന്നതെന്തിനോ
മനത്തിലീരമൊന്നില്ലാത്ത മതിയില്ലാത്ത മാനുഷർ
മനസ്സിലുള്ളൊരീരം കൊണ്ടഴുക്കറുത്തു നിൽക്കിലോ
മിനുങ്ങിടുന്ന ജ്യോതി ഞാനും നീയുമൊന്നായ് നിന്നിടും

നീരിലേ ജനിച്ച നീയും നീർവിശുദ്ധി ചെയ്യുന്നോ
ആരെയോർത്തു നീരിനെ തളിച്ചിടുന്നു വ്യർത്ഥമായ്
വേരു കണ്ടു, വിത്തുകണ്ടു, വിത്തിലേ മരം വിളഞ്ഞ
ചീരിനെ ക്കാണാതെ നീ ശിവ പദമടയുമോ

നിന്നതല്ലിരുന്നതല്ല നേരായല്ല കുറുക്കേയല്ല
ബന്ധമല്ല, മോക്ഷമല്ല, പാപമേതും മററതായ്
ഗന്ധമല്ല, ശ്രവണമല്ല കേട്ടില്ലാത്ത വാഴ്വിലേ
അന്തമററു നിന്നതൊന്നിനെ യുരപ്പതെങ്ങനെ

നിന്നൊടൊത്തു നിന്നകത്തു ചേർന്നിരുന്ന കാരണം
കാള രണ്ടു കന്നു പെററ കാര്യത്തെ സ്മരിച്ചിടാ
അരികിൽ നിന്നു ചാററുമേതിനേയുമോർത്തിടാതെയാ
ഗ്ഗുരുവിരുന്നലാററിടുന്ന കോലമെന്തു കോലമോ

അംബരത്തിലാടിടുന്നൊരഞ്ചെഴുത്തും നീയല്ലോ ചി
ദംബരത്തിൽ മുങ്ങിനിന്ന ചിൽപരവും നീയല്ലോ
എൻപതിയുയിരെതിനുമേകഭോഗമാകയാൽ
എൻപതിയും ഞാനുമൊത്തിരുന്നതേ ശിവയമാം

ഉള്ളിലും പുറത്തുമായുലകമെങ്ങുമേ ചര—
ന്നെള്ളിലെണ്ണപോൽ നിറഞ്ഞിരുന്നുല്ലസിക്കമെൻ പരൻ
മെല്ലെ മെല്ലെയെന്നകത്തു പുക്കുകുടിയിരിക്കുകിൽ
തള്ളിനിൽക്കുമീശനേ തവന്നിടവു മന്യമായ്

നീരിലേമുളച്ചെഴുന്ന താമരയ്ക്കുതിന്നിതരം
നീരിലേയിരിക്കിലും നനഞ്ഞിടാത്തപോലവെ
പാരിലേമുളച്ചെഴുന്ന വിദ്യയാം പരാപരം
പാരിനോടു ചേർന്നിടാതെ നില്പതിന്നെക്കാണ്മവിൻ

ഉറങ്ങുന്നില്ലുണരുന്നില്ലുണർവ്വൊടുങ്ങിനിന്നിടാ
പുറം പഞ്ചേന്ദ്രിയങ്ങളൊന്നിനൊന്നു ചേർന്നിണങ്ങിടാ
അകം പുറങ്ങളെങ്ങുമേകമായിരുന്ന ദേഹമായ്
തികഞ്ഞിരുന്ന ജ്ഞാനിമാർ നിനച്ചിടുന്നില്ലൊന്നുമേ

ഉദിച്ചിടും മന്ത്രത്തിലുമൊടുങ്ങുമക്ഷരത്തിലും
മദിച്ച മണ്ഡലത്തിലും മറഞ്ഞുനിന്ന ജ്യോതി നീ
മമിച്ചഹം കോശത്തിലേ മരിച്ചു നീയിരുന്ന പിന്നാ
നന്ദകോശത്തിങ്കലേ ലസിച്ചതേ ശിവയമാം

ഭുവന ചക്രത്തിനകത്തു ഭൂതനാഥ വെളിയിലേ
പൊങ്ങുമഗ്നി ദീപത്തെ മറച്ചിടുന്ന വായുവെ
തപന ചന്ദ്രരെന്നു കണ്ട രണ്ടു നല്ല വാതലിൽ
തേരുമാറിയേറി നിന്നിടും സത്തായ വെളിയതിൽ

മൗനമാമഞ്ചക്ഷരത്തിൽ പ്രാണനേറി മന്ദമായ്
വാനടച്ചുനിന്ന ജ്യോതിമണ്ഡലത്തിൽ പുക്കപിൻ
ഞാനവനുമേകമായ് നിന്നനുഭവിക്കുമളവില
അവനുമുണ്ടു ഞാനുമില്ല യാരുമില്ലെന്നായഹോ

വാളുറയിൽ വാളുറങ്ങും വായുറയിൽ വായുവും
ആളുറയിലാളുറങ്ങു മരുമയായ വിദ്യ കേൾ
താളുറയിൽ താളുറങ്ങും വൈഭവമെന്തോതുവാൻ
താളുറയിൽ താളടക്കം നീയും ഞാനും കണ്ടതാം

സൂക്ഷ്മമായ നാഡിയിൽ സുഷുമ്നതൻ പ്രദീപ്തിയിൽ
ബൃഹത് സ്വരൂപ മിന്നതെന്നരസ്സും മാർഗ്ഗത്തിങ്കലേ
സൂക്ഷ്മമായ കേന്ദ്രത്തിൽ കുടിയിരിക്കും കോവിലിൽ
ദീക്ഷയായ കോവിലിൽ തെളിഞ്ഞതേ ശിവയമാം

പൊങ്ങിനിന്ന മൗനവു മമർന്നു നിന്ന മൗനവും
തങ്ങിനിന്ന മൗനവും തയങ്ങിനിന്ന മൗനവും
ശക്തിയായ മൗനവും വിഷയമായ മൗനവും
ശാന്തിയായ മൗനവും ശിവനിരുന്ന മൗനമാം

ആറു കൊണ്ട വാരിയും പുകഞ്ഞുനിന്ന ദൈവവും
നീരുകൊണ്ട മാരിയും പുകഞ്ഞുനിന്ന ധൂപവും
വീറുകൊണ്ട മൗനവും വിളങ്ങുമുറക്കമെലവും
മാറുകൊണ്ട 'ഊ' വിലേയമഞ്ഞതേ 'ശിവയമാം

ഉള്ളതോ ഉണ്ടായതോ ഉയിരൊടുങ്ങി നിന്നിടം
മെല്ലവെ ലഭിച്ചു നീയെനിക്കിതും പറഞ്ഞിടൂ
ഉള്ളതുമുണ്ടായതു മൊന്നായ നേരം നാദമാം
കള്ളവാതിലും തുറന്നു കാണവേണം മർത്ത്യരേ

പെററെണ്ണീറെറാരെൻറ നാഥൻ തിരുവരംഗ വെളിയതിൽ
പുററുമുരഗ വാസ്സുകത്തു ദിങ്ങ്മുഖങ്ങളും നാലുമായ്
മൂന്നു മൂന്നു വളഞ്ഞമായി മുപ്പുരം കടന്ന പിൻ
പെറെററണ്ണീറെറാരപ്പിരാച്ചയെങ്ങുമായ് പരന്നു ലോകം

ശക്തിയാവതെന്നുടൽ കലർന്ന ജീവനോശിവം
പിത്തർ കേളിതിന്നു മേലൊരൊന്നുമേ പറഞ്ഞിടാ
ശക്തിയെന്നു കൂടമെന്നു ചൊല്ലൊഴിഞ്ഞിടും വെളി
ശക്തിശിവനുമായി നിന്ന തന്മയാവതുണ്മയാം

ശുക്ലദ്വാരത്തിങ്കൽ ശോണിതക്കരുവിനുള്ളിലായ്
മുച്ചതുര വാതിലിൽ മുളച്ചെഴുന്ന മൊട്ടിങ്കൽ
മെയ്ചതുര മെയ്യിനും വിളങ്ങും ജ്ഞാനദീപമാ
യുച്ചരിക്കും മന്ത്രമെന്നതോ നമശ്ശിവയമേ

അക്ഷരമനാദിയല്ല യാത്മാവുമനാദിയല്ല
പക്കിരുന്ന ഭൂതമിന്ദ്രിയങ്ങളുമനാദിയല്ല
തക്കവേദ ശാസ്ത്രജാലമേതുമേ യനാദിയല്ല
ഒക്ക നിന്നുടൻ കലന്നൊരാദിയാണനാദി കേൾ

എങ്ങുമെങ്ങുമൊന്നല്ലോ ലോകങ്ങളിരേഴൊന്നല്ലോ
അഞ്ചുമഞ്ചുമൊന്നല്ലോ അനാദിയായതൊന്നല്ലോ
ജംഗമങ്ങളോടു മററു സ്ഥാവരങ്ങളൊന്നല്ലോ
നീയും ഞാനുമെന്നു പങ്കുവച്ചതേ മ്ര വയമാം

കാതു, കണ്ണും മൂക്കു വായും ചേർന്നു നിന്നതൊന്നല്ലോ
ജ്യോതി, യക്ഷരങ്ങളെട്ടും സുഖങ്ങളഞ്ചു മൊന്നല്ലോ
ഓതിവച്ച ശാസ്ത്രങ്ങളളിച്ചു വന്നതൊന്നല്ലോ
നാദവീടറിഞ്ഞ് പേർകൾ നാഥരെന്നു കണ്ടിട്ടു

അടക്കിയാലടങ്ങുമോ കേ ളണ്ഡമഞ്ചെഴുത്തിനും
ഉടക്കിയാലെടുത്ത കായ മൂൺമയെണ്ണണൻറ നീ
ചുഴിഞ്ഞിട്ടാറു വേദവും ശരിക്കറിഞ്ഞിടായ്കയാൽ
കുഴഞ്ഞുനിന്നു മായയെ പ്പറഞ്ഞു മാറിയോത്തുമേ

എള്ളിനുള്ളിലെണ്ണ പോലെങ്ങും നിറഞ്ഞ നായകൻ
ഉള്ളിലേയിരിക്കെ യൂഞ്ഞലാടിടുന്ന മാനവർ
കൊള്ളചെയ്യു കള്ളനെ ത്തിരഞ്ഞു കാണമെങ്കിലോ
കള്ളമററു നിന്ന ജ്യോതിദൃശ്യമായ്‌വരും ദൃഢം

ധർമ്മവൈഭവങ്ങളും നീയബന്ധമെൻ ദിശകം നീ
കർമ്മവൈഭവങ്ങളും നീ തേടുവോർ തൻ ചിന്ത നീ
ഉറക്കം നീയുണർവ്വു നീ—യും കലർന്ന ജ്യോതി നീ
മറയ്ച്ചില്ലാത്ത നിൻപദം മറയ്ക്കിലും തെളിഞ്ഞിടും

അകാരമായതമ്പലം അനാദിയായതമ്പലം
മകാരമായതമ്പലം സത്യമായതമ്പലം
നകാരമായതമ്പലം സ്വരൂപമായതമ്പലം
ശികാരമായതമ്പലം തെളിഞ്ഞിരുന്നതേ ശിവമാം

ചെന്ന ചെന്നിടങ്ങളിൽ തെളിഞ്ഞ ചെമ്പൊന്നമ്പലം
അന്തമിന്നും നിന്നനാദിയായ ചെമ്പൊന്നമ്പലം
എന്നുമെന്നുമുള്ളതായി സ്ഥാവരമാ മമ്പലം
ഒന്നിനൊന്നായ് നിന്നതിന്നുള്ളൊഴിഞ്ഞതേ ശിവം

അച്ഛരന്മ ബന്ധുവും നീ ദേവതകളൊക്കെ നീ
ചിന്ത നീയറിവു നീ സിദ്ധിമുക്തിയൊക്കെ നീ
ബിന്ദു നീ ഫലങ്ങളും നീയുന്നത വേദങ്ങളും നീ
നാഥൻ നീയെന്നീശ്വരൻ നീ എന്നെക്കൊണ്ടൊരീശനെ

കർമ്മം ചെയ്തു നേടിടാം സാലോക്യ മാം പദത്തിനെ
ഭക്തിയാൽ വരും ഫലം സാമീപ്യവും നിനക്കെടോ
വന്നിടും യോഗത്തിനാൽ സാരൂപ്യവുമതിനും മേൽ
ചേർന്നിടും സായൂജ്യവും ജ്ഞാനം വഴിക്കറിയെടോ

മൂലനാഡിയെ യുണർത്തി നീ വശപ്പെടുത്തിടാം
ചേലെഴും സുഷുമ്നയിലെളുപ്പം നീ ചെന്നെത്തിടിൽ
സുഷുപ്തിയും കടന്നു സ്വപ്നത്തിന്നുമപ്പുറത്തു പോ
യുരുവിടുന്നൊരക്ഷരത്തിന്നുള്ളിലുള്ള തുൺമയം

സിദ്ധമായ് പതി, നശിച്ച പശുവിനോടു പാശവും
ശുദ്ധമായ് മലങ്ങളററു കർമ്മ, മിന്ദ്രിയങ്ങളും
കാനകത്തിലിട്ട തീയിൽ കാററു വന്നടുക്കുമോ
ഈ നിന്നുള്ളിൽ വായുചെന്നു സഞ്ചരിപ്പതാകുമോ ?

നിനയല്ലതൊന്നും കണ്ടില്ലേ നീയല്ലാതെ വേറില്ലേ
നിനയ്പമായ് മറയ്പമായി നിന്നമായ മായമേ
അഖിലമായ ഖണ്ഡമായ നാദിമുന്നനാദിയായ്
നിനക്കും ഞാനെനിക്കും നീയുമായി നിന്നതെങ്ങനെ ?

ജ്ഞാനവേദശാസ്ത്രമൊക്കെ തേടും യോഗിമാർകളേ!
ജ്ഞാനമായ ജ്യോതിയെ അകനുള്ളിൽ കണ്ടറിഞ്ഞിടാ
ജ്ഞാനമായി നിന്ന സർവ്വശക്തനെയറിഞ്ഞ പിൻ
ജ്ഞാനമെന്നതില്ല മററു ഞാൻ പറഞ്ഞ തുണ്മയാം

വായിലെച്ചിൽ പോയിടാൻ ജലം കുടിച്ചു തുപ്പിടും
വായിരിക്കെയെച്ചിലെങ്ങു പോയിടുന്നു ചൊല്ലെടോ
വായിലെച്ചിൽ നല്ലതോ നീയുരച്ച മന്ത്രവും
നാഥനെയറിഞ്ഞ നേരമെച്ചിലേതിനെത്തൊടും

ഓത്തും നാലുവേദവും പറഞ്ഞ ശാസ്ത്രജാലവും
ഭൂതതത്വമൊക്കെയും പൊരുന്ന മംഗമങ്ങളും
വർണ്ണഭേദമൊക്കെയും കഥിച്ചിടും ഗ്രന്ഥങ്ങളും
മണ്ണിലിവ്വിധത്തിലേ പിറന്നിരുന്നു പണ്ടുമേ

മൂലനാടി തന്നിലേ മുളച്ചെഴുന്ന വായുവെ
നാളും നാളും നിന്നിലേ നടക്കിരുത്തിയെങ്കിലോ
ബലനാകും നീൻടൽ പറന്നു പോയതായ് വരും
ആലമുണ്ട കണ്ഠരംണ്ണ യമ്മയാണെ സത്യമാം

ൻരുളിലേ പിറന്നുദിച്ച മായാരൂപമായിവ
നിരുളിലേ വസിച്ച സാധു മാനുഷന്മാർ കേൾക്കുവിൻ
പൊരുളിലേ തപസ്സുചെയ്തു ഫലമശിക്കമെങ്കിലോ
മരുളമേറ്റു വഹ്നിയിൽ മറഞ്ഞതേ ശിവയമാം

അതിരില്ലാതെ നിന്ന ജ്യോതിയേകമായ് വിളങ്ങവെ
എതിരറും പൂർണ്ണപ്രകാശമേക ഭോഗമായ് വരം
നിത്യസൗഖ്യമായ സാഗരത്തിൽ വീണ നീന്തിയാ
ചിന്തയററ മൂതമുണ്ട ഞാനറിഞ്ഞു നിന്നതായ്

പെണ്ണുമാണുമൊന്നല്ലോ പിറന്നിടുന്നതിൻ മുമ്പ
പെണ്ണുമാണുമായ് പിരിഞ്ഞിടും പിറപ്പൊടേ ദ്രഢം
പെണ്ണിലാണിൻ ശോണിതം കരുത്തൊടുങ്ങി നിന്ന പിൻ
മണ്ണിലും പെണ്ണിങ്കലു മുയിർ പിറന്നതെങ്ങനെ ?

നല്ലതല്ല, ചീത്തയല്ല, നടുവിൽ നില്പതൊന്നു താൻ
നല്ലതെന്നു ചൊന്നിടുന്നു നല്ലതായിരുന്നതേ
നല്ലതല്ല, ചീത്തയെങ്കിൽ ചീത്തയെന്നും വരുകയാൽ
നല്ലതെന്നുറച്ചു നിന്നു നാമമുച്ചരിക്കെടോ

ആദിയായതൊക്കെയു മനാദി രൂപമായയായ്
ഭേദ ഭേദമായുദിന്നു സർവ്വജീവനായ പിൻ
ആദിയോടു ചേർന്നുനിന്ന് വീണ്ടും ജന്മം വന്ന പിൻ
ജ്യോതിയായ ജ്ഞാനിമാരും ശുദ്ധരായിരുന്നിടും

പൂമണങ്ങളോടു വണ്ടു വന്നിരുന്നു തേനെല്ലാം
ഉണ്ടു കണ്ണടഞ്ഞും വണ്ണമാദി സൗഖ്യരൂപമായ്
കണ്ട തൻെറ യാദിയിൽ കരുത്തൊടുക്കിയെങ്കിലോ
പണ്ടിരുന്ന കർമ്മവും പറന്നിടും ശിവയമേ!

നട്ടകല്ലു ദൈവമെന്നു പുഷ്പമാല ചാർത്തി നീ
ചുററിവന്നു 'മൊണമൊ' ണെന്നു ചൊല്ലിടും മന്ത്രങ്ങളെ
നട്ട കല്ല മിണ്ടുമോ പതിയകത്തിരിക്കവെ
ചുട്ട ചട്ടി ചട്ടകം കറിച്ചുവ യറിയുമോ ?

ശാസ്ത്രമൊക്കെയും പഠിച്ചു കരുടനായൊടുങ്ങിടും
നേത്രവും കൊടുത്തവനെ ക്കാൺമതില്ല നേരിലായ്
ചിത്ത മൗന ഭക്തിയോടിരുന്നിടാതെ യാരുമീ
സൂത്രമോതിടും വിധത്തിൽ ശുദ്ധരാവതെങ്ങനെ ?

# താണ്ടവർ കോൻ ഗാനം

മനമെന്ന മാടടങ്ങിൽ
താണ്ടവർ കോനേ　　　മുക്തി
തനിയേവന്നുദിച്ചെന്നോളു
താണ്ടവർ കോനേ

കോപമെന്ന പാമ്പുചത്താൽ
താണ്ടവർ കോനേ　　　എല്ലാ
താപവും പോ യെന്നറിയൂ
താണ്ടവർ കോനേ

ആശയെന്ന ധേനു ചത്താൽ
താണ്ടവർ കോനേ　　　തന്റെ
പാദവുമറെറന്നു കാണാം
താണ്ടവർ കോനേ

നാദത്തിങ്ക ലടങ്ങുമ്മുമ്പേ
താണ്ടവർ കോനേ　　　ആദി
ഓങ്കാരം കണ്ടറിയൂ
താണ്ടവർ കോനേ

ജനനം തരും മമതയെന്നും
താണ്ടവർ കോനേ　　　നീണ്ട
മമതയെ നീ വേരറക്കൂ
താണ്ടവർ കോനേ

ബ്രഹ്മബോധം പെററെങ്കിലും
താണ്ഡവർ കോനേ　　　നിന്നിൽ
തെററാതെ [illegible]വേണം
താണ്ടവർ കോനേ

മാടുമനയും മക്കളും ബ–ന്ധുക്കളും പോംപോം
വീടുവധുവും വെൺ–കലവും പൊൻകലവും
കാടു,കരകറ വിളഞ്ഞ പാ–ടങ്ങളോടങ്ങറ
മൂടിവച്ചാലും നീലുസ്സ്ലാ–തേട്ട ശിവഗതിയെ

ഭോഗവും പോം ഭോജ്യവും പോം
മോഹം പോകും മൂർഖതപോകും മോഹവുംപോകും
വേദാദിയുമാഗമങ്ങളും പോം ശാസ്ത്രം ദൂരെപ്പോം
വാദങ്ങളുമററിടും ശിവനെ പ്രാപിച്ചീടുമ്പോറ

നല്ലപോലായിരത്തെ ട്ടണ്ഡങ്ങളേയും കണ്ടേൻ
ചൊല്ലാം ഞാനവസ്സുള്ളിൽ നില്പതിനേയും കണ്ടേൻ
മായുമീയിരു ലോകത്തിൽ നൂററെട്ടിനേയും കണ്ടേൻ
മനസത്തിങ്കലുള്ള കില്പകറ തീന്നു വന്നായ്

അന്തഃകരണ യന്ത്രപ്പാഴ് വിളയാട്ടത്തേയും
അജ്ഞാനമെന്നുയന്നു നിൽക്കും വൻകാട്ടിനേയും
ശുദ്ധമാമാത്മജ്ഞാന വാളിനാൽ-വെളിയാക്കി–
ച്ചുറ്റു പോകാതിരിക്കാൻ കോട്ടയും കെട്ടിവച്ചേൻ

കൺ, മൂക്കും, ത്വക്കും, വായും ചെവിയെന്നോരഞ്ചിൻേറയും
ധർമ്മമാം ശബ്ദ, സ്പർശ, രസ, രൂപ, ഗന്ധത്തേയും
തെററാതവണ്ണം പുണ്യപാപങ്ങളേയും തള്ളി
മുററീടുമാത്മാനന്ദ പ്പാലുണ്ടു മാലകററി

ചിററിമ്പത്തിനെ നീക്കി നിത്യാനന്ദത്തെ നോക്കി
ചിത്സ്വരൂപത്തെച്ചേന്നു തൽപരമായി നിന്നേൻ

അണ്ണാക്കിന്നിടയുടച്ച ങ്ങ മൃതത്തിനെ ബ്ഭുജിച്ചേൻ
പിന്നന്തർമ്മുഖനായി ട്ടന്നേരത്തേയിരുന്നേൻ
മിന്നും വിൺ നിഴലൊഴിഞ്ഞു മാറുവാൻ പൂജ ചെയ്തേൻ
എന്നുള്ളിലാത്മ ജ്ഞാനത്തിന്നെ വീട്ടെല്ലാം കണ്ടേൻ

മണ്ണാദി ഭൂതങ്ങളൊക്കെയും മാഞ്ഞു കണ്ടേൻ
മായാവികാരങ്ങളെ യെല്ലാ മറന്തെറിഞ്ഞേൻ

ആകാശനാദം മാത്രം സത്യമാണെന്നു കണ്ടേൻ
മേദിനീ ജീവിതം മേലെനിക്ക വേണ്ടെന്നായി

ശബ്ദം തൊട്ടുള്ള തഞ്ചും നന്നായിക്കേട്ടറിഞ്ഞേൻ
മായാബന്ധകാര്യ ജാലങ്ങൾ കണ്ടറിഞ്ഞേൻ
യോഗങ്ങളഞ്ചിനേയും കാണേണ്ട മുട്ടിൽ കണ്ടേ
നവയഞ്ചിനൊന്നിച്ചുള്ള ലക്ഷ്യമെന്തെന്നറിഞ്ഞേൻ



# നാരായണ കോൻ ഗാനം

ആദി ഭഗവാനെത്താൻ — പശുവേ
ക്ഷേതിയോടോർത്തിരുന്നാൽ

ജ്യോതി പരഗതി താൻ — പശുവേ
സ്വന്തമായ് ചേരരുതോ

എങ്ങുമെഴും പൊരുളെ! — പശുവേ
എണ്ണിപ്പണിഞ്ഞുവെന്നാൽ

തങ്ങും പരഗതിയിൽ — പശുവേ
സന്തതം ചേർന്നരുതോ

അല്ലും പകലും സദാ — പശുവേ
ആടും പദം തേടുകിൽ

നല്ലൊരു മോക്ഷനില — പശുവേ
പൂരണം കാണരുതോ

അമ്മയ്ക്കു മൻപനല്ലോ — പശുവേ
ശാശ്വതനായോരവൻ

മുക്തിക്ക വിത്തായോൻ — പശുവേ
ശക്തിക്കള്ളായവൻ താൻ

സ്നേഹമത്തുള്ളവരിൽ — പശുവേ
ആദിപ്പൊരുളായോൻ

ശുദ്ധികരവായോൻ — പശുവേ
തന്നെ സ്തുതിപ്പിടും ഞാൻ

കണ്ണിനാൽ കാണേണ്ടതോ — പശുവേ
കർത്താവിന്നടിയിണ താൻ

ഉറക്കരണത്തിനാലേ — പശുവേ
ലക്ഷ്യമടഞ്ഞിട്ട നീ



# പൊതുവിലുപദേശം

കണ്ണിനുടെമണിയെക്കണ്ടു പേണുന്ന പേരൊളിയെ
വിണ്ണിൻമണിയെ,വിളക്കൊളിയെപ്പോററീടു

മനസം,വാക്ക,കായമെന്നിവയ്ക്കെത്തീടാത്ത
ദിനകരനെത്തൻ നെഞ്ചിൽ പൂജചെയ്തുപോററിടിൻ

കാലംമൂന്നും കടന്ന കതിരൊളിയെയുള്ളത്തിൽ
ജാലമെന്യേ പററിനിന്ന ചലനംവിനാപോററീടിൻ

പാലിൻ രസത്തെപ്പോലെ കനിയിങ്കൽ തേനിനെപ്പോൽ
നൂലിൽ ദുകൂലംപോലെയും വസ്തുവെപ്പോററീടിൻ

ശ്രുവേദസാരത്തിന്നെ, സുഖാർണ്ണവപീയൂഷത്തെ
യാവോളം നിത്യനില വരുവാൻ പോററീടിൻ

ചരാചരങ്ങളെത്തന്ന തനിയാദിവസ്തുവെന്ന
പരാപരത്തെപ്പോററി ഭവമറവേ പോററീടിൻ

മണ്ണാദിഭൂതങ്ങളെ ബഹിർഭാഗിച്ചു വാൻപൊരുളെ
കണ്ണാലെ കാണാൻ കരുത്തിൽവച്ചു പോററിടിൽ

മിഥ്യേന്ദ്രിയങ്ങളാൽ ജ്ഞാനം ഗ്രഹിക്കാൻ നോക്കാതെ
സത്യവസ്തുവെത്തന്നെയാഗ്രഹിച്ചു പോററീടിൻ

എള്ളിനുള്ളെണ്ണപോലെയെങ്ങും നിറഞ്ഞ പൊരുളെ
യുള്ളിങ്കൽവച്ചു വാഴ്ത്തിയുണർവെഴാൻ പോററിടു



# അന്യോപദേശം

ബ്രഹ്മരന്ധ്രത്തിങ്കൽ പേരൊളി കാണ്മ കോനേ വായ്
മിണ്ടാതിരുന്ന പെരും നിഷ്ഠയിൽ ചാത്രു കോനേ!
ക്രമമുക്തി മാർഗ്ഗത്തിനെ നന്നായറിഞ്ഞു കോനേ!
എനിക്കു നീ ചൊല്ലിത്തരു തന്ത്രങ്ങളെല്ലാം കോനേ
മെയ്യറിവിൽ ചിദാകാശ വസ്തുവെക്കാണ്മ ജ്ഞാന—
ക്കണ്ണുറിയും കണ്ണാടി കാണാനില്ലെനിക്കു കോനേ
ശൂന്യതയെ ചൂണ്ടിക്കാട്ടുവനാരുണ്ടെനിക്കു ബുദ്ധി
സൂക്ഷ്മമായതിന്നെ ക്കാട്ടുമെന്നോർത്തു നിൽക്കും കോനേ
പ്രത്യക്ഷമായി ക്കണ്ടതേ നിത്യവസ്തു, സത്യം
നിത്യമാണെന്നും നിന്നിൽ നിശ്ചയം കൊള്ളൂ കോനേ
ശക്തിയും പരയും തമ്മിൽ ചേർന്നതേ നിഷ്ഠ കോനേ
സാധിക്കാൻ രണ്ടിനേയും തന്നുള്ളിൽ കണ്ടുപോരാം
മൂകനെപ്പോലിരുന്നു മൗനം സാധിക്കു തന്റെ
യാദിനില കണ്ടു ജനനം തടഞ്ഞീടിന്നേ കോനേ



# നെഞ്ചിനോടുപദേശം

ഭൂമിയെല്ലാമൊരു കുടക്കീഴൊതുക്കിനാടാളുവാനായ്
കാമിച്ചിരുന്നാൽ നിനക്കു ഗതിയെന്തേ കന്മനമേ!

പെണ്ണാശകൊണ്ടുഴന്നു നാറിത്തിരിഞ്ഞുവെന്നാൽ
വിണ്ണാശകൊള്ളുവാനായിടമില്ല കന്മനമേ

അനുഭവജ്ഞാനം മുന്തിനിന്നെന്നാൽ കർമ്മമെല്ലാം
തനിയേ തേഞ്ഞറ്റു സന്മാർഗ്ഗം വരും കന്മനമേ

മിഥ്യാജ്ഞാനം പഠിച്ച് വിഷയാദിയെക്കൊള്ളാതെ
സത്യമാം വിജ്ഞാനത്തെക്കാംക്ഷിക്കു കന്മനമേ

പേസ്സുരങ്ങിനെപ്പോലെ ലൗകികക്കൊതി മുഴുത്തു
നായ് നരികളെ പോലലഞ്ഞാൽ നന്മയുണ്ടോ കന്മനമേ

ഇരുമ്പിനെയാകർഷിക്കും കാന്തത്തിൻ സ്വഭാവംപോൽ
പലപൊരുളുമാശിച്ചലവനിലസ്സുമോ കന്മനമേ

കല്പനിലയാലല്ലയോ കല്പനിലവാണീടും
അല്പനിലയ്ക്കെന്തിനും സൂക്ഷ്മം കാൺ കന്മനമേ

ഉടലഴിക്കാനായ് ജപിച്ചെന്താം തപംചെയ്യുമെന്താം
യോഗങ്ങൾചെയ്യുമെന്താം ചിന്തിക്കു കന്മനമേ

ചാകാതിരിക്കാൻ താനാർജ്ജിച്ച വിജ്ഞാനമല്ലോ
സ്വീകാര്യമെന്നും വിവേചിച്ചറിയൂ കന്മനമേ



# അറിവിനൊടുപദേശം

എല്ലാപ്പൊരുളുകളേയുമെണ്ണാൻ മാർഗ്ഗം ചമച്ച
വല്ലഭൻ തന്നെ വിവേചിച്ചറിയൂ ചിത്തറിവേ

കണ്ണിന്നണു വളവും കാണാതെയിരുന്നെ
കണ്ണറിവായ് നിന്നതിന്നെ ചൂഴ്ന്നറിയൂ ചിത്തറിവേ

മിഴിച്ചിരിക്കും വേളയിലേ വിറച്ചുറക്കമുണ്ടാകും
പഴുത്തിനിക്കമാത്മാവെ ച്ചേർന്നറിയൂ ചിത്തറിവേ

മെയ്യിലൊരു മെയ്യായി ക്കാലായി മേലായി
പൊയ്യിലൊരു പൊയ്യുമാകും പൊരുളറി യൂ ചിത്തറിവേ

ആത്മാവിൻ കൂറായൊരുടലും നിന്നോടുകൂടി
കൂത്താടിപ്പിരിയുന്ന കോളറിയൂ ചിത്തറിവേ

ഇരുട്ടറയ്ക്കും വെൺവിളക്കായിരിക്കും നിൻ വൈഭവത്തെ
അരുട്ടറയിൽ നീറുത്തി വിളക്കായിട്ടു ചിത്തറിവേ

നല്ല മാർഗ്ഗത്തൂടെച്ചെന്നു സൽപദവി പ്രാപിക്കാതെ
കൊല്ലും വഴിയിൽ ചെന്നു കുരുങ്ങിടുന്നോ ചിത്തറിവേ

കൈവിളക്കും കൊണ്ടു കടലിൽ പോയ് വീഴ്വേരെപ്പോൽ
മെയ്‌വിളക്കിരിക്കെ നിന്നിൽ, വീഴ്വതെന്തേ ചിത്തറിവേ

പ്രാണനുമുപരിയായാത്മാവ നിന്നുള്ളിരിക്കെ
പാടോ നിൻ മേൽഗതിക്കു ചിന്തിക്കു ചിത്തറിവേ

അമ്മയെപ്പോ ലുയിരഖിലമൻപോടു കാത്തുവരു—
മാണ്ടവനെക്കണ്ടു മുക്തി പ്രാപിക്കൂ ചിത്തറിവേ



# ചിത്തത്തോടുപദേശം

അജ്ഞാനം മാഞ്ഞെന്നു. പറയൂ തുമ്പീ    പര
മാനന്ദം കണ്ടെന്നു പറയൂ തുമ്പീ
മെയ്ജ്ഞാനം വളർന്നെന്നു പറയൂതുമ്പീ    മല
മേലേറിക്കൊണ്ടെന്നു പറയൂതുമ്പീ
അല്ലൽമേലില്ലെന്നു പറയൂ തുമ്പീ    അഭി
മാനങ്ങളററെന്നു പറയൂ തുമ്പീ
കർമ്മങ്ങളററെന്നു പറയൂ തുമ്പീ    പരം
ജ്യോതിയെക്കണ്ടെന്നു പറയൂതുമ്പീ
ഇന്ദ്രിയമഞ്ചുമടങ്ങി തുമ്പീ    രൂപം
മാഞ്ഞതേ പൊരുളെന്നു പറയൂതുമ്പീ
ചിദ്രൂപംവാച്ചപ്പോൾ പറയൂതുമ്പീ    മേലിൽ
ദൈവീകം കണ്ടതായ് പറയൂതുമ്പീ
മൂന്നാശവിട്ടെന്നു പറയൂതുമ്പീ    പര
മുക്തിസിദ്ധിച്ചെന്നും പറയൂതുമ്പീ
മുമുക്ഷുവായ്ത്തീർന്നെന്നു പറയൂതുമ്പീ    മുമ്പിൽ
ലോകമഴിഞ്ഞെന്നു പറയൂതുമ്പീ
ശൂന്യത്തെക്കണ്ടെന്നു പറയൂതുമ്പീ    മായാ
പ്പററററായെന്നും നീ പറയൂതുമ്പീ
ജീവിതമററെന്നു പറയൂതുമ്പീ    പൂർണ്ണ
ദേവനെപ്രാപിച്ചു പറയൂതുമ്പീ
പൊരുളെല്ലാം കളവെന്നേ പറയൂതുമ്പീ    ലോക
മൊക്കെയുമഴിഞ്ഞീടും പറയൂതുമ്പീ
അപ്പിലെഴുത്തുപോലുടലെന്നോരു    നിത്യം
അഴിവററതാദിയേ പറയൂതുമ്പീ



# കുയിലൊടുപദേശം

കരണങ്ങളൊരു നാലുമൊടുങ്ങിടവെ കെട്ട
കാമം മുതലാറു മൊടുങ്ങിടവെ
കരണം നാലായത്തു മേകമെന്നേ പൂർണ്ണ
ബോധത്തിലേ നിന്നു കുയിലേ പാട്ടു

ഉലകമേ കളവെന്നു കുയിലേ പാട്ടു പാടാ
ണവനെ ക്കാണാനെന്നു കുയിലേ പാട്ടു
മതങ്ങളും കളവെന്നു കുയിലേ പാട്ടു പഴം
പാപങ്ങളകന്നെന്നു കുയിലേ പാട്ടു

സാധനം ചെയ്യുവർ കുയിലേ ചാകാ—തത്ത്വ
മറിഞ്ഞവൻ നശിക്കില്ല കുയിലേ പാട്ട്
തപം പോലും വിഫലമാം കുയിലേ പാട്ടു മഹാ
മന്ത്രങ്ങൾ മഹിമയെത്തരും കുയിലേ



# മയിലൊടുപദേശം

ആട്ടമയിലേ! നടമാട മയിലേ എൻെറ
ആദിവസ്തുവൊന്നിൽ കിളന്നാട മയിലേ!
കൂട്ടമോറും മുൻഗതിയെത്തള്ളു കയിലേ എന്നും
കുറയാതെ മൗനനെറികൊള്ളു മയിലേ

ഉബ്ഭവമില്ലാത്തതാണെന്നാട മയിലേ
ഭവത്തിൽ മുങ്ങി ട്ടന്നൊക്കില്ല സിദ്ധി മയിലേ
നല്ലതി ഭവത്തിൽ സന്ന്യാസമേ മയിലേ
നാദാന്തവെട്ട വെളി നോക്കു മയിലേ

മനത്തെക്കൻ ത്തുണൊത്തുറപ്പിക്കു മയിലേ വരും
കാലനേയും ദൂരെ വിട്ടോടിക്കു മയിലേ
പററു തലററെങ്ങും പാഞ്ഞു പോകും മയിലേ അക
പ്പുററുതലും ചെററില്ലാതെ മാറും മയിലേ



# അന്നത്തോടുപദേശം

ചെറുതവള ഭക്ഷിപ്പെട്ടാൽ ചിന്നുരവർണ്ണമുണ്ടാം
മറുവാതെ ഞാൻ ഭയന്നാൽ മതിമയങ്ങും മടമന്നമേ

കാററിൽ മനംമുറിയും കാഴ്ചയെപ്പോൽ നല്ലറിവു
ളുററിവിട്ടാലജ്ഞാനം ദൂരെപ്പോം മടമന്നമേ

അഗ്നിയാൽ പഞ്ഞിക്കെട്ടെഴിഞ്ഞെരിഞ്ഞായപോലെ
പകരമാമറിവിനാലേ പാപംപോം മടമന്നമേ

പുഴുവെപ്പുനൻ തുമ്പി രൂപാന്തരപ്പെട്ടംപോൽ
അൻപുള്ള നിൻമനത്തെ വശപ്പെടുത്തു മടമന്നമേ

അപ്പിടെപ്പട്ടുപ്പചേർന്നാലളവു ശരിയായതുപോൽ
ഒപ്പമായ് ബ്രഹ്മത്തിനോടൊത്തുനിൽക്ക മടമന്നമേ

കായുമ്പോരമസ്സുനിറം കാട്ടുമ്പോലാത്മാവിന്റെ
കായമിരുമ്പിൻ നിറഞ്ഞ കാട്ടുകനി മടമന്നമേ



# പുല്ലാങ്കുഴൽ ഗാനം

തൊല്ലപ്പിറവിയെ മാററുവാനായ് മുക്തി
കൈവരാൻ കോനേ കുഴലൂതു

ഇന്ദ്രഭോഗങ്ങളും ലഭിക്കിലും തൊല്ലയെ-
ന്നന്ത്യമായ് കോനേ കുഴലൂതു

മൗനത്തിൽ മുക്തിമുളച്ചിടും സത്യത്തെ
ഗാനമായ് കോനേ കുഴലൂതു

നായെപ്പോലറിവിന്നെ നാനാവിധം വിട്ടോർ
ഭ്രാന്തന്മാർ കോനേ കുഴലൂതു

ഓടിത്തിരിവോർക്ക ണർവേകിടും വിധം
കൂടെപ്പോയ് കോനേ കുഴലൂതു

ആടുകളെ വേട്ടയാടും പുലികളെ
ഓട്ടിക്കാൻ കോനേ കുഴലൂതു

കെട്ടാത്തനായ്ക്കളെ ക്കാവലിനായ്ക്കൂട്ട-
കില്ലുന്നു കോനേ കുഴലൂതു

പെട്ടിയ്ക്കുളം പാമ്പൊത്ത പ്രേമനത്തെച്ചുട്ടു
കരിയാക്കാൻ കോനേ കുഴലൂതു

ഞാനെന്നെന്റേതെന്നു മില്ലാതിരിക്കവെ
താനേ താനായ് കോനേ കുഴലൂതു

അററിടമൊന്നററതോട്ടററതിന്നെയും
കേട്ടെന്നു കോനേ കുഴലൂതു



# കുഞ്ഞികുട്ടി മസ്താൻ പാട്ട്

രാഗം—കേദാരഗൌളം—താളം—ആദി

## പല്ലവി

സ്ഥൂലദേഹം ശ്വാസമറ്റു വീഴുമ്പോ
സൂക്ഷ്മദേഹത്തിന്നെ കണ്ടെടാ—അതിൽ
കാരണ ദേഹവും കണ്ടെടാ

## അനുപല്ലവി

നേത്രങ്ങളാം രണ്ടിനും നേരെ വിളങ്ങുന്ന
വെട്ട വെളിയത ഗോചരം താൻ
ശാസ്ത്രങ്ങളേതിനെയും ശാസ്ത്രുന്നതു
കൈകാൽ തൊടാനരു താത്ത താം.

## ചരണങ്ങൾ

ശാസ്ത്രവേദങ്ങളുമെത്ര പഠിച്ചാലും
മത തത്വ മാദർശ മെന്തനുഷ്ഠിച്ചാലും
പാത്രവുമേന്തി തെരുവോടലഞ്ഞാലും
ഭാവനയാൽ ഭോഗവൈരാഗ്യം വന്നാലും
കാൽക്ഷണവും യമൻ വന്നടുത്തീടുമ്പോൾ
മറ്റൊന്നുമേ തുണയായ് വരുന്നില്ലെടോ
ഗാത്രമായീട മിത്തോണി കമിഴും മുൻ
ചുക്കാനെ നേരേ പിടിക്ക നീയിപ്പോഴേ
(സ്ഥൂലദേഹം......)

മൈത്രി പുലത്തിയിങ്ങാരിരുന്നാലെന്തു
തൊട്ടയൽക്കാരിലാരും പിണങ്ങിയാലെന്തു
അമ്മയും ഭാര്യാദിയും പുഴന്നാലെന്തു
സമ്പത്തനന്തം തന്നുമ്പിരുന്നാലെന്തു

കർത്താവു വേർപെട്ടാൽ ചത്തതു പോലെയാം
    കാണില്ല, കാണില്ല, കണ്ടതെല്ലാം പോയി
എത്രയും പേർകൂടി നിലവിളിച്ചീടിലും
    എത്താതെ പോമതു ജഡമല്ലയോ ബിന്ദു
(സ്ഥൂലദേഹം)

മിഥ്യാജഡം ചക്രമൊത്തു തിരിയവെ
    സത്യം നെടും ധ്യാന ചിത്തമറിയവെ
ദേഹമാം കോട്ട തൻ കൈകെട്ടുള്ളടങ്ങവെ
    കാണ്മു മണിപ്രഭ താനേയുദിച്ചതും
ജ്ഞാനം തിരണ്ട യോഗത്തിനാലങ്ങെഴും
    ആനന്ദ ത്തെ നശിച്ചൻ പിന്നാൽ വന്ദിച്ചു
അമ്മയെപ്പോൽ വിശ്വം പെററ കണം കടി—
    ച്ചിന്മയനെ ക്ഷണം ചേർന്നു കൊണ്ടീടെടോ
(സ്ഥൂലദേഹം)



# മസ്താൻ പാട്ടുകൾ 2

(ആനന്ദക്കളി)

രക്ഷപ്പെടാൻ തുനി ഞ്ഞതല്ലോ-എനി-
ക്കിരിക്കുന്ന കരവെല്ലാ മകററിക്കൊ-ണ്ടതല്ലോ
കൊടികെട്ടിക്കൊണ്ടേഴാം നിലയിൽ-ഇമ്പം
ചൊരിഞ്ഞു നി ത്യാനന്ദ-ക്കുത്തുക-ളാടി
കെട്ട ബുദ്ധിമാന്മാരെ- ച്ചേർന്നു്- ഞാനും
ചത്തലയാതെ ര ക്ഷപ്പെടാൻ തേടി
(രക്ഷപ്പെടാൻ തുനി)

ചൊല്ലരുതാം സുഖ ജ്ഞാനം-തന്നിൽ
ച്ചുമ്മാതിരിക്കും സുഖമതേ-മൗനം
എള്ളളവാകില്ല അതിനെ-ഞാനും
എടുത്തുണ്ണുവാൻ തന്നെ ഇച്ഛരിച്ചേനല്ലോ
(രക്ഷപ്പെടാൻ)

വഞ്ചിക്കുമാശയെത്താണ്ടി ത്താണ്ടി-നല്ല
വഴിയേ പോയ്ഞാൻ പ്രാണ- വായു-വടക്കി
അഴിയാത്തോരറിവിനെ ച്ചോത്തു്-ക്ഷണം
മറയുന്ന സുഖങ്ങളെ യറത്തെറി-ഞ്ഞതല്ലോ
(രക്ഷപ്പെടാൻ)

അഞ്ചുതുണം പൂട്ടിയ മേട-തന്നിൽ
അടയാത്ത ദ്വാരങ്ങ- ളൊൻപതു-മോടി
പിഞ്ചുഴിഞ്ഞിടുമെന്നു പേടി-ച്ചിവൻ
പേരിമ്പ മന്ദിരം തെ വരാൻ-കാത്തേൻ
(രക്ഷപ്പെടാൻ)

ചന്ദനം പൂക്കളെത്തറും ചാത്തി-ജഡം
നല്ലപോൽ വച്ചാലും നാററമേ വീശി

| | |
|---|---|
| എപ്പോഴും ദോഷമേ– | ചെയ്യാൻ—വരു |
| മീജഗത്തിന്റെ പ്ര- | വൃത്തിയെ-ക്കണ്ടാൽ |
| മാളികൽമേൽ വീട | കെട്ടി—ലോക |
| ജീവിതം ശാശ്വത | മെന്ന മരു-മ്പോഠം |
| നാളെ യമൻ തട്ടി | ക്കൊണ്ടു—പോവ |
| തറിഞ്ഞിട്ടു ഞാനും | തുരത്തി-യവനെ |
| | (രക്ഷപ്പെടാൻ) |
| കാമക്രോധങ്ങളകററി- | ച്ചൂഴം |
| കരണേന്ദ്രിയങ്ങ— | ളഖില മറന്തു |
| നിഷ്ടയും നിയമവും- | വിട്ടു്-പൂവ്വ് |
| പദവിയിൽ പോൽ സൽഗു- | രുവിനെ ച്ചേർന്നേൻ |
| | (രക്ഷപ്പെടാൻ) |
| എത്രയോ എത്രയോ | കാലം-എല്ലം |
| ലജ്ജയും ചേർന്നുള്ളൊ | രിസ്തുല-ദേഹം |
| എത്രയുമരു മി | പ്പാരിൽ-അത്ര |
| തുടരാതിരിക്കം | സ്വരൂപ—മെടുത്തേൻ |
| | (രക്ഷപ്പെടാൻ) |
| എന്നുള്ളിൽ തന്നെ | യറിഞ്ഞേൻ—എന്ന |
| ള്ളിരുന്നാടും സൂത്രത്തി- | ന്നിരിപ്പിട—മറിഞ്ഞേൻ |
| അനന്യനിലകരം | തുറന്നു-ഗുരു |
| വരുളിനാലനുദിന— | മവിദ്യയെ—യുറിഞ്ഞേൻ |
| | (രക്ഷപ്പെടാൻ) |
| ആഴിത്തുരമ്പു പോ- | ഉണ്ടും-ഇണ്ടും |
| ഓടിത്തിമികയാ— | ലജ്ഞാനം—തണ്ടും |
| പാഴായു് കെടാതരുാ | പൊണ്ടും—വിധം |
| നിശ്ചയത്താൽ പര | ലോകത്തെ-ക്കണ്ടേൻ |
| | (രക്ഷപ്പെടാൻ) |
| കാടും കരയും | ചുഴന്നു്-ഒരു |
| കാഴ്ചയും കാണുവാ | നില്ലെ-നുഴന്നു് |
| തേടും സമയത്തിൽ ചെന്നു്— | ദിക്കും |
| ദിശകളുമില്ലെ— | ന്നറിഞ്ഞു തെളിഞ്ഞേൻ |

ആടിയ കൂത്തിനെ
ളാനന്ദം ചേരുവാ—
ഓടിയ കാററിനെ
ഉരുകി യൊഴുകമ-

പ്പോററി-അരു—
നരുളിനാൽ-തേററി
യേററി—അതിൽ
മൂതിനെയുമേണ്ടൻ
(രക്ഷപ്പെടാ)

അന്ത:കരണത്തെ
കൊള്ളും ബഹിർഗമ
അറിവാലറിവിനെ
ളാനന്ദം തന്നിട്ട

ത്തടുത്തു—ഇച്ഛ
നത്തെ-ത്തടുത്തു
ത്തൊട്ടത്തി—അരു—
മരുളിനെ—ച്ചേർത്തൻ
(രക്ഷപ്പെടാനായ്)

പാരിൽ പലവിധം
സ്ഫടികത്തിൻ ഗുണമെന്നു
ആത്മൻെറ അരുളിന്നെ-
വരുതം ചെയ്ത ഉടനേയെൻ

കാട്ടി—നല്ല
പരവെളി—കൂട്ടി
പ്പററി-ഗുരു
വിനകളെ—മാററി
(രക്ഷപ്പെടാനായ്)

മണ്ഡപത്തിന്നുള്ളിൽ
മാ മണമൂറിയ
ഉണ്ട കളിച്ചോരെ
ഉള്ളിലെപ്പുണ്യപാ

ചെന്നു—കണ്ടു
ത്തുമധു-വുണ്ട്
കണ്ടു്—ഞാനും
പങ്ങള്—കററി
(രക്ഷപ്പെടാനായ്)

കരണേന്ദ്രിയങ്ങള
പരിപൂരണ പ്പൊരു
വിദ്വാന മറിയാത്ത
വെള്ളത്തിൽ ക്രീഡിച്ചു
സ്മൃതി വിസ്മൃതിയും
നിലയും മറന്നേഴ
ഇനവും മനവും
ടിടയ്ക്കിടെ ത്തോന്നിയ

ടങ്ങും—കാലം
ളുദയമാ—യീടും
പോലാ-നന്ദ
നിൽക്കമേ—ക്കാലം
മറന്നു്—സ്വന്തം
കലയും—മറന്നു്
മറന്നു്—പിന്നീ
വിധങ്ങളും-മറന്നു്
(രക്ഷപ്പെടാനായ്)

എന്നെ ഞാനറിയാത്ത
ഇക്കോലമാക്കിയ

കഷ്ടം-എന്നെ
തിൻ ഹേതു—വ്വാലേ

ഞാനേ യെനിക്കെതി — രായി- നിൽക്കും
ശാപത്തിലുണ്ടായ — കോപത്തി–നോടേ
(രക്ഷപ്പെടാനായ്)

വിണ്ണിങ്കൽ വെളിയിരും — മാററി–അതിൽ
വേദാന്ത കാരണ — ദീപം–കൊളുത്തി
കണ്ണിന്നും മണി പോ– — ലുയത്തി–വരും
കാരണമായ ദൈ — വത്തിനെ പ്പോററി
(രക്ഷപ്പെടാനായ്)

എല്ലാരും മാനുഷ — രാണോ ഹീന
ഭ്രമമുള്ളിലെല്ലാക്കും — മറയുന്ന–താണോ
കല്ലെല്ലാം മാണിക്ക — മാമോ–എന്നു
ചോദിച്ച സൽഗുരു — പാദം പണിഞ്ഞേൻ
നാദവും ഗീതവും — കേറംകും–സത്താം
ഗുരുവിൻെറ സാന്നിധ്യം — കൈവരി–ച്ചേൻ ഞാൻ
ശുദ്ധം താപോനില — യാർക്കും– നൽകും
ശുദ്ധൻ ഗുരുചര — ണങ്ങളും–കുമ്പിട്ടേൻ
(രക്ഷപ്പെടാനായ്)

പോക്കു വരവററ — ബോധം–പഞ്ച
ഭൂതാദിയാലട — ങ്ങാതെഴും–നാദം
വാക്കിലമയാത്ത — വേദ–സാര–
മരിച്ചെട്ടുത്തുള്ളിനുള്ളിൽ — ചര–തിച്ചേൻ
ആഴിത്തുരുമ്പു പോൽ — പൊങ്ങും–അറു
ളാനന്ദം ചേക്കുമ — റിവിനു–ള്ളടങ്ങും
നാളെ മററന്നാള– — മങ്ങു–മിങ്ങും
നാദാന്ത വേദാന്ത — നാഥനെപ്പോററി
(രക്ഷപ്പെടാൻ)

ഇന്നത്തേക്കിരിപ്പതു — പൊയ്യേ–ഇനി
നാളത്തേക്കിരിപ്പതു — സത്യം–എന്നു
എണ്ണി യെണ്ണിയരും — നാഥനെ–പ്പോററി
(രക്ഷപ്പെടാൻ തുനി)

പാക്കാൻ പലവിധ മായും-ആയി
കോടാനകോടിയ ണ്ഡങ്ങളു-മായും
കാക്കും നിലസ്ലയി- രായും-നിന്ന
കാരണ പൂരണ നാഥനെ-പ്പോററി
(രക്ഷപ്പെടാൻ തുനി)

ഇന്ദ്രിയം പോം വഴി യോടി-ഞാനും
കാൽ തളന്നാലും വി ട്ടീടാതെ-തേടി
ദേഹം വിയത്തുള്ളം വാടി-യല-
ഞ്ഞീടാതെ നിന്നരുൾ നാഥനെ-പ്പോററി
നാസികാ ദ്വാരം വ ഴിയേ-നിന്ന
ചെയ്യും നടന മി- രമ്പലിൽ-കൂടി
ശ്വാസത്തിന്മേലേറി നിന്ന്-കാണാ
നേററിയ സൽഗുരു നാഥനെ-പ്പോററി
(രക്ഷപ്പെടാൻ തുനി)

രാജാവു, കൊട്ടാരം കോട്ട-പുറവും
സ്തുതി പാഠകന്മാരും നൃത്തങ്ങളും-പാട്ടും
രാപ്പകലും മനോ വൃത്തി-മാത്ര
മെന്നോത്തും കണംകുടി- നാഥനെ-പ്പോററി
(രക്ഷപ്പെടാൻ തുനി)



# ജ്ഞാനക്കുറ വഞ്ചി

(ചിങ്കനും ചിങ്കിയും)

(പീരുമുഹമ്മദ്)

ആദിക്കും മുമ്പ—നാദിയുണ്ടെന്ന
തെളുതാനെടീ ചിങ്കിയേ
ബീജഗത്തി-ലാദിയിൽ കാണു—
വോരിരുട്ടറ ചിങ്കനേ
ആദിയായ് മുമ്പിൽ—വന്നമരുന്ന
വസ്തുവേതെടീ ചിങ്കിയേ
ജ്യോതിയില്ലാതെ രൂപമായിട്ടു—
ദിച്ചു നിന്നതു ചിങ്കനേ
ജ്യോതിയില്ലാതെ രൂപമുണ്ടായി
വന്നതെങ്ങനെ ചിങ്കിയേ
വേദത്തിൻ പൊരുളും മൂന്നു മൊന്നായ് ഭ-
വിച്ചതാണെടാ ചിങ്കനേ
മുപ്പൊരുളെന്നു നീയുരച്ചതു
മാരെയാണെടീ ചിങ്കിയേ
അപ്പനായിട്ട വോരുമാ പതി
മാത്രമാണെടാ ചിങ്കനേ
ഈ ഉലകത്തിലെങ്ങനെ രൂപ—
മായി വന്നെടീ ചിങ്കിയേ
മായയാൽ പിതൃകോശത്തിൽ പ്രവേ
ശിക്കയാലെടാ ചിങ്കനേ
അപ്പരാപരത്തിങ്കലോ പഞ്ച
വർണ്ണം കാൺമതു ശിങ്കിയേ
അല്പവും ശങ്കവേണ്ടടോ മൂല
ബിന്ദുവിൻനിറം ശിങ്കനേ

ഒന്നിനുള്ളിലുണ്ടായതെങ്ങനെ
യഞ്ചുപേരെടീ ചിങ്കീയേ
ഒന്നിനൊന്നന്യമായ് ഭേദിച്ചൊരു
കാരണത്തിനാൽ ചിങ്കനേ
മൂലാധാരത്തിങ്കൽ ഗുണത്രയ
മുള്ളതേതെടീ ചിങ്കീയേ
നാദത്തിൽ പഞ്ചഭൂതമഞ്ചായു–
ദിച്ചു കണ്ടതു ശിങ്കനേ
ആരെടീ മൂലാധാരക്കോട്ടയ്ക്കു–
രചനായതു ശീങ്കിയേ
മുപ്പൊരുളുമൊന്നായൊടുങ്ങിയ
ബോധമാണെടാ ചിങ്കനേ
മൂലനാടീമുളച്ചുനിന്നതു
മേതിടാഞ്ഞാൺ ശിങ്കിയേ
ആയതു നാദത്തിൻ നടുക്കുള്ള
മധ്യകേന്ദ്രമെൻ ചിങ്കനേ
ആദിബീജത്തിനാൽ മുളച്ചു പൊ–
ടിച്ചതേതിടം ചിങ്കിയേ
സൂക്ഷ്മബുദ്ധിയിൽ ദൃശ്യമാമിരു കണ്ണിനും
കാണ ശിങ്കനേ
പിമ്പിവ രണ്ടും രൂപമായ് വന്നു
ഭേദിച്ചതേതിടം ശിങ്കിയേ
പെണ്ണുമാണുമായുത്ഭവിക്കവോ–
നായ ശോണിതം ചിങ്കനേ
ഈ യുടലിന്നാധാരമെന്നതിനുള്ള ഭേദവും
ചിങ്കിയേ
ഈ ഉടലിനു മീരമായ് നിന്ന–
താദികാരണം ചിങ്കനേ
ഈ ജടത്തിനകത്തു ജീവനു–
ദിച്ചതെങ്ങനെ ചിങ്കിയേ

ഉദരത്തിൽ നാഭിക്കുഴി വഴിയതിൽ
കൂടിയാണെടാ — ചിങ്കനേ
ഈ ശരീരത്തിൽ ചേറ്ന ജീവനു-
മെങ്ങു നിന്നിടും — ചിങ്കിയേ
ഉൾക്കരുന്നില ഖണ്ഡരൂപമായ്-
തോന്നി നിന്നതു — ശിങ്കനേ
ഈ ശരീരമെതിൻ ഫലത്തിനാ-
ലുത്ഭവിച്ചതു — ശിങ്കിയേ
പൂർവ്വകർമ്മങ്ങൾ ചേർന്നൊരുമിച്ചു
വന്നതാണെടാ — ശിങ്കനേ
എങ്ങനെ വന്നിതാദിമായയു-
മെന്നു ചൊല്ലെടീ — ചിങ്കിയേ
അവ്യക്തം വ്യക്തമായുദിച്ചതീ
ഭേദമൊക്കെയും — ചിങ്കിയേ
മുമ്പിനാലറി വ്വാലറിയേണ്ട-
തെന്തു ചൊല്ലുക — ചിങ്കനേ
മുമ്പിൽ നിന്നൊരു ദേഹം ജീവനു-
മാത്മാവെന്നതും — ചിങ്കിയേ
പിന്നെയാറു പേരുള്ളവക്കൊന്നായ്
ന ന്നതെന്താണു — ചിങ്കിയേ
ഭേദമൊക്കെയകന്നൊരേ വെളി-
യായി നിന്നതു — ചിങ്കനേ
ആശ നമ്മിലിരുന്നു നമ്മളെയാട്ട
വാൻ ചെയ്യുതാരെടീ
അഗ്നി, വായുവും വെള്ളം മണ്ണിനു-
മുള്ളമേന്തയെൻ — ചിങ്കനേ
ആശയാം പാശത്തിൻ ഫലത്തിന്നെ
വിട്ടു കാണെടീ — ചിങ്കിയേ
രൂപം പ്രാപിച്ചയന്ന കേവലം
പാഴ് പുഴിയേ — ചിങ്കനേ

മല്ലതിയാദികാരണപ്പൊരു-
ളിന്നൊളിയത്തു ചിങ്കനേ

അക്ഷരങ്ങളമ്പത്തിയൊന്നു മറിഞ്ഞിടാൻ
ചൊല്ലു ചിങ്കിനേ

മിഥ്യയാമകാരത്തിലുള്ള
കയങ്ങളാണവ ചിങ്കനേ

തത്ത്വജാലങ്ങളെ ജ്ജനിപ്പിക്കും
സൽഗുരുവേത്തു ചിങ്കിയേ

തന്നിലുറ്റമരുന്ന തന്നുയിരിൻ
നിലയത്തു ചിങ്കനേ

കണ്ടുകൈതൊഴുമീശകാരണ
മേത്തുരച്ചിടു ശിങ്കിയേ

സൃഷ്ടിചെയ്തതിന്നുള്ളൊളിയായോ
രംബരമത്തു ചിങ്കനേ

എങ്ങനെയാശിവന്നെക്കണ്ടു ഞാൻ
കൈവണങ്ങുന്നു ചിങ്കിയേ

എങ്ങുമേ സമദർശിയാണവൻ
നീ വണങ്ങിടു ചിങ്കനേ

മട്ടമായെതിലും വിളങ്ങുകിൽ
തേടുമെങ്ങനെ ചിങ്കിയേ

നാട്ടമോട്ടവും തേട്ടമാട്ടവു-
മൊന്നായ്ത്തീരട്ടെ ചിങ്കനേ

നാലു സാധനയും പഠിച്ചിടി
ലെന്തതിൻഫലം ചിങ്കിയേ

ഈശനൊപ്പം വളർന്നവനൊടു
ചേർന്നിരിപ്പതു ചിങ്കനേ

ഈശനോടൊരുമിച്ചിരിക്കവാ-
നേതിടം ചൊല്ലു ചിങ്കിയേ

ചൊല്ലിടാം ദിനരാത്രികളൊരു-
മിച്ചിരിപ്പേടം ചിങ്കനേ

രാപ്പകലുകളൊന്നു ചേർന്നിരി-
ക്കുന്നതേതിടം ചിങ്കിയേ
എപ്പോഴുമിരുളായിരിപ്പതു
ബുദ്ധിയോ ചൊല്ലു ചിങ്കനേ
രാപ്പകലുകളേതിടത്തു ജനിപ്പിട്ടു-
ന്നെൻെറ ചിങ്കിയേ
ഇരുളിലുണ്ടായി നിന്നിൽ വന്നണ-
യുന്നിടത്താണു ചിങ്കനേ
രാപ്പകലുകളററുപോയിട-
മേതിടം ചൊല്ലു ചിങ്കിയേ
തന്നിലേകാന്തകേന്ദ്രമായിട്ടി
രുന്നിടം കേൾക്കു ചിങ്കനേ
എവിടെ നിന്നുമീരാപ്പകലുക
ളാടിടുന്നിതു ചിങ്കിയേ
അക്ഷരങ്ങൾ നിന്നാടിടുന്ന സു-
ഷുമ്ന്നാമണ്ഡലം ചിങ്കനേ
രാപ്പകലുകൾ രണ്ടുമേയുദി-
ക്കുന്നതേതിടം ചിങ്കിയേ
കണ്ണിരണ്ടിനും മധ്യമംഗല-
മെട്ടിലാണെടോ ചിങ്കനേ
രാപ്പകലുകളെന്നു ചൊന്നതു
മേതിനെ ച്ചൊല്ലു ചിങ്കിയേ
ഇടയും പിംഗലതാനുമാണവ
രണ്ടുമോർക്കെടോ ചിങ്കനേ
ഇടയെന്നും പിന്നെപ്പിംഗലയെന്നും
ചൊന്നതേതിനെ ചിങ്കിയേ
ഇടകല ചന്ദ്രൻ പിംഗല സൂര്യ
നെന്നുമോർക്കെടോ ചിങ്കനേ

ചന്ദ്രസൂര്യന്മാരെന്ന ചൊന്നതു
മേതിനെ ച്ചൊല്ല ചിങ്കിയേ

കല കലന്റൊരു നട്ട സുഷുമ്നയാ-
ണെന്നറിയുക ചിങ്കനേ

ചന്ദ്രസൂര്യന്മാരെന്ന രണ്ടുമൊ-
ന്നായ തേതിടം ചിങ്കിയേ

കലകറം തൻ കേന്ദ്രം നട്ട സുഷുമ്നയാ
ണെന്നറിയുക ചിങ്കനേ

മാറിയൊന്നു ജനിച്ചിടാൻ തക്കൊ-
രൗഷധം പറ ചിങ്കിയേ

ചത്തിടാതെ ചത്തെന്ന പോലെ
മറന്നിരിപ്പതേ ചിങ്കനേ

എന്നിലഷ്ട ഗജങ്ങളേയുമ-
റിഞ്ഞതേതിടം ചിങ്കിയേ

എട്ടുമട്ടിലെഴുതിടും നിറ-
ത്തിൻ ഫലമെടോ ചിങ്കനേ

ഉററു ജ്ഞാനത്തെ തന്നെ മുക്തിയായ്
ചൊന്നതാരെടീ ചിങ്കിയേ

ഉത്തമൻ പീർ മഹമ്മദാണര-
ചെയ്തതോർക്കുക ചിങ്കനേ



# ജ്ഞാനക്കടൽ

(രണ്ടാം ഭാഗം)



ചിത്തം ചെവ്വായിരുന്നാൽ മന്ത്രം ജപിച്ചീടട്ടെ
ചിത്തം ചെവ്വായിരുന്നാൽ വായുവെക്കെട്ടീടട്ടെ
ചിത്തം ചെവ്വായിരുന്നാൽ പ്രാണനെക്കെട്ടീടട്ടെ
ചിത്തം ചെവ്വായിരുന്നാൽ സുന്ദരം മന്ദിരം കേരം



# 33 അറിയൂ മനമേ !

ഭൂമിമേൽ ജനനമേകാൻ കാമിച്ച് കൈലാസേശൻ
നാമമെൻ നാവിലൂറാൻ ചെന്തമിഴ്പ്പാട്ടുപാടി
കാമവുമാശാപാശം കർമ്മവു മകറ്റി യാടി
'ഓ'മെന്നമഞ്ചെഴുത്താൽ നിന്നെ നീയുണര് മനമേ !

കണ്ണതുമഴിഞ്ഞുപോകും കായവുമഴിഞ്ഞുപോകും
മാണ്ടുപോമിപ്പടർന്നു നില്ക്കുന്ന ലോകംതാനും
ആനന്ദമൂർത്തിപാദം മാത്രമിങ്ങഴിയില്ലെന്നും
ചിന്തിച്ചാകാശമദ്ധ്യത്തൊളിച്ചു നില്ക്കു മനമേ !

കാട്ടിനുള്ളമരും പുഴുവൊന്നിനെ വേട്ടാവെളിയൻ
കൊണ്ടുവിട്ടീടും തെരഞ്ഞ ക്ഷണം മുതല്പ്പുഴുവു
കൂട്ടിനുള്ളടച്ചാലും വേട്ടുവന്റെരൂപംകൊള്ളും
മട്ടനിൻ നിജരൂപം കൈവരാൻ പ്രാർത്ഥിച്ചീടു.

കുളത്തിൽ കിടക്കും ആമ കരയേറി മുട്ടയിട്ട്
കുളനീരിനുള്ളിരുന്നു ലക്ഷ്യത്തെ നിനയ്ക്കുമ്പോൾ
കരയിൽ പുതച്ച മുട്ടക്കരുരൂപം കൊണ്ടപോലെ
ഉള്ളത്തിൽ നാകനാഥനതുവറിഞ്ഞുണര് മനമേ !

കരുവിയ ചിലന്തിയും തന്നുദരത്തിൽനൂലുണ്ടാക്കി
തരമായി നൂലുണ്ടാക്കീട്ടതിൽ മദ്ധ്യത്തൊളിക്കും പോൽ
പരമഗുരു നിന്നകത്ത് കുടിയിരിക്കുന്ന കണ്ടു
പരമവെള്ളി നാകനാഥ പ്പെരുമയെക്കാണു മനമേ !

ഓരണം മുട്ടയിട്ടു വയററിലേവച്ചണച്ച
പൂരണങ്ങളുണ്ടാക്കിപ്പിരിക്കുന്ന കുഞ്ഞിനെപ്പോൽ
കാരണഗുരുവെ മൂലക്കനൽ ദീപത്താലേ കണ്ടു
നാരണനര.യെ നാകനാഥനെപ്പണിയു മനമേ !

പുല്ലിനാം പുല്ലിയും തൻ ചെറുപാർപ്പിടമുണ്ടാക്കി
കില്ലെന്യേ കുളിർവീട്ടിൽ വെയിൽപൊടാതിരിക്കുമ്പോൾ
ചൊല്ലിൻ കരുത്തിൽ ചിരംനാഥനെക്കാണുമപ്പോൾ
കില്ലില്ല തന്നെയതൻ കരുത്തിലേകാന്തം മനമേ !

വെള്ളത്തിൽവാഴും മത്സ്യം വെള്ളത്തിൽ മുട്ടയിട്ടു്
കണ്ണിനാൽ നോക്കുമ്പോഴേ മീനുരുവമായപോലെ
കണ്ണുള്ള ഗുരുവിനെക്കണ്ടേവൻെറ നല്ലുരുവിൽചേർന്നു്
വിണ്ണിൽമേൽ നാകനാഥർ പാദത്തെപ്പണിയു മനമേ

പഞ്ഞിയെച്ചുട്ടും സൂര്യകാന്തത്തിൽ തീയെപ്പോലെ
താഴെ മൂലാധാരത്തിൽ കുണ്ഡലിനിത്തീകത്തിച്ചു
വിരുന്നന്യമുണ്ടീടാതെ ചിത്സ്വരൂപത്തെക്കണ്ടു
ആര്യനാം നാകനാഥനടിയിണ പണിയു മനമേ!

പഞ്ചഭൂതങ്ങളാം തൊണ്ണൂറാറു തത്വങ്ങളും മേൽ
ദൈവവും നിന്നിലിരിക്കെ ദേശങ്ങളും തോറും പോയി
മിഥ്യാപ്രപഞ്ചബന്ധം വിട്ടു വസ്തുവെ നോക്കി
അഞ്ചുപേരെത്തൊടാതെയാരാനന്ദം പറയു മനമേ!

വിരഹത്താൽ നായകനെ ത്തേടും കാമിനിയെപ്പോലെ
ഗുരുവിൻെറ സാന്നിദ്ധ്യത്തെ യനവരതം തേടു മനമേ!
രാവും പകലുമായിട്ടിരുപദ നടനം കണ്ടാൽ
സ്ഥിരമായി നാകനാഥൻ തൻ ചിലമ്പൊലിയെക്കേൾക്കാം

മോരിങ്കൽ നീരും ചേർന്ന പിരിയുന്ന ഗുണംപോലെ
കാര്യഗുരുവിനെ വിട്ട കാരണ ഗുരുവെക്കണ്ടു
പിരൊത്ത ശാലിനിപോലിരുവരും ചേർന്നൊന്നായി
ആദ്യനാം നാക നാഥ ന്നടിയിണ പണിയു മനമെ!

സുഷുപ്തിയിലാണ്ടനേരം ജാഗ്രം പോയതെവിടെ
പുത്രരും താനുമെവിടെ ? പുണരുന്ന ഭാര്യയെവിടെ
ഭദ്രമാം പൂജയെവിടെ? കർമ്മങ്ങളും ചെയ്‌വതെവിടെ?
ചിൽപരനാകനാഥൻ ചെയ്‌വതെന്നോക്ക മനമേ !

വേഷത്തെക്കൊണ്ടാലെന്തു വെണ്ണീറണിഞ്ഞാലെന്തു
നാടെല്ലാം വാണാലെന്തു തീർത്ഥങ്ങളാടിയെന്തേ?
തേടുവാൻ തക്കതായ നാകനാഥനെച്ചിന്തി-
ച്ചാടും മഹാത്മാരംബുജപ്പൂവുപോലെൻ മനമേ !

തുള്ളുന്ന ശുനകനെപ്പോൽ ശാസ്ത്രം പഠിച്ചാലെന്തു
വെള്ളിപോൽ തുകലിനെത്തൻതുകിലായ് ധരിച്ചാലെന്തു
ഉള്ളിത്തിലാടിടുന്നോരവനെയുള്ളരുകിത്തേടി
ക്കൊള്ളുന്ന നാകനാഥവൃത്തിയെക്കാണു മനമേ !

കണ്ണാടിയിൽ പ്രതിഫലിക്കും കാരണസ്വരൂപം പോൽ
ഉറംനാടി മൂലാധാരത്തുദിച്ച സൽഗുരുവെക്കണ്ടു്
വിറംനാടിയൊളിയെക്കണ്ടു വിളക്കൊളി മഹിമ ചേർന്നാൽ
അണ്ണൻപോൽ നാകനാഥൻ നിന്നെ വന്നാളും മനമെ!

രൂപവും നിഴലും പോലെ നിന്നെ നീൻ നാഥൻ തുടരും
പരുവം കണ്ടറിയാതെ പരന്നെന്ന പക്ഷിയായാൽ
ഭ്രൂമധ്യം നേരായ് വന്നു നടനം നടത്തിക്കണ്ടാൽ
ഗുരുവരൻ നാകനാഥൻ പ്രത്യക്ഷനാകും മനമേ!

പൊന്നിൻെറ നാമധേയം പണിയോട്ട മാററീട്ടമ്പോൾ
വിണ്ണാകെ പ്പരന്ന ജ്യോതി വെവ്വേറു ദൈവമായി
മണ്ണിലീ ജീവാത്മക്കൾ കടൽത്രൂപം പലതായി
ച്ചമയുന്ന കണ്ടു നാകനാഥരെ ക്കാണ്ക മനമേ!

മിന്നാമിനുങ്ങു തന്നുൾ മെയ് വെളി കണ്ടപോലെ
നിന്മനമൊട്ടങ്ങിയാൽ നി ന്നുള്ളൊളി കാണാം പിന്നെ
ജന്മവുമില്ല പിൻശവത്തോട്ട ചേരാമെൻെറ
പൊന്മകനേ പുകഴ നാകനാഥനെ പ്പോററം മനമേ!

ചെമ്പിലെ ക്ളാവു പോലെ ജീവനും ജഡവും കൂടി
കൂമ്പിയ കായത്തെ പ്പാത്തുന്നത ശൂപം കാണ്ക
നാമമാം മായവിട്ട സത്യവസ്തുവെത്തേടി
സ്വാമിയാം നാകനാഥൻ കൂത്താട്ടം കാണ്ക മനമേ!

ഇലവു കാത്തിരുന്ന പക്ഷി യേങ്ങിപ്പറന്നു പോംപോൾ
ഉലകമേ പൊരുളെന്നെണ്ണി ഫലമൊന്നു മില്ലാതത്ര
ഗായകൻ ഗുരുവെ മാറിക്കണ്ട നീ ഭജിച്ചെന്നാൽ
നാകനാഥൻ ദൃഢം നി ന്നിടരിനെ മാററും മനമേ!

ആത്മാവിൻ സൂക്ഷ്മത്തെക്കണ്ടുള്ളൻ പാം പൂവെട്ടത്തു
വാത്തിയാ പ്രണവഞ്ഞിന്മേൽ ചക്രവാളം വരച്ചും
ആദികാരണ വസ്തുദീപം കൊളുത്തിപ്പിൻ നി-
വേദ്യമായ് വീണനാക നാഥനെ പ്പണിയു മനമേ!

ശുക്ലബിന്ദുവും ചെന്നു ശ്രോണിതക്കരുവിൽക്കൂടി
കലമായ് ഗർഭപാ ത്രത്തിൽ വീണുണ്ടാം പിള്ള
ഗുഹ്യഗുഹയെ വിട്ടമാറി ഭുവിൽ പിറന്ന സൂക്ഷ്മ
ഹനിയിൽതന്നെ നാകനാഥനെ പ്പണിയു മനമേ!

നീക്കമില്ലാതെയെങ്ങും നിറയുന്ന വെളിയെ നിന്നു-
ള്ളാക്കി നിന്നറിവിനാലേ സചയം മറന്നുള്ള നോട്ടം
നോക്കിയാനിഷ്ഠ കൂടി ക്ഷണമര നിമിഷം കൊണ്ടു
ചേക്കുവാൻ നീയും നാകനാഥനെ പ്പണിയൂ മനമേ!

കടൽപോൽ പരന്ന വേദകാരണ ഗുരുവിനെ ക്ക-
ണ്ടുടൽ പൊരുളു പ്രാണൻ മൂന്നുമവക്കു മുമ്പഴിച്ചിട്ടു
ദൃഢമായി പൂർണ്ണമായി ശുദ്ധചിൽ പരം ചേന്നു
നടനം ചെയ്യുന്ന നാകനാഥനെ പ്പുണരൂ മനമേ!

നാസികാഗ്രത്തിൻ മേളിൽ നടനത്തെ ച്ചെയ്തീടുന്ന
'ശിവ ശിവാ' എന്നു നിന്നുള്ള മച്ചു മൗനമുററു
കാശിയും ഗംഗാനദിയും തില്ലയമ്പലവും കണ്ടു
താണു നീ നാകനാഥൻ പൊന്നണികൾ പണിയൂ മനമേ!

കുലം കെട്ടു ബന്ധം കെട്ടു ഗോത്രഭേദവും കെട്ടു
മലം കെട്ടു കോപം കെട്ടു സ്ത്രീകളിലാശകെട്ടു
നിലകെട്ടു താനും കെട്ടു പാഴാകും മനവും കെട്ടു
നാകനാഥനെച്ചേർന്നോർ ഭാഗ്യവാന്മാർ മനമേ!

ഓമെന്ന പ്രണവത്തിങ്കലുളവാമഞ്ചെഴുത്തുമായി
ആം എന്ന അകാര പീഠത്തിന്നെഴം നിലയെക്കണ്ടു
ഉം എന്ന മൗനമററുയമററ പദവിയോടെ
താൻ എന്നു നാകനാഥ താണ്ഡവം കാണൂ മനമേ!

അലയിൽ തുരുമ്പൊ ത്താന വായിൽ കരിമ്പിനൊത്തു
വലയിൽ ചിക്കുന്നമാൻ പോൽ കുരുങ്ങി, നീയലഞ്ഞല്ലോ
ുലയിലെ മെഴുകൊത്തുരുകി സത്യസചരൂപം തേടി
ിലയിലേ നിന്നു നാകനാഥരെപ്പണിയൂമനമേ!

ഇന്ദ്രിയമാർഗ്ഗം ചൊല്ലു മറിവിന്നെയടക്കിജ്ഞാന
ബോധമാം കണ്ണിനാലേ യംബരവെളിയെക്കണ്ടു
ഉറിയിങ്കലുള്ള കള്ളുണ്ടുണ്ടായ ബോധമാററി
നെറിതരും നാകനാഥർ നിന്നെയെക്കണ്ടറിയുമനമേ.

ആയതം ശാസ്ത്രമെല്ലാം ചുഴിഞ്ഞുനോക്കിയും കാമ
ത്തീയായ ചുഴിയിൽ വീണ ജനനം നിന്നെ ത്തുടർന്നു
കായാത്ത പാൽ കുടിച്ചു സ്വപ്നക്ഷേത്രത്തെക്കണ്ടു
മായാതെ നാകനാഥർ മലരണിപണിയുമനമേ!

ആധാരമാറും താണ്ടി ഭൂതങ്ങളഞ്ചും താണ്ടി
മേലുള്ള വെളിയും താണ്ടി വിളങ്ങിയ പരൻെറ കൂത്തു
നന്നായറിഞ്ഞുകൊണ്ടു നിർമ്മലസ്വരൂപമായി
വേദാന്തനാകനാഥൻ പദവെളികാണു മനമേ!

നോക്കുന്ന ദിശകളെങ്ങും പരാപര വെളിയായ് കൂടി
ച്ചേർന്നിട്ടും രൂപം ജ്ഞാന ഗുരുവിനാലറിഞ്ഞു കൊണ്ടു
നിർന്നിമേഷനായ് നിന്നു ചൊരിയും പേരിമ്പ വെള്ളം
വാർന്നതിൽ മുഴകി നാകനാഥരെ പ്പണിയു മനമേ!

സച്ചിദാനന്ദമായ സൽഗുരുപദത്തെ പ്പോററി
സ്വച്ഛമാം മൂലധാര ക്കനൽ വിളക്കിനെയേററി
ഉച്ചിമേൽ വച്ചു കാണ മുണർവ്വിനാൽ പ്രകാശിക്കും
സച്ചിദാനന്ദ മുണ്ടു നാകനാഥരെ പ്പണിയു മനമേ!

ശക്തിയോടൊത്താകാശ സഭയിൽ നൃത്തംചെയ്‌വോനെ
നിത്യാനന്ദത്തെ ക്കണ്ടു പ്രണവ ദീപത്തെ യേററി
ആനന്ദാംബരത്തിലാട്ടം തിരുവിളയാടൽ കണ്ടാൽ
മാനിച്ചിട്ടുത്തു നാകനാഥനോട്ടരയ്ക്കു മനമേ!

നാഥനെയറിയാതെ ഞാനെന്ന മമതയാലേ
ഇടയനില്ലാത്ത കാലിപോൽ നീയലഞ്ഞു വന്നാൽ
ദേഹമേ ക്ഷേത്രമായി ച്ചേർന്നിരുന്നവനെ കണ്ടു
മായമില്ലാതെ വാഴും നാകനാഥനെ പ്പണിയു മനമേ!

ഉരുവായും കല്ലും ചെമ്പു മൺമയായ് ദൈവമെന്നായ്
പെരും പൂകൾ മലരു കൂട്ടി മണിയടിച്ചു ധൂപം കാട്ടി
സരസമായാടി കർമ്മമയക്കം വിട്ടു നിന്നി-
ലിരിക്കുന്ന നാകനാഥൻ മലരടി പണിയു മനമേ!

നിന്നെ വിട്ടന്യം ദൈവത്തിന്നെ ലോകത്തിൽ തേടും
ചിന്തയേ ദൈവമെന്നു നീ കണ്ടു നിന്നെന്നാകിൽ
ജനി മൃതിപ്പിണിയെ മാററും ശിവത്തിലേ ചേർക്കും നാഥൻ
മാനസം കളിന്റ നാകനാഥനെ പ്പണിയു മനമേ

പൂർവ്വജന്മങ്ങൾ വന്ന ഹേതുവുമറിവായിപ്പോൾ
പിന്നുള്ള ജന്മം വന്ന് പെരുമയു മറിയുന്നിതവർ-
പഞ്ജരപ്പക്ഷിപോലെ വലയുന്നിതകത്തു കൂടി
സന്ധിത്രയത്തെക്കണ്ടു നാകനാഥരെ ച്ചേരു മനമേ!

കാക്കതൻ കണ്ണുരണ്ടിൽ ചേരുന്ന കണ്ണൊന്നേ പോൽ
ദേഹജ്ഞാനത്തിൽ കണ്ണിനെ ദൃഢമായറിഞ്ഞു കൊണ്ടു്
മോഹത്തീയിൽ പട്ടും മുൻപേ സൂക്ഷ്മതയെക്കണ്ടാൽ
ഏകകർത്താവാം നാകനാഥൻ തുണക്കും മനമേ!

കൂട്ടിൽ പെട്ടന്ന പക്ഷിയുഴലുന്ന നെറിപോലാശാ
ക്കാട്ടിങ്കൽ മയങ്ങിമാറാ ദുഃഖംപെട്ടലഞ്ഞാൽ നീ
ചലനത്തെക്കൈവെടിഞ്ഞു ശിവനിലയിൽ നിന്നു പർവ്വ
താഗ്രത്തിൽ നാകനാഥൻ വാഴ്ത്തതറിയു മനമേ!

പഠിക്കുവാൻ നാവിരിക്കെ, പ്പണിയാൻ ശിരസ്സിരിക്കെ
പിടിക്കുവാൻ കരമിരിക്കെപേണപ്പാൻ ഗുരുവിരിക്കെ
നടിക്കുവാൻ കാലിരിക്കെ നോക്കുവാൻ കണ്ണിരിക്കെ
നട്ടക്കമെന്തിന്നു നാകനാഥരെപ്പണിയൂ മനമേ!

ആണ്ടുകളൊരുനൂറു കായകൽപ്പം സേവിച്ചു
നീണ്ടൊരുകാലം കായസിദ്ധിയോടിരുന്ന പേരും
മാണ്ടുപോമല്ലാതെന്നും ജീവിച്ചിരിപ്പോരുണ്ടോ
താണ്ടുവാൻ മരണം നാകനാഥനെത്തേടു മനമേ!

പൊരുളിനെത്തേടി മണ്ണിൽ പുതയുന്നബുദ്ധിയെപ്പോ
ലരുളിനെ ദിനവും തേടി പാദപാദത്തിങ്കൽ വച്ചാൽ
ഇരുളിനെയകററും ജ്യോതിയെന്നീശൻ മുമ്പിൽ വന്നു
ള്ളിരുളിനെമാററും—നാകനാഥരെപ്പണിയൂമനമേ!

ആണ്ടിവേഷത്തെത്താനു മറിവോടെട്ടുത്തിടാതെ
ചൂണ്ടയിൽ മീനെപ്പോലെ പിടഞ്ഞു വീണലഞ്ഞായ് നീ
വേണ്ടുമ്പോൾ നായകൻ തൻമലരടി യെളുതായ് കിട്ടും
താണ്ടുവാൻ മരണം നാകനാഥരെപ്പണിയൂമനമേ!

ചേററിൽ പുതഞ്ഞിരുന്ന മലിനമാമണ്ക്കൾ പോലെ
നീററിൽ പുതഞ്ഞിരുന്ന ചെറുനീർകണങ്ങൾ പോലെ
സത്തുക്കൾ പേരുമാററി ലോകത്തൊളിഞ്ഞിരിക്കും
ചിത്തം തെളിഞ്ഞു നാകനാഥരെപ്പണിയൂ മനമേ!

നടന്നാലും പ്രാണയാമം നടിച്ചാലും പ്രാണയാമം
കിടന്നാലും പ്രാണയാമം നിനച്ചാലും പ്രാണയാമം
അടക്കിലും പ്രാണയാമം അറിവിലും പ്രാണയാമം
ദൃഢ ചിത്തൻ നാഥൻ തൻെറ നടനത്തെ ച്ചെയ്യു മനമേ!

പോയനാൾ പാഴായ് പോയി വിടാതെ പുതുനാളിന്നു
ജ്ഞാനകാലം താനെന്നു നാടെങ്ങും ഗുരുവെപ്പോററി
ഉച്ചിയിൽ കൂടി വെട്ടവെളികണ്ടതിൽ നിന്നു മൂറും
അച്ചരം തേനുണ്ടു നാകനാഥനെ ക്കാണ്ക മനമേ!

കാലിനെ മേലായ് തൂക്കിക്കനിയുണ്ണും വവ്വാൽ പോലെ
മൂലാധാരത്തിൽ കൂടി മാർഗ്ഗത്തെ യറിവാൽ കണ്ട്
ശീലവിജ്ഞാന ബോധ ശിവയോഗത്തിനെ നോക്കി
ഞാലത്തിൽ നാകനാഥ നടനത്തെ കാണ്ക മനമേ!



# ശിവാനന്ദ ബോധം

**അറിവുപദേശിക്കുന്നു:**

മുത്തുപോലെ അഴകുള്ള മനസ്സേ! നിൻെറ ദുഃഖശാന്തിക്കു ഞാൻ പറയുന്നതു കേൾക്കൂ. നീ മുക്തന്മാർ പ്രവചിച്ച ജ്ഞാനശാസ്ത്രങ്ങളെ പഠിക്കാതെയും ഉള്ളിൽ ഭക്തിനില നിലയ്ക്കു നിൽക്കാതെയും ചിന്തയൊഴിഞ്ഞ മനനം സംഭവിക്കാതെയും ഇരുന്നാൽ സത്യത്തെ കാണാൻ കഴിയുമോ?

**മനസ്സ്:**

ഈ ചോദിക്കുന്നതാരായാലും എനിക്ക് പരിചയമില്ലാത്തയാളാണ്. പക്ഷെ ഇതെൻെറ അന്തരംഗഭാഷയായിരിക്കാം. സമ്പത്ത്, ഭാര്യാപുത്രാദി, ഈ ജീവിതം ഇവയുമായി ഞാൻ മറ്റുചേർന്നിരുന്ന അക്കാലത്തും നീ എന്നോടു കൂടി ഇരുന്നില്ലേ, ഞാൻ അവയെ അഭിമാനിക്കാതിരുന്നാലും എന്തു ഫലം. നീ ഇപ്പോൾ ഇങ്ങനെ പറയാനെന്തു കാരണം?

**അറിവ്:**

ഈ ജന്മത്തിലെന്നപോലെ പല ജനനങ്ങളിലും പെട്ടലയുന്ന ജീവനു് ഈ വിശേഷ മർത്ത്യജന്മം സിദ്ധിച്ച ഫലമെന്ത്?

**മനസ്സ്:**

അമ്മമീ ജന്മത്തിൽ പാപം കളഞ്ഞു പുണ്യം
വർദ്ധിച്ചറിവുനേടാൻ നീയുപദേശിക്കുന്നു.
ഇങ്കിലീമർത്ത്യരിലും പലജാതിയുണ്ടോ ചൊല്ലാൻ
കുമാറിട്ടും വണ്ണമറിവേ നീയുരച്ചീടു.

**അറിവ്:**

മർത്ത്യരിലും പറവയുണ്ട്, മൃഗം, കല്ലും മരവുമുണ്ട
മർത്ത്യരിലും ജലജന്തുവർഗ്ഗം പലേതായുണ്ട്;
മർത്ത്യരിലും പലമട്ടിൽച്ചൊന്നപോൽ പിറന്നുണ്ട്
മർത്ത്യരിലും മർത്ത്യരായ് പിറന്നുണ്ടു ജന്നമാററാൻ.

**മനസ്സ്:**

വിനയൊന്നോ രണ്ടോ, ദേഹമേതും ട്ടളവാകും
വിനയാലേ ജഢമെട്ടപ്പുതാരെന്നും പറഞ്ഞീട്ടു.

**അറിവ്:**

അജ്ഞാനഭൂമിയേഴിൽ സങ്കല്പ മധികരിച്ച്
പലവിധമായിമ്പ, തുമ്പം വിനകളാൽ വരുന്നുണ്ട്;
ബന്ധമുണ്ടാകും പൂർവ്വകർമ്മത്താൽ, മരിച്ചാലും
ബന്ധം ജനിക്കും പിന്നും പൂർവ്വ ധർമ്മത്തിനാലേ;
അജ്ഞാനം കൊണ്ടു ചെയ്യും കർമ്മങ്ങൾ, കർമ്മത്താലീ-
ദേഹവും തനിക്കുണ്ടാമെന്നു നീ പറഞ്ഞല്ലോ
പലയോനികളിൽ പുക്ക് ജനിമൃതിക്കിടയാകും
നിലയെ നീ യെനിക്കൊന്നു വിസ്തരിച്ചുരയ്ക്കാമോ

**അറിവ്:**

ചിന്തയാൽ ചൊല്ലിനാലും ദേഹത്തിനാലും ചെയ്യും
കർമ്മജാലത്തിൽ പററും സൂക്ഷ്മസംസ്കാരം മേലാൽ
ജന്മങ്ങൾ പലതിലും മലർമണംപോലെ നീണ്ടു
നിന്നതിൻ ഗുണം തഴച്ചുണ്ടാകും പുനർജന്മം.
പല ജന്മങ്ങളാലും പിന്നീഗ്ഗുണം പഴകി
ച്ചബലമായ് വിഭിന്നങ്ങളായീട്ടും വാസനയും
വീജമാമീ സംസ്കാര പാശത്തിൽ ചിക്കിപ്പിറ-
ന്നീട്ടും പിന്നും മരിക്കാൻ ജനനചക്രം വരയ്ക്കാൻ.

**മനസ്സ്:**

എങ്കിലെന്തിന്നീ സ്വർഗ്ഗലോകം നമുക്കു വേണം
എന്തിനായ് പുരാണങ്ങൾ വേദവും ശാസ്ത്രങ്ങളും

**അറിവ്:**

സത്യമെന്തെന്നു കാട്ടാനാവില്ലെന്നാലും ചൊല്ലാൻ
ശാസ്ത്രാദിവേണം കർമ്മം ചെയ്യതോതാന്താനല്ലോ
ശാസ്ത്രങ്ങൾ കർമ്മങ്ങളെ ചെയ്യുവാൻ ചൊല്ലുമ്പോഴും
സത്യത്തിലക്കർമ്മത്തിൻ മേന്മയും ചൊല്ലുന്നല്ലോ

**മനം:**

പാപപുണ്യങ്ങളേകൻ ചെയ്യുന്നതെല്ലാനാളും
താപത്തോടവനെത്തന്നെപ്പററിനിന്നീടുമല്ലോ

**അറിവ്:**

ഒരുവൻ ചെയ്യും പാപപുണ്യങ്ങളവനെച്ചുററി
നിന്നീടുമെന്നു വാദിച്ചീടുന്നോരെൻെറനെഞ്ചേ!
ബോധിക്ക, കർമ്മഫലമൊന്നുമേ ബന്ധുക്കൾക്കു
ബന്ധമായ്ത്തീരുന്നില്ല ദുഃഖിക്കാൻ സുഖിക്കാനും

**മനം:**

ഒരുവൻ തൻെറ പുണ്യപാപങ്ങളന്യനേയും
തൊട്ടുമെന്നു പുരാണാദിയെന്തിനു ചൊല്ലീടുന്നു.

**അറിവ്:**

ഈ ലോകവ്യവഹാരത്തിന്നു വരവർക്കനുസരണമായ്
മാലോകരോതീടുന്നു ണ്ടീ വിരോധാഭാസത്തെ
മോശമിപ്പറ വതുവിശ്വസിക്കാതെനെഞ്ചേ!
സ്ഥിതപ്രജ്ഞന്മാർക്കൊട്ടുണ്ടും കർമ്മങ്ങളവരിൽ തന്നെ.

**മനം:**

ഞാനിനി മേലാൽ ലോകബന്ധത്തിൽ വീഴുകയില്ല. തിരുവടികളെ പ്രാപിക്കാതെയിരിക്കുകയുമില്ല. എന്നാൽ ഇനി അൽപ്പം

കൂടികഴിഞ്ഞ് തിരുവടിയെ പ്രാപിക്കാനൊക്കുന്ന് മാതിരിയിൽ ചെയ്തു കൂടേ? അതോ ഇപ്പോൾ തന്നെ വേണമോ?

**അറിവ്:**

ദേഹം, മനസ്സും വാക്കും നന്നായ്തളർന്ന നേര–
ത്താഹാ! കരുത്തഴിഞ്ഞ, സ്ഥിരതപോയ്, പാശം മാറി
പ്രേമബദ്ധനായ് ചെന്നിന്നേരമേയണഞ്ഞീടിൽ
നെററിക്കണ്ണുള്ളോൻ വന്ന നിന്നെയും രക്ഷിച്ചീടും,

സത്യമെന്നെണ്ണും നിൻെറ യീ മിഥ്യാദേഹം നിന–
ക്കെത്രനാളുണ്ടാമെന്ന നിശ്ചയം നിനക്കില്ല.
ദേഹമോ നിലയററതാണെന്ന പൂർവ്വികന്മാർ
വിൺപ്രഭയിൽ കണ്ണൊളിപോലപ്പോഴേ ഗതിയടഞ്ഞാർ

**മനം:**

എങ്കിൽ ഊ ഇന്ദ്രജാലങ്ങളിൽ എനിക്കു ഭയമേറുന്നു. ഇനി ശിവപദം പ്രാപിക്കേണ്ട മാർഗ്ഗത്തെപ്പറഞ്ഞു തരണം

**അറിവ്:**

ഒരാളുടെ അവസ്ഥയെന്തോ അതിനെമാത്രം അയാൾക്കുപദേശിക്കും.

**മനം**

എന്നാൽ മുക്തിനിലയെ മാത്രം പറയുന്ന ശാസ്ത്രത്തെ ഞാനെങ്ങനെ അറിയും

**അറിവ്:**

ദേഹമിങ്ങെടുത്തതും ചിന്തയെക്കൈക്കൊണ്ടതും
ഭോഗസംസാരത്തിനുൾ പുക്കീടുന്നതും പിന്നെ
ദാഹത്താൽ വറണ്ടതും സ്വപ്നമാണെന്ന സത്യം
നേരിൽ കണ്ടുരച്ച ശാസ്ത്രങ്ങളെപ്പഠിക്കു നീ.
ബാഹ്യ തത്വങ്ങളോതും ശാസ്ത്രങ്ങളെച്ചേരാതെ
യാന്തരജ്ഞാനത്തിന്നു മുഖ്യമായുരച്ചീടും
ശൈവസിദ്ധാന്തം പഠിച്ചറിവിനെ സ്സാക്ഷിയാക്കി

ദേഹം വിസ്മരിച്ചന്തർമുഖ വീക്ഷണത്തെയുണ്ട,
ലക്ഷ്യമാം സത്യത്തിനെ മിഥ്യയായ് കണ്ടകററം
വഞ്ജിച്ചു. മിഥ്യയെത്താൻ മിഥ്യയാണെന്നു് കണ്ട്
ബ്രഹ്മജ്ഞാനം ലഭിച്ചോരാചാര്യനെ പ്രാപിച്ച്
കർമ്മത്തിൻ ഫലം രണ്ടിനേയു മങ്ങൊഴിവാക്കി,
ഭേദങ്ങളെല്ലാ മാദി പൂർണ്ണവസ്തുവിൽ കണ്ടു
പിരിയാതെ താ നതേയായ് നിത്യനായിരുന്നീടാം

**മനം:**

ഗുരുവിനെ പ്രാപിക്കുക തന്നെ വേണമോ?

**അറിവ്:**

സത്തമന്മാരോടൊട്ട സംഗം പുലർത്താതേയും
ഒത്തപോലവരുടെ സ്നേഹം ലഭിക്കാതേയും
തുരിയാതീതത്തിൽ ശിവപൂജയുമെന്യേ കർമ്മ
ഫലമുണ്ടെന്നില്ലാതേയും മുക്തി പ്രാപിക്കയില്ല

ജ്ഞാനോദയം ലഭിച്ച യതിവര്യന്മാർ ദേഹ-
പ്രാരബ്ധം വിട്ട തനുഭോഗ ഭുവനാദി മാഞ്ഞു്
വൃത്തിയും വിട്ടദ്വൈതബോധത്തിൽ നിൽക്കയാലാ
മട്ടിലായ്ത്തീരും തൊട്ടുനിൽക്കുന്ന മററുള്ളോരും

**മനം:**

അപ്രകാരമുള്ള മഹത്തുക്കൾ ഏതു ജാതിയായാലും അവരെ പണിയാമോ?

**അറിവ്**

ജാതിഭേദത്തെച്ചിന്തിച്ചുള്ള മൊട്ടുണങ്ങാതെ
ജാതിയേ തുടല്യമുയിരു മൊന്നെന്നിരുന്നേടത്തു്
ജാതിയേതെന്നാൽ തന്നെയറിഞ്ഞു ശിവമായീട്ടും
ജാതിയേ പെരുംജാതിയെന്നു വേദങ്ങളോതും

**മനം**

മഹത്തുക്കളെ ജാതിപ്പേരുപറയുന്നതിൽ കുററമുണ്ടോ?

അറിവററകുലത്തിലുള്ളോരുണ്ടാക്കിവച്ച ജാതി
ഭേദത്തെയുലകത്തിൽ, മൂഢന്മാരുണ്ടോ കണ്ടു
സത്തമന്മാർക്കു കഷ്ടം ജാതിയെക്കുറിച്ചീടിൽ
ചത്തുവീണിട്ടും നരകത്തിലെന്നറിഞ്ഞീട്ടു.

**മനം**

ഇത്തരം മഹാത്തുക്കൾ ലോകരാക്ഷേപിക്കത്തക്കവിധം നടന്നാൽ മാലോകരാക്ഷേപിക്കും. ദുഃഖമാർക്ക്, ആർക്കാനന്ദം.

**അറിവ്**

ജ്ഞാനികൾ ഭ്രാന്തരെന്നു ലോകം പഴിച്ചെന്നാലും
തന്നിഷ്ടംപോൽ ചരിക്കു മാശ കൈവിട്ടോരിവർ
ശരീരവരെപ്പോയിക്കർമ്മം രണ്ടുമററതിൽ നന്മ-
തിന്മയുമഭേദമായി തുര്യാതീതം ഭജിച്ച്
സച്ചിദാനന്ദസ്വരൂപത്തിലാസ്വയം ജോതി
വാച്ചെഴുന്നിത്യാനന്ദം താനെന്നുണർന്നിരിക്കാം

**മനം**

മഹത്തുക്കൾ പുണ്യപാപങ്ങളെയും ലോകർക്കു പകുത്തിട്ട് സുഖം പ്രാപിച്ചല്ലോ. അവരെ പൂച്ചിച്ചവർക്കെന്തു ലാഭം കിട്ടി?

**അറിവ്:**

സത്തുക്കളെപ്പഴിച്ചാലെന്തുണ്ടാം ഫലമെന്നു
ചിത്തമേ പറന്നീടാമെല്ലാം തൊലഞ്ഞൊട്ടുക്കും
കത്തിക്കാളും കനലിൽ വെല്ലം പോൽ വീണെരിഞ്ഞു
ചത്തതിൽ പിന്നും നരകക്കയത്തിങ്കൽ വീഴും

**മനം**

മഹത്തുക്കളുടെ മഹത്വം ഇത്രയൊന്നും ഞാനറിഞ്ഞിരുന്നില്ല ഇങ്ങനെയുള്ള മഹാത്മാക്കളുടെ ദർശനം ലഭിക്കുന്നതിനു മാർഗ്ഗമുണ്ടോ?

**അറിവ്**

കററമൊന്നും കൂടാതെ ഗുണവും ഭേദിക്കാതെ
യിളകാതെ യിന്ദ്രിയങ്ങൾ നിത്യനിശ്ചഞ്ചലമായ്
ഇന്ദ്രിയത്തിൻവികാരം പത്തുമററില്ലാതായി
ചിത്തം ശിവത്തിൽ ചേർന്നു നിന്നതേ ശിവാനന്ദം.

**മനം**

ആരോടെങ്കിലും ശാസ്ത്രോക്തികളെ കേട്ട് മനസ്സിലാക്കിക്കൊള്ളേണ്ടതാണല്ലോ. അവരുടെ ആജ്ഞാനുസരണം വഴിപ്പെട്ടു നടക്കേണമോ?

**അറിവ്**

മാലിന്യമെല്ലാം മാഞ്ഞുടലയിരുമർത്ഥവും പോ
യീലോകത്തുള്ള വരാണുന്നതരെന്നുറയ്ക്കു
ശുദ്ധനാം ഗുരുവിന്നുദാസനായ് നീയവൻ ചൊല്ലി–
ന്നൊത്തു വാണെന്നാലവൻ ശ്രവണം നിനക്കു നൽകും

**മനം**

എങ്കിൽ വളരെ ബുദ്ധിമുട്ടാണെന്നു തോന്നുന്നല്ലോ? ശാസ്ത്രങ്ങളെ മാത്രം കേട്ടുകൊണ്ട് ബുദ്ധിയാൽ അനുഭവിച്ചു മുക്തി പ്രാപിച്ചുകൂടേ. ഗുരുവിൻെറ ശിഷ്യനായിക്കഴിഞ്ഞിട്ടുതന്നെ വേണമോ?

**അറിവ്**

ഗുരുവിനകളും തകത്തി ഞെൻ മുമ്പുദിച്ച നാഥൻ
സൽഗുരുവരന തുല്യൻ മാണിക്കവാചകർക്കും
അറിവോതും ഗുരുമുഹൂർത്തമെത്താതെ ശിവാനന്ദം
അറിയുവാനിട വരാതിരിക്കു മെന്നറിഞ്ഞീടു.

**മനം.**

അങ്ങയെയാണെങ്കിൽ ജ്ഞാനാചാര്യൻെറ പക്കൽ നിന്നും അനുഗ്രഹം ലഭിച്ചു കൊണ്ടാൽ പോരയോ. ശാസ്ത്രവും പഠിക്കണമോ?

**അറിവ്**

ചേറുപോൽ തളതളാ ചലിക്കുന്ന ഭൂമി തന്നിൽ
തൂണൊന്നു നാട്ടിയെന്നാലാട്ടം വിടാതെ നിൽക്കും.
ശാസ്ത്രസാരങ്ങളെല്ലാം ഗുരുവിൻെറ സഹായത്താൽ
വ്യർത്ഥമായ് കുലയാതെ വിളക്കിചെയ്യുതിന്നെ
വീറോടെ മനമേ! നീയുമനുഭവിച്ചെന്നാലല്ലോ
വിജ്ഞാന വീട്ടിനുള്ളിൽ നീയും പ്രകാശിച്ചിട്ടും.

**മനം**

ശാസ്ത്രം പഠിക്കാതെ സൽഗുരുവിൻെറ അരുൾ അനുഭവിച്ചവൻ കണ്ട കാഴ്ച ശാസ്ത്രത്തിൻെറ പൊരുളിനു തുല്യമായിരിക്കുമോ?

**അറിവ്**

സ്ഥിരനായ ശിഷ്യൻ ഗുരുത നുപദേശമേററു നിൽക്കും
ഹൃദയത്തിൽ കൊണ്ടതിഴകിപ്പോകാതെ ഭക്തിയോടേ
വിപരീത ബുദ്ധിയും വിട്ടെങ്കിലോ ശാസ്ത്രത്തിനു
സമമായി നിൽക്കും, ഗുരുവാക്യമോ മുക്തിപ്രദം

**മനം**

ഒരാളിനുജ്ഞാനാനുഭോഗമുണ്ടായാൽ ആ അനുഭവമില്ലാത്തവൻ ആവശ്യപ്പെട്ടാൽ അവൻെറ നിലയ്ക്കനുസരണമായി പറഞ്ഞുകൊടുക്കുമോ. ഇന്ദ്രിയാതീത ജ്ഞാനത്തെ അന്തഃകരണ സാധനമായ മനസ്സുഗ്രഹിക്കാനാവുമോ?

**അറിവ്:—**

സ്വപ്നത്തിൽ കണ്ട കാഴ്ച കണ്ടവനോ കേട്ടവനോ,
പ്രത്യക്ഷമായിനില്ക്കുമെന്നു നീ ചിന്തിച്ചീടു
ആത്മനിൽ കൂടി നിൻസ്വരൂപത്തെക്കണ്ടചിന്ത
മാഞ്ഞവൻ സ്വയംശിവരൂപനായ്ത്തീരും മനമേ!

**മനം**

മെയ്പൊരുളിൻ പ്രകാശം അവരവർസ്വയം കണ്ടുകളിച്ചതു തന്നല്ലോ.

## അറിവ്

തന്നെത്താനേയറിഞ്ഞ ഗതിയുണ്ടാകവേണം
ഹീനരോടൊട്ടുംതന്നെ സമ്പർക്കം പുലർത്താതെ
പുലിയെ ബ്ഭയന്നീടാതെ ഗുഹയിൽ ചെന്നകം പൂകാൻ
വിലകിയ ജ്ഞാനം ജ്ഞാനഭാനത്തെക്കണ്ട പോരും.

## മനം

സ്വയമേ ഏകനായി സുഖം പ്രാപിക്കേണ്ടതായിരിക്കേ മഹത്തുകൾ ഒന്നു ചേർന്ന് പരസ്പരം സന്യാസം പുലർത്തുകയും ചെയ്യുന്നല്ലോ.

## അറിവ്

ആവരണമാം മൂന്നടല്പം മാററിനിൽക്കുന്ന മുക്തൻ
മനവെളിയും പെരുവെളിയിൽ നിൽക്കുന്ന ഹേതുവാലേ
തുറന്നിരിക്കു മംബരത്തി ലർക്കൻ കിളർന്നപോലെ
മുക്തരും സൃഷ്ടിയെത്തൻ തുവെളികളിലാകും.



# തിരുമൂലർജ്ഞാനം

**മനം**

ശാസ്ത്രങ്ങളിൽ കർമ്മം ക്രിയ യോഗം ജ്ഞാനം എന്നിവയിൽ ആദ്യത്തെ മൂന്നു തൊഴിലും ചെയ്തിട്ട് പിന്നീട് ജ്ഞാനത്തെ അറിയേണ്ടതാണല്ലോ. അപ്പോഴല്ലേ ജ്ഞാനഗുരുവിന്റെ കൃപാകടാക്ഷം വേണ്ടതു്.

**അറിവു്**

കർമ്മം, ക്രിയ, യോഗമെന്ന മൂന്നിനേയും ചെയ്തിട്ടന്നോ–
രമ്മഹാ സായൂജ്യ മുക്തരെ പ്പുണിയേണം.
തൊട്ടു നിന്നു ശോധന ചെയ്തുള്ളിൽ നിന്ദിച്ചിട്ടു തള്ളി
വിട്ടിട്ടന്നോർക്കെന്തു ഫലം കിട്ടുവാനുണ്ടാം.
വിശാലമായ്, മയങ്ങാതെ, യഖിലവുമുററുനോക്കു
വീണരെ ക്കേൾക്കാതെ സത്യവസ്തുവെ ക്കേൾക്കു

**മനം**

അനന്തരം എത്രയും മേന്മയുള്ള ജ്ഞാനത്തിന്റെ അനുഭവത്തെ ഗ്രഹസ്ഥാശ്രമത്തിലിരുന്നവരാരെങ്കിലും അനുഭവിച്ചിട്ടുണ്ടോ? അതോ സർവ്വസംഗ പരിത്യാഗം ചെയ്തു് ലോകവ്യവഹാരങ്ങളെ വിട്ടകന്ന് അരണ്യവാസം ചെയ്തുവർന്നവരിൽ മാത്രം ജ്ഞാനമെന്ന അറിവു പ്രകാശിക്കുന്നതോ? അവരിലും അജ്ഞാനാന്ധകാരത്തെ നിർമ്മാർജനം ചെയ്യാൻ കഴിയാത്തവരായ മൂഢരുണ്ടോ?

**അറിവു്**

സന്യാസിമാരിലും കേൾ മൂഢരുണ്ടതുപോലെ
ഗാർഹസ്ഥ്യം വരിച്ചോരിൽ ജ്ഞാനികളേയും കാണാം
മുന്നാലേ തുടർന്നുള്ള പ്രാരബ്ധകർമ്മം പൊങ്ങി
വന്നാലു മറിവുള്ളോർ തന്മുറ തെററീടാതെ

ക്ലേശമാ മിരുവിനയും തുടരെ ച്ചെയ്യറത്തി—
ട്ടീശൻെറ കാരുണ്യത്താൽ സൽഗതിയടഞ്ഞീടും
ഭിന്നാഭിന്നങ്ങളെ ച്ചെന്നെണ്ണാതെ പെരും ജ്യോതി
ക്കുന്നിൻ നിന്നിട്ടന്നോരെ യഭയം പ്രാപിച്ചുടേ.

**മനം—**

മഹത്തുക്കളെ സമീപിച്ച് അവരുടെ ശിഷ്യത്വം സമ്പാദിച്ചു ദീക്ഷയും ലഭിച്ച് ശ്രുതിയും അറിവും ഒക്കും വിധം അറിഞ്ഞതിൽ പിന്നെ ഗുരുവിനെ ഗൗനിക്കാതെയും മദം കൊണ്ട് ഗുരു പ്രസാദമില്ലാതെ പൂർണ്ണദീക്ഷയാകാതെയും നിഷ്ഫലമായിപ്പോകുന്നുണ്ടോ ?

**അറിവ്—**

ശിഷ്യനു ഗുരുശുശ്രൂഷ വിശേഷമെൻെറ നെഞ്ചേ!
ശിഷ്യനു ഗുരുവിൽ തോന്നും കുറവല്ല കാലത്തിങ്കൽ
വിട്ടകന്നീടും പിന്നെ തൊട്ടുനിന്നീടും വീണ്ടും
ഭേദചിന്തയാൽ ലോകവ്യവഹാരം വന്നു ചേരും.
അജ്ഞാന ദശയിങ്കലെല്ലാമിരുട്ടേയാകും
വിജ്ഞാനം വന്നുദിച്ചാലെല്ലാം വെളിച്ചമാവും.

**മനം—**

അപ്പോൾ കുടുംബത്തോടെയിരുന്നും ജ്ഞാനലാഭമുണ്ടാക്കാമെന്നതു സത്യമാണെന്നു തോന്നുന്നില്ല. പലരും ജ്ഞാനാചാര്യന്മാരെ സമീപിച്ച് അവരിൽനിന്നും അനുഗ്രഹം വാങ്ങിക്കൊണ്ട് മുക്തിയെ പ്രാപിക്കുന്നതുത്തമമായിരിക്കുന്നു. അതിനെന്തുവൈഷമ്യം.

**അറിവ്**

ആരുമേ മഹാത്മാരെസ്സമ്പന്ധിച്ചു കാത്തു നിന്ന്
അവരെപ്പണിഞ്ഞു നിന്നു ശുശ്രൂഷ ചെയ്തു ചെയ്തു
ആ്വശത്തോടെയൊരു പന്ത്രണ്ടു വർഷം കാത്ത്
അന്നേരം പരീക്ഷിച്ചു പക്വനായതിൽ പിന്നെ
ദേവന്മാർ മൂർത്തിത്രയവും കാണുവാൻ തേടീടുന്ന
ശിവപാദം പ്രാപിച്ചീടാനാവുമെൻ നെഞ്ചേ! കേൾക്കു!

**മനം**

താങ്കൾ ലോകവിപരീത ദോഷത്താൽ ജ്ഞാനാചാര്യനെ വിട്ടകന്നു് ആചാര്യന്നു് കററമാരോപിക്കുമെന്നു പറഞ്ഞു. ഈ മട്ടിൽ വിട്ടുപോയാലും ഇനിയൊരു ദേഹമെടുത്തു സദ്ഗതിയിൽ പഴയ കുററ്വുമാററാൻ വീണ്ടും ജ്ഞാനാചാര്യൻെറ കാരുണ്യമാർജ്ജിക്കാനും മുക്തിയടയാനും സാധ്യമാവുമോ?

**അറിവു്**

ആചാര്യനോടും കൂടി കഴിയവെ വിപരീത
ഭാവനകൊണ്ടാര്യനെ വിട്ടകന്നിരുന്നാലും
ദേശികന്നല്പം പോലും കുററമാരോപിച്ചീടിൽ
ദേശിക കോപത്താലേ നരകത്തിൽ ചെന്നു വീഴും.

**മനം**

എന്നാൽ ജ്ഞാനാചാര്യന്നനുസരണമായിരുന്നു ജ്ഞാനം സമ്പാദിച്ചിട്ട അനുഭവം വരുന്നതിനു മുമ്പേ താൻ സ്വയമേവ അറിഞ്ഞവനെപ്പോലെ ഭാവിക്കുന്നവരായും ലോകരിൽ ഉണ്ടല്ലോ. ആ ഇരു കൂട്ടർക്കും എന്തു ലാഭമുണ്ടാവാൻ?

**അറിവു്**

പശുവും പുലിത്തോൽ ചാർത്തിപ്പുലിയെന്നാൽ പുലിയാമോ
പെണ്ണിൻ വേഷത്തിൽ നിന്നോരാണു പെണ്ണായിട്ടുന്നോ?
ഗുരുമുഖത്തിങ്കൽ നിന്നും കേട്ടറിഞ്ഞോവർ പിന്നെ
താനേ സ്വയം ഗുരുവായ് ത്തീരുന്നതെത്ര ഹീനം.

**മനം**

അവൻ മുക്തിതിരസ്കൃതൻ എന്നതു നിശ്ചയം. അവനെ ജ്ഞാനിയെന്നു കരുതുന്നവനെന്തുലാഭം ?

**അറിവു്:—**

മരപ്പാവതൻ മുലയിൽ നിന്നു പാലുണ്ണാനാമോ ?
മലടിക്കും നന്ദനൻതൻ ചെല്ലം ലഭിച്ചതാമോ
ചേററിൽ പുതഞ്ഞുവാഴും നീർക്കോലിക്കും ശിരസ്സിൽ

പാറും പ്രകാശമുള്ള രത്നം വിളഞ്ഞതാമോ ?
ഗുരുമുഖമായ് ത്താൻ പരത്തെക്കാണാത്ത മൂഢനെത്തൻ
ഗുരുവെന്നു ചെന്നണഞ്ഞാൽ ജ്ഞാനലാഭത്തിനാമോ ?

**മനം**

സ്ത്രീജനങ്ങൾക്ക് ആത്മജ്ഞാനമുണ്ടാവുകയില്ലെന്നും പുരുഷനുമാത്രം ജ്ഞാനലാഭം സാദ്ധ്യമെന്നും പറയുന്നതെന്തുകൊണ്ട് ?

**അറിവ്:**

കൊഞ്ചുന്നപെണ്ണാണെന്നു മാണെന്നും പഞ്ചഭൂത-
സഞ്ചയത്തിങ്കൽ ഭേദമെങ്ങു കണ്ടീട്ടുന്നോ നീ
വഞ്ചന വേറായുണ്ടോ, വർണ്ണവും ഗുരുവുംവേറോ
ചാഞ്ചല്യമെന്തിനാണോ ശാസ്ത്രാർത്ഥമോർത്തുകാണൂ.

**മനം:**

അപ്പോൾ പെണ്ണിന് മൂഢത്വം അഴകാണെന്നു ഔവ്വയാർ പറഞ്ഞിട്ടുള്ളത് ശരിയോ ?

**അറിവ്—**

ആണിനും പെണ്ണിനും കോളെന്നു താനറിവാകം,
എന്നാലും മൂഢഗുണം പെണ്ണിന്നു കൂടിനിൽക്കും;
പാഴായെട്ടുത്ത ജന്മ ധനന്തം കോടിയുണ്ട്,
വാഴും വിവേക മുക്തി പ്രാപിച്ചോരതില്ലുമുണ്ട്.
ദേഹാർത്ഥമുണ്ടുറങ്ങിച്ചത്ത പ്രേതങ്ങളായി-
പ്പുരുഷന്മാരിലും കേളനന്തം കോടിയുണ്ട്.

**മനം—**

ഇങ്ങനെ സംശയം തീർത്തുപറയാൻ വേറെ ആരുണ്ട്? ഞാനിനി എന്തു ചെയ്യണമെന്നരുളിച്ചെയ്യാലും.

**അറിവ്—**

പിന്നെയും പിന്നെയും പിറന്നീട്ടുന്നതു നന്നോ?
ഇനിമേലൊന്നും പിറക്കാതിരപ്പതു നന്നോ?

നിനയ്ക്കുന്ന നിനവേതു? ചെയ്യും കരുത്തുമേതു്
ഓതുന്ന വാക്കേ തതിനെക്കേൾക്കുന്ന ചെവിയുമേതു്?
കാട്ടുന്ന കലകളേതു്? സൗന്ദര്യം താനുമേതു്?
പാടുന്ന ശബ്ദവും ധ്വനിക്കുന്ന തീയിടത്തേ
തന്നുടെ യാദിരൂപം സൽഗ്ഗുരുവുരച്ചതേതു്?
മുക്തിനെറികൊണ്ട ചിത്തം കൊണ്ടു നീനിരൂപിക്കു

**മനം**

ഞാൻ സമ്പാദ്യമില്ലാത്തവനായും രോഗിയായും ഇരിക്കുമ്പോഴെല്ലാം സർവത്രയാളുകളും എന്നിൽ വെറുപ്പോട്ടുകൂടിയിരിക്കുന്നതു ഞാൻ കണ്ടു. എനിക്കു ബുദ്ധിമാന്ദ്യമുണ്ടാവുമ്പോൾ ഭാര്യാപുത്രാദികളോടു അയൽ വീട്ടുകാർ എന്റെ സമ്പാദ്യ വിവരത്തെപ്പററി കേൾക്കുന്നതും ഞാൻ കണ്ടു. എല്ലാവരും ധനത്തെ ഇച്ഛിക്കുന്നവരാണെന്നും ഞാനറിഞ്ഞു. എന്നോടു സ്നേഹമുള്ള ഒരാളെപ്പോലും ഞാൻ കണ്ടില്ല. അല്ലെങ്കിൽ മക്കൾ മുതൽ പേർ പ്രാപ്തിയാവും വരെയ്ക്കും കുറെകാലം പ്രയത്നിച്ചിട്ടു പിന്നീടു ചുമ്മാതിരിക്കാമെന്നായാൽ അവർ എന്റെ ഹിതം പോലെ നടക്കുന്നില്ല. അതിനാൽ യഥാർത്ഥത്തിൽ ശത്രുക്കളായ ഈ പേക്കൂട്ടങ്ങളെയെല്ലാം വിട്ടൊഴിഞ്ഞു് ശരീരശക്തിക്ഷയിക്കുംമുമ്പേ ശിവപദം പ്രാപിക്കാൻ നീയുപദേശിച്ച വിധം ഞാൻ സത്യമായി പ്രവർത്തിക്കും.

## (ദുഃഖനിവൃത്തി തീർന്നു)

**അറിവു്:**

പൊന്നു മനസ്സേ! ചൊൽപടി കേട്ടു് മനസ്സിൽ നിന്നും ഭ്രാന്തിയെ തള്ളി, ഈ സംസാരജീവിതത്തെ വിട്ടകന്നു തന്നെത്താനറിഞ്ഞു ശിവപദം പ്രാപിക്കാനുദ്യമിക്കുക ഭിന്നിച്ചു ഭിന്നിച്ചു എല്ലാം നശിച്ചു പോയി എന്നു മോഹാലസ്യപ്പെടുന്നതെന്തിനു്?

**മനം:**

ഞാൻ മനസ്സിലാക്കിയതുപോലെ പറഞ്ഞാൽ ഭ്രാന്തിയിരിക്കുന്നതെവിടെയെന്നു ഞാൻ കാണുന്നില്ല. എല്ലാ ദുഃഖവുമൊഴിച്ചു വയ്ക്കാൻകൂട്ടുതൽ അറിവിനെ പറഞ്ഞു തന്നാലും.

**അറിവ്:**

ശുദ്ധമനസ്സേ! മാനാഭിമാനങ്ങളെ വിട്ടൊഴിഞ്ഞു നീ നിർമ്മലനായിരിക്കുന്നതെവിടെയാണോ അവിടെയാണ് ശിവഗതിയെന്നറിയുക. ബന്ധമാകിയ മാനാഭിമാനം വിട്ട് സൽഗുരുവിനെ പ്രാപിച്ച് അവനെ പൂജിച്ച് അവന്റെ ഉപദേശങ്ങളെ ഭയഭക്തി, ശ്രദ്ധകളോടെയനുസരിക്കുക.

**മനസ്സ്:**

അതിനു സംശയമില്ല. ഇത്രത്തോളം താല്പര്യപ്പെടുന്ന ഞാൻ അതിനു മടിക്കുമോ? അങ്ങനെ തന്നെ ചെയ്യും.

**അറിവ്:**

ഉടൽ, പൊരുള്, പ്രാണനും സൽഗുരുവിനു സമർപ്പിച്ചി-
ട്ടടമയോടു നീയും ജീവനെയടിമയാക്കു.
ഗുരുവിനെത്തന്നെച്ചുററി നില്ക്കവേ വേദംവാഴ്ത്തും
പരമന്റെ നിലനിനക്കും കൈവരും, ശങ്കിക്കേണ്ട.

**മനം:**

അങ്ങനെ ജീവമുക്തി പ്രാപിക്കാമെങ്കിൽ ഞാനിത്ര പ്രയാസപ്പെടുന്നതെന്തിന് ? എന്നാലും ഞാനാര് ? നീയാര്? ഇത്രത്തോളം സംശയമറുന്നതിനാവുള്ള ലാഭമെന്ത് ?

**അറിവ്:**

നീയല്ലോശിവൻ, ജ്ഞാനമായതും നീതാനത്രേ
ജീവൻനീ യതുപോലെ പരമാത്മാവും നീയേ.
ചലിക്കും വൃത്തിയോടെ മാനസമെന്നനിന്നെ
ച്ചൊന്നതേ വ്യവഹാരാർത്ഥം സന്ദേഹമെല്ലാം നിന്നിൽ
ഉള്ളപ്പോൾ തന്നെ നിന്നോടോതുന്നതും മനസ്സാം
മന്ദമന്ദം ഞാൻ ചൊല്ലും വഴിയേ നീയിരുന്നാൽ
നാവിന്മേൽ പിരിയുന്ന ഭേദത്തെയില്ലാതാക്കി
നാമേ ശിവമായി വാഴാമെന്നുറച്ചീടു.

**മനം:**

ഉടൽ, പൊരുൾ, പ്രാണൻമൂന്നും ഗുരുവിനുദത്തംചെയ്യാൻ പറഞ്ഞല്ലോ. ഈ മൂന്നിൻെറയും സത്യാവസ്ഥയെപറഞ്ഞുതരണം

**അറിവ്:**

ഉടലോ ജഡമാ, ണോർത്താലാവിയാ മുയിരോപ്രാണൻ
പൊരുളോർത്താലിവരണ്ടും ഞാനെൻെറതെന്ന ജീവൻ
ആടവാമീ മൂന്നുമേകി ഗുരുവരന്നടിമയായാ
ലിടമായ് ശിവം ലഭിക്കാനിടയാകു മെന്നുറയ്ക്കു

**മനം**

ഇതു നിശ്ചയിച്ചുകഴിഞ്ഞു. ഇനി ദീക്ഷയെന്തെന്നും, ശാസ്ത്രം, ഗുരൂപദേശം, ഉപായം, സാധന, മോക്ഷം ഇവ എന്തെന്നും പറഞ്ഞുതരണം.

**അറിവ്**

ദീക്ഷയായതു ശാസ്ത്രം, ശാസ്ത്രത്തിൻ സാരമായോ
രുത്തമ ഗുരുപദേശം തന്നെയാണുപായവും.
എണ്ണിപോൽ നമ്മെത്താണ്ടി സാധന നില്ലും പിന്നെ
മോക്ഷമോ ചിത്സഭയാം വെട്ടവെളിയതുമാകും.
ഇതു തന്നെ മാർഗ്ഗം പൂർവ്വികന്മാരു മാചരിച്ചി–
തിതിനെത്താനെന്നറിഞ്ഞു നീയുമാചരിച്ചീടു.
ഇപ്രകാരം നീ വാണാൽ സുന്ദരമായ നെഞ്ചേ!
ചെപ്പടി വിദ്യയാമീ ജന്മം മേലുണ്ടാകാതെ
നീ ശിവാനന്ദ ബോധമായ്ത്തീരാൻ നിനക്കന്യൻ
സൽഗുരുവായ്ഭവിക്കും കില്ലില്ല തെല്ലും നെഞ്ചേ!



# ജീവനും ഗുരുവും

**ജീവൻ.**

ലക്ഷ്യത്തെ കൈവിടാതൊരേ നില നിന്നു മുക്തി
യുള്ളറിവാലേ പൂർണ്ണതപത്തെ പ്രാപിച്ചതാരോ ?
തന്നെ വന്നടുത്തോരെയറിഞ്ഞുപദേശിച്ചീട്ടും
മന്നവാ! ദേവാ! ഗുരുമൂർത്തിയേ! ചൊല്ലിയാലും.

**ഗുരു**

എത്രയോ മനുഷ്യരുണ്ടായ് കോടിക്കണക്കിമണ്ണി
ലത്രയും മരക്കൊള്ളിക്കൂട്ടമാണെന്നേ ചൊല്ലാം
ഭക്തിയും വൈരാഗ്യവും പിരിയാതെ പാരില്യുള്ളോ-
രത്രയും തനിക്കുള്ളതാണെന്നു തോന്നും മട്ടിൽ
മുക്തിപെററീട്ടും മനക്കണ്ണെങ്ങും പ്രകാശിച്ചു
മുററീട്ടും വിജ്ഞാനത്താൽ തതപത്തെ യഖണ്ഡമാം
സത്തു ചിത്താനന്ദത്തിൻ ഹേതുവായ് പൂരാണത്തോ-
ടൊത്തു ചേർന്നീട്ട നീയും ശിശുവൊത്ത തങ്കക്കുടമേ!
ആരംഭശൂരന്മാരായ് വന്നവർ ചിലരുണ്ട്
ശാസ്ത്രങ്ങളവർക്കോതീടുന്നു ഞാൻ സ്നേഹത്തോടെ
മുക്തിയാർജ്ജിക്കുവോളം കാത്തു നിന്നെന്നില്ലാതെ
ചതൊാതുങ്ങിപ്പതുങ്ങിയോടീട്ടുമേനെ മുൻപേ
ദീക്ഷയും മുറപോലെ യഭ്യസിച്ചിനിജ്ഞാന
കാംക്ഷികളായിപ്പിന്നെ പലരും പതറി വന്നാർ.
ശാസ്ത്രത്തിൻ രഹസ്യങ്ങൾ നന്നായ് ഗ്രഹിച്ചുകൊണ്ടും
ഉത്തമം ദീക്ഷകളും കൈക്കൊണ്ടു പിന്നും കഷ്ടം!
ഇംഗിതങ്ങളിൽ പെട്ടു ഭൂതലഭ്രമത്താലെ
കാമകർമ്മങ്ങൾ ചെയ്തു ഗുരുമുഖം ലഭിക്കാതെ
ചന്ദ്രക്കലാധരൻ തൻ പാദത്തെ പ്രാപിക്കാതെ
പാഞ്ഞെതണീറെറാളിച്ചോടി മുൻവാസനാ ബലത്താൽ
ദുഷ്കർമ്മങ്ങളിൽ വീണു ശൂന്യരായ് ചിലരൊഴിഞ്ഞാർ
മുല തന്നിൽ കരം കൊണ്ടു തൊട്ടിട്ടു പാല്യുണ്ണാതെ

മടയനായ് 'ഞാ'നെന്നോതി യഹങ്കാരപ്പേ പിടിച്ച്
പടിലഭിക്കാൻ നിൽക്കാതെ ലക്ഷ്യത്തെ പ്രാപിക്കാതെ
പഠിച്ചതെല്ലാവും പോരുമെന്നുള്ള പെരുമയോടെ
കൊലയും കളവും ചതിയും ചെററുമേ കൈവിടാതെ
തൊലഞ്ഞേ പോയെഞ്ഞോ വൈദ്യലിംഗനാം ഗുരുവിനാണേ
നീയെൻെറ മുഖം നോക്കി നിന്നുടൽ, പൊരുളും പ്രാണൻ
മൂന്നുമിന്നെനിക്ക നീയർപ്പിക്ക 'നീ' ഞാനത്രേ.

## ജീവൻ

നാഥനേ! നെറികേട്ട മുക്തക്കു കേട്ടിട്ടുള്ളോ–
രാധിയാ ലിവൻ ചെന്നേൻ മുക്തന്മാക്കട മയായി
പലരെയും കണ്ടേൻ പ്രാർത്ഥിച്ചു ഭയം ലഭിക്കുവാനായ്
ചിതറിയ വായാൽ ചൊല്ലി മന്ത്രങ്ങളവരുമെല്ലാം
സൗപ്നം പോൽ മറഞ്ഞേ പോയിങ്ങു വന്നുദിച്ചോരു
ശംഭുവേ നിനക്കൊത്ത ജ്യോതസ്സു മറെറാന്നില്ല.

## ഗുരു

നീരിനാൽ നിലം ശുദ്ധി ചെയ്തിട്ടു നിരാമയനായ്
പോരുന്ന ഗണപതിയാം ദേവനു കാഴ്ച വച്ച്
വിരിയുന്ന ജ്യോതിമലർ ചാർത്തി മോഹനമായ
പരിമളപ്പുക വമിക്കും ദീപത്തിനെ ക്കൊളുത്തി
വ്യാപക പ്രകാശത്തെ യെങ്ങും നിവേദ്യം ചെയ്തു
ഇടം വലം ചുററി വന്ന് പെരുവിരൽ തൊട്ടു നിൽക്കു
ഉടൽ പൊരുൾ പ്രാണനെന്ന മൂന്നു മിങ്ങെനിക്കേകി–
ട്ടടിമയായ് ഗുരുപദത്തിൽ സത്യപ്രതിജ്ഞചെയ്തു
ചിതറാതെ ദീക്ഷയേയും കൈക്കൊണ്ടു നിൽക്കവേ നിന്റ
ശ്രവണപുരം യോനിയായെൻ നാവത്ര ലിംഗമായി
അനുഭോഗത്തിന്നൊരുങ്ങി നിന്നിട്ടു ചെവിയിലോതി
യനുഭവാനന്ദ പൂർണ്ണമുപദേശ മേകിടാമേ.



# ചട്ട മുനിനായനാർ ജ്ഞാനം

കരംകൊണ്ടു സ്പർശിച്ചാൽ കൊതുകു ചാവും
അത്ഭുത രൂപത്തെ ക്കണ്ടാ വണ്ടു ചാവും
പടമുഴക്കും മണിയൊലിയാൽ മാൻ മരിക്കും
കരക്കുമേലെട്ടത്തിട്ടാൽ മീൻ മരിക്കും
അമഞ്ഞുനിന്ന ഗന്ധകത്താലെറുമ്പു ചാവും
മനം മാഞ്ഞാലതോടിന്ദ്രിയങ്ങളും മായും.

മോഹമെന്നോരുരലിന്നൽ മാനസം ചിക്കി–
യിടിക്കും പഞ്ചേന്ദ്രിയങ്ങളുലക്കയായി
പരുവമെന്ന കോപംവന്നു സപത്രൂപിമായി
ചലിക്കാതെ യുലകമെങ്ങും സഞ്ചരിച്ച്
ദാഹമെന്നജ്ഞാനവും വന്നുദിച്ചു ചണ്ടാ–
മിന്ദ്രിയങ്ങളോട്ടു സംഗം പുലർത്തുകയാൽ
വേദമെന്ന മനമുടക്കും ലഹരിയെക്കണ്ടോർ
വിണ്ണിന്നൽ നിന്നതും പുറത്തായ് വരുന്നേരം
വെളിയേതു വെളിക്കുള്ളും വെളിയങ്ങേതോ
വേദാന്ത വെളികടന്ന ഒളിയങ്ങേതോ
അളിയേ ത ളികടന്നോരഖണ്ഡമേതോ
അപ്പുറത്ത ദൃശ്യമായ ജ്യോതിയേതോ
വെളിയേതു, നിനവും നിർഗ്ഗുണവുമേതോ
നേരായ പൂരണത്തിൻ നാദവുമേതോ
വഴിയേതു ചുഴിയടങ്ങും സൂക്ഷ്മവും പിന്നെ
തോന്നും പരമാനന്ദത്തെയുററുനോക്കു
തീയ്യുകത്തു കുന്തിരിക്കപ്പൊടി വീണപോൽ
ജഗത്തായ ജാലമോടേ കാലവും മായും

തീയനുള്ളിൽ താണപൊങ്ങും നെയ്യിനെപ്പോലെ
സുന്ദരമുള്ളറിവും മേൽ പ്രഫുല്ലമാകും

തീയ്ക്കകത്തു വിറകിനൊപ്പം ചുട്ട തടിയും പോൽ
വൃത്തിയെല്ലാ മക്ഷണത്തിലസ്തമിച്ചിട്ടും
ജ്ഞാനമാം തീയ്ക്കകം പരാപരത്തെ നോക്കു
ജഗത്തെല്ലാം മിഥ്യയെന്നു തെളിഞ്ഞു കാണാം.

തത്വമെല്ലാത്തിലും ശക്തി,ശിവവുമുണ്ട്
തത്വങ്ങളിൽ വേദാന്തം സിദ്ധാന്തവുമുണ്ട്
ചണ്ഡാളർ ഭിന്നമാക്കിപ്പിരിച്ചുതള്ളി;
സാധനകൾ നോക്കാത്തോർ കുഴങ്ങിനിൽക്കും
തത്വങ്ങളിൽ നാദമുണ്ട്, ബിന്ദുവുമുണ്ട്
കാത്തുപോരാതേ നശിച്ചു ലോകരെല്ലാം
തത്വങ്ങളിൽ പരം പൊരുൾ ജ്ഞാനമുണ്ടെല്ലാ-
മമ്മയെപ്പോൽ തള്ളി നീക്കി, തനിക്കില്ലാതായ്

വേദമെല്ലാം മാഞ്ഞിടത്തു മൗനവെളി തന്നിൽ
ബോധരൂപമായ നാദത്തിങ്കൽ നിൽക്കും ഞാൻ
നാദമതും ദൂരമല്ല 'അതോ, അതോ, കാൺ'
കണ്ണിമയ്ക്കുള്ളിലും കാണു വിണ്ണിനുള്ളിലും.
പ്രാണവായു വററു നിന്ന വിണ്ണിനെ നോക്കു
പാഴായ മറ്റൊന്നു മവിടെ യില്ല.
ഈ നില കൈവന്നതിങ്കൽ ചേർന്ന തേ താനായ്
തീരുവാനറിഞ്ഞിടാത്തോർ തസ്കരന്മാരാം

താനെന്നോരഭിമാന മൊഴിക്കുകില്ല,
ചണ്ഡാളക്കോപത്തെ യടക്കുകില്ല,
ദേഹമെന്ന സുഖഭോഗം കുറയ്ക്കുകില്ല,
ഉററു നിന്നോ രഭ്യാസങ്ങൾ മാററുകയില്ല,
സുന്ദരമാം ജ്ഞാനതീർത്ഥം കുടിക്കുകില്ല
പതറാതെ മൗനത്തെ ബ്ഭജിക്കുകില്ല
വാനമാകും പൊരുളെന്താണെളിതോ സഖേ!
മഹത്തായോരംബരത്തെ പ്രാപിച്ചീട്ടു.

ദേശികൻ മൗനത്തെ ചൂണ്ടിക്കാട്ടിട്ടുമ്പോൾ

മണിതൊട്ട ദിങ്ങ് നാദം താനേ കേൾക്കും
ശ്രവിക്കുമ്പോൾ ബുദ്ധിയാലമൃതം ചിന്തിട്ടും
വാരിധിപോ ലണ്ണാക്കിലമൃതമൊട്ടും
കൊട്ടുതായ ശ്വാസമൃത്യു കടന്നു തോന്നും
സച്ചിദാനന്ദ പ്രകാശം താനേ തോന്നും
ബുദ്ധിതന്നിൽ പേരമൃത ലഹരിപൊങ്ങും
മൂന്നുലകം മിന്നലൊത്തു പരിലസിക്കും

പിറപ്പിറപ്പും പെണ്ണിനാലേ ഭവിക്കും പാരിൽ
കൈകടന്ന മായയും സംഭവിക്കും പെണ്ണാൽ
അറിഞ്ഞീട്ട പെണ്ണിനാലിന്ദ്രിയങ്ങളുണ്ടായ്
വിശ്രുതമാം വാസനയും പെണ്ണാലുണ്ടായ്
തോന്നീട്ടും മനം ബുദ്ധിയഹങ്കാരത്തിൽ
മയങ്ങിപ്പോയ് പെണ്ണിനാലേ ജീവാത്മാക്കൾ
കേളപ്പാ. കേളപ്പാ കേൾക്കയാൽ ചൊന്നേൻ
ഉലകത്തിൽ തിരിയാതെ വിണ്ണിലാട്ട.

ജ്ഞാനവും വേദവും മന്നിൽ കഥയായ് തീർന്നു
കണ്ടുവെന്നോർ മിണ്ടിട്ടുമോ കൽപോൽ നെഞ്ചേ!
അതുതന്നെ, ഇതുതന്നെ എന്നു ബോധിയാൻ
അവൻ കയ്യിലൊന്നുമില്ലാത്തോനറിഞ്ഞീട്ട.
ശാശ്വതമാം ജ്ഞാനത്തിനെത്തന്നെ രാജ—
യോഗിയും തന്നഹം പൊങ്ങിക്കൊതിച്ചീട്ടുന്നു.

വിദ്വാന്മാരിതിനു മുമ്പേ യഭ്യാസങ്ങൾ
പറയുന്നോ രഷ്ടാംഗയോഗം കേൾക്കു.
വിസ്തരിച്ചു പറഞ്ഞീടാമിവയൊക്കെയും
ഉത്തമനേ! സാക്ഷിയാം നീ നിദ്രയൊഴിച്ച്
സോമരസമുണ്ടൊട്ടങ്ങും ഖേചരിയെക്കണ്ടാൽ
ചൊല്ലാത്ത നിദ്രയെ ഞാൻ ചൊല്ലിത്തരാം.
രവിമതിയുമൊത്തു ചേർന്നു ജ്വലിച്ചുനിന്നോ
രിടമല്ലോ ഖേചരിയെന്നുരയ്ക്കുന്നതും.

ഇവിടെയുള്ള മനം ബുദ്ധി ചിത്തത്തെയും
തുടർന്നുനിന്നു ഗുരുപദത്തെ ച്ചേർത്തു നോക്കു.
ചൊല്ലിട്ടുന്നേനറിഞ്ഞോളം ഭ്രൂമധ്യത്തിൽ
സൂക്ഷ്മത്തെത്തൊട്ടഷ്ടാംഗയോഗത്തെ ക്കാണും.

അധിഷ്ഠാന ചൈതന്യത്തിലുറച്ചു നിന്നു്
സംശയങ്ങളൊക്കെ നീങ്ങി സുദൃഢമായി
അഖിലവും താനായ് നിന്നു തോന്നലുമററാൽ
കാണാം സമാധിയോട്ടു തത്വലയവും.
വാനാമീ സവികല്പ സമാധി താനും
ചേർന്നീട്ടും നിർവ്വികല്പ സമാധിയ്ക്കുള്ളിൽ.

ദൃശ്യാനുവിദ്ധമാം സമാധിയും പാർത്താൽ
താനന്തർമുഖനായി നിന്നു തന്നിൽ
തന്നെ നിനച്ചീട്ടുന്നോരനുസന്ധാനം
പിന്നെത്തനിക്കതും സഹജമായിട്ടും.

ഉത്തമനേ ശബ്ദാനുവിദ്ധം മറന്നു്
അത്തല്ലുള്ളിൽ നിറഞ്ഞൊരു മൃഗത്തെപ്പോലെ
ചുററുമുള്ള ശബ്ദം കാതിൽ കേട്ടിടാതെയായ്
ചിത്തവും പോയ് പൂർണ്ണമായാൽ നിർവ്വികല്പമാം.

ലക്ഷ്യമാകും വിണ്ണിലുള്ള മേഘത്തെപ്പോലെ
തോന്നുമൊരു സ്വപ്നത്തിൽ പ്രപഞ്ചം പോലെ
ബോധമാമഖണ്ഡം തനിക്കുള്ളിലേ കാണും
ഉണ്ടായെന്നതൊക്കെ പ്പിന്നില്ലാതെയായ്പോകും
ശരിയായ തനിത്തനി നാമമായി
ശൂന്യലോകത്തിനെത്തനിക്കുള്ളിൽ തോന്നും
വിസ്മൃതിയിൽ മുങ്ങും നമ്മൾ ബ്രഹ്മമൊന്നെന്യേ
അന്യമായൊന്നില്ലയെന്ന ശങ്കയെ തീർക്കു.

മയക്കമെല്ലാമററിരിക്കമെനിക്കന്യമെ-
ന്നായി വരാനൊന്നു മില്ലെന്നുള്ളിലുറച്ച്

കുഴപ്പമെന്നേരത്തു മററതൊരേ ശ്രദ്ധയിൽ
ചേർന്നു വരും സന്തോഷത്താൽ ദുഃഖമൊഴിച്ച്
അതുൾ മയനായെപ്പോഴും നിൽക്കതിനുശേഷം
വികൽപ്പങ്ങളൊരുവേള ഭവിച്ചെന്നാലും
ഭ്രമമുള്ളിലുയരാതെ ദൃഢചിത്തനാ
മയാരു പിണമെന്നപോലെ ശമിച്ചിരിക്കു.



# അഗസ്ത്യർ ജ്ഞാനം

സത്യംമാനോ പര—മതുദൈവമൂഴിയിൽ
സത്യമൊന്നാണെല്ലാ — ജീവരാശിക്കും ചൊല്ലാൻ
ബുദ്ധിയാലിതറിഞ്ഞവൻ—സുകൃതം ചെയ്തോൻ
ഭൂതലത്തിൽ കോടിയിലേ—ഒരുവനുണ്ടാം.

ഭക്തിയാൽ മനമടങ്ങി—നിലയിൽ നില്ക്കും
ശൂന്യമതിൽ മനം ചെല്ലാ—തിരിക്കും ജ്ഞാനി
ചുററിയെങ്ങു മലുഞ്ഞീടാ—സൂക്ഷ്മസൂക്ഷ്മത്തെ
ബുദ്ധിയിലേ നിലയറിഞ്ഞാൽ—മോക്ഷമാണല്ലോ

നോക്കെടോ വേദങ്ങൾ നാലു—മെന്തിനുണ്ടാക്കി
ആശയെച്ചെലുത്തിടാനോ —ജീവരാശിയിൽ
മാനുഷാ! ഒന്നൊന്നിനോട്ട—മാറിയെന്നുമേ
പാഴായ്ത്തൻ വയർപിഴപ്പാൻ—ചെയ്തൊരീമാർഗ്ഗം

നിരന്തരം നീ തെരുവുകൾ തോറും പുലമ്പീട്ടും
ഒരുവരുമേ ദൈവനിലയെ—ക്കാണുകയില്ല.
ആരെടോ തൻനിലയിൽ നില്പോ—നൊരുത്തീട്ടന്നെങ്ങും
അതിശയം ജീവകോടിയി—ലൊരുവൻ താനേ

ഒരുവനെന്നേ ദൈവത്തിന്നെ വണങ്ങീടേണം
ഉത്തമനായ് ഭൂമിതന്നി—ലിരിക്കവേണം
പതുവമൊത്ത നിലംകൃഷി— ചെയ്യുകവേണം
പരംയോഗിക്കുള്ളം പോകാ—കാര്യമററതിൽ

അറികെടോ നീയിവൻ മഹാ—തസ്കരനത്രേ
പറയുമിവൻ പലകോടി—വചനങ്ങളാൽ
തിരിയുമിവൻ കള്ളനെപ്പോൽ—പലദേശത്തും
ഉരിയാടാ താരൊട്ടുമേ—നടന്നുപോകും

ഈശനെന്ന തസ്കരനെ—യറിയുന്നവൻ
കോടാനകോടിയിലേ—ഒരുവനുണ്ടാം

ഞാനെന്ന മനസ്സിനാ—ലറിയവേണം
ആമതൻ നിലയിൽ നിന്നാൽ—മോക്ഷമാണല്ലോ.

മോക്ഷമുണ്ടായിടാൻ സൂക്ഷ്മ—ലോകത്തെക്കേൾക്കു
രക്ഷചെയ്യുന്നവരുടെ —മാർഗ്ഗം കേൾക്കു
സൽഗ്ഗുരുക്കന്മാർക്കെഴന്നോ—രാസനം കേൾക്കു
നമ്മളെല്ലാം രൂപമററാ—ലെങ്ങുപോയീട്ടും

മൂച്ചോട്ടങ്ങിപ്പോയൊരിട—മാതുമേ കാണാ
മുക്തിയിൽ ചാകാത്ത നിലയു— മാതുമേ കാണാ
വന്നവഴിയിൽ തെളിയു—മെന്നതും കാണാ
വഴിമാറിത്തെളിഞ്ഞു നി—ന്നിട്ടുന്നതും കാണാ

കാണപ്പാ വെട്ടവെളി— നല്ലപോൽ കാണു
വേദശാസ്ത്രതത്വങ്ങളും—വെളിയായ് പോയി
സർവ്വമാദിക്കരുവിങ്ക—ലമച്ചപോലാം
അവനേയിതറിയാംപി—ന്നറിവിൽ കാണാം

ജനനങ്ങൾ പലകോടി—യുലകിൽ കണ്ടീ-
ടനന്തം കോടിക്കണക്കി—ലുരുവങ്ങളും
അണ്ഡമൊന്നിങ്ങതിലേ—യിന്നെപ്പോഴും കാണാ
പ്പണ്ടമെല്ലാം വെളിയിൽവ—ന്നാടിട്ടും സദാ
കണ്ടിട്ടു നീയുയിർ വെളിത മേലമർന്നിട്ടും
ഒരു ജടത്തിൽ പററിനിൽപ്പോ—രതിശയത്തിനെ

സത്യമൊന്നേ വേണമെടാ—മനുഷ്യനായാൽ
ചിത്തയൊന്നും ചെയ്യരുതേ—തെറേറാർക്കാതേ!
നിത്യകർമ്മത്തെ വിടാതേ—നിയമം വിട്ട്
നിഷ്ഠ വിട്ടുതൻ സമാധി—നില തെററാതെ
ബുദ്ധികെട്ടു തിരിയാതേ—കള്ളമോതാതേ
പുണ്യമൊന്നും മറക്കാതേ—പൂജചെയ്യുമ്പോൾ
ഭ്രാന്തനെപ്പോൽ പുലമ്പാതെ—കുതർക്കമോതാതേ
ധൂർത്തനാകാതേ കതിരൊ—ളിഗ്രഹിച്ചിട്ടു.



# അഗസ്ത്യരുടെ തനിജ്ഞാനം

ഉണ്ണുമ്പോഴയിരെഴുത്തിനെ യുച്ചിയിൽചേർത്ത്
ഉറങ്ങും നേരത്തിലുമാ നിലയിൽ നിർത്തി
മൈഥുനം ചെയ്തിന്ദ്രിയം വീഴമ്പൊഴുതെല്ലാം
ഊർദ്ധ്വമുഖനായ് വലംമോളിൽ ശൂന്യത്തിൽ നില്ക്കു
കായിലകളും തിന്നു താനുമവയെപ്പോലായ്
ദിനംതോറു മീവിധം ചെയ്യെഴും വല്ലഭർ
വാണിടും പാരുള്ള കാലത്തോളമവനിയിൽ
അന്തകൻെറ പിടിയ്ക്കുവ നകപ്പെട്ടുകില്ല

ബിന്ദുവിൻ നിലയറിഞ്ഞ തുതത്തെക്കണ്ടാൽ
പൊതുവാം ജ്ഞാനം തനിക്കു ഗുരുവായ് മാറും
അന്ത്യമുള്ള നാദമതു ഗുരുവായ്‌വന്നാൽ
സംശയമില്ലെന്നറിഞ്ഞിട്ടു പുലസ്ത്യനെ
സകലകലാജ്ഞാനവു മിതിന്നു പററില്ലാ
ആദിയെയറിഞ്ഞിടാഞ്ഞാ ലാദിയാരോ?
ജീവനും പണ്ടേ പരനു മേകമായ് നിന്നോ
ആദിയെ യറിഞ്ഞിടാഞ്ഞാ ലാദിവേറുണ്ടോ?

ആദിയെ യറിഞ്ഞിടുമ്പോൾ യോഗനിലയാകും
ഭേദമായ് പഠിച്ചിടത്തു വാദവുമാകും
മായയെന്നറിഞ്ഞവൻ മുൻ നിലയിലേ നിൽക്കും
ശാസ്ത്രമഭ്യസിച്ചവനേ സിദ്ധനായീട്ടു
സഹജവാനാം മുമുക്ഷുവേ ബ്രഹ്മയോഗി
മധുരവാത്ത വിട്ടിടാതെ ഉപ്പിനെക്കണ്ടാൽ
ജ്യോതടരൂപമായി നിന്നീടുന്ന വിജ്ഞാനം
സിദ്ധമായാൽ സിദ്ധമാകും സിദ്ധികളേതും



# അഗസ്ത്യർ ജ്ഞാനം 6

പൂരണമേ ദൈവമെന്നു പുകഴ്ത്തീട്ടന്നു
പൂരണത്തെയിന്ന താണെന്നറിഞ്ഞീടേണം
കാരണത്തെപ്പറഞ്ഞിടാം ശ്രദ്ധയായ് കേൾക്കു
പൂരണമോ പതിനാറു കലകളുമാം
മാരണാമുലകത്തിൽ മതിമയങ്ങി
മതികെട്ടു പൂരണത്തെ ഹനിച്ചുവല്ലോ
മല്ലുകളൊഴിച്ചു പൂരണത്തിനെക്കാത്താൽ
ശ്വാസമെന്നശിവലോകപ്രാപ്തിയായ്ത്തീരും.

അപ്പനേയീവിധം തന്നെ പലരുമോതി
ബ്രഹ്മനും വിഷ്ണുവും ഹരൻ തുടങ്ങിയോരും
ശ്വാസമോ ദൈവമെന്നവർ പറഞ്ഞു പണ്ടേ
മുനിമാരും ഋഷിമാരു മീവിധം ചൊല്ലി
വാക്കിനാൽ പറഞ്ഞിടാതെ ശാസ്ത്രയുക്തിയാൽ
മുഖ്യമായ പൂരണത്തെ ശാശ്വതമാക്കി
കേൾക്കെടോ നീ പൂരണത്തെത്താഴ്ത്തിട്ടനേരം
പ്രാണനുമടങ്ങിനിൽക്കും നട്ടമസ്തത്തായ്.

താനെന്ന മഹത്തുക്കളുലകിനുള്ളിൽ
താനായ പൂരണത്തെയറിഞ്ഞശേഷം
താനെന്നോരമൃതത്തെക്കുടിച്ചുകൊണ്ടു്
തെവിട്ടാത്ത മൗനശിവയോഗവും ചെയ്താൽ
ഊനാകുമുടന നമ്പിയിരുന്ന പേർക്കു്
ചതുർവ്വേദങ്ങളും ശാസ്ത്രവഴികളാറും
ഞാനെന്നും നീയെന്നും ജാതിപലതെന്നും
സ്ൃഷ്ടിച്ചീയുലകിന്നു മാർഗ്ഗമതുളവാൻ.

ഈ വിധമുത്തമം പുരണത്തിനെക്കാട്ടി
ലോകത്തിൽ ഭാരതം പോൽ കലയുണ്ടാക്കി
ഈശപാനുണ്ടാക്കിയെന്നു ശങ്കയെന്നിയേ
കപടനാടകത്തെ നന്നായ് ചമച്ചുവച്ച്
ചിത്സചത്രുപത്തിൻ വഴി പ്രാപിച്ചവർക്കെല്ലാം
വേദമാഗ്ഗങ്ങളെത്തർക്കമുരച്ചു പാടി
പത്തായി ശൈവകർക്കു പൊരുത്തുത്തുട്ടിൽ
ശാസ്ത്രത്തപങ്ങളെപ്പാടിത്തുടങ്ങി പണ്ടേ

പാടിയവകയെന്തെന്നു കേൾക്കിലോചൊല്ലാം
ഭാരത പുരാണമെന്ന ജ്യോതിയാണപ്പാ
നീണ്ട വാണ രാവണൻ പണ്ടേ ജനിച്ചെന്നും
നിലയുള്ള ദശരഥൻ ജയിച്ചു വെന്നും

നീണ്ടിരുന്നോരരചരെന്നും മുനിമാരെന്നും
പുണ്യവാന്മാരെന്നും പിന്നെ മനുജരെന്നും
നശിച്ചു രാക്ഷസരെന്നും ദേവരുമെന്നും
പാടിവന്നാർ പലനാളിപ്പുരന്ന ഭുവിൽ

അഴിമൊട്ടും പട്ടപാപം ചെയ്തിട്ടും ജനം
ചമച്ച വേദങ്ങൾ നാലു മാറുശാസ്ത്രവും
അന്യായമായിട്ടവർ പറഞ്ഞിട്ടില്ല
അധർമ്മ, ധർമ്മങ്ങളെന്നു രണ്ടുവകയുണ്ടായ്
ഒഴിഞ്ഞിടുമെന്നും പറഞ്ഞു ജനനമുണ്ടെന്നും
ഉത്തമനായ് പിറക്കുമെന്നു മുലകിലുള്ളവർ
പഠിത്തമുള്ളോർ ഗുരുക്കളെന്നും ശിഷ്യരാണെന്നും
പറഞ്ഞിട്ടുണ്ടുലകിലുദര പുരണത്തിനായ്



# അഗസ്ത്യർ ജ്ഞാനം പതിനാറ്

കേട്ടിട്ട ജീവൻ പിരിഞ്ഞു പോയിട്ടന്നേരം
പട്ടപിണം ലഭിച്ചുയിർ നഷ്ടമായെന്നും
ആരിതിൻ ഗതിയറിഞ്ഞോ രായൊരാളില്ല
അംബരശിവത്തിനോട്ട ചേർന്നിട്ടമെന്നും
കത്തിട്ടം തീ ചത്ത തീയിൽ ചേർന്നിട്ടമെന്നും
സത്യമറിയാത്ത മർത്ത്യരുഴലുന്നല്ലോ!
ലൌകികരെല്ലാരുമൊരു വഴിയിലേകമായ്
മാട്ടകളെപ്പോൾ നടത്തുന്ന പഥസഞ്ചാരം

മാട്ടകളെങ്കിലുമവയ്ക്കൊരു പോക്കുണ്ട്
മനുജന്മാർക്കത്രപോലുമറിഞ്ഞു കൂടാ
നാട്ട നല്ല തമരലോകമെന്നു ചൊല്ലി
സൽക്കർമ്മ, ദുഷ്ക്കർമ്മങ്ങൾ കണക്കാക്കാതെ
ആടിട്ടന്നീയുലകത്തിൽ ദേവരെപ്പോലെ
ആദി കർത്താവിനെച്ചേരാനൊരുങ്ങീടാതെ
ചാടിയോട്ടം സ്ത്രീകളെത്താൻ കണക്കിലെട്ടത്തു്
കത്തി നിൽക്കും തീയിൽ വീഴാനൊരുങ്ങീട്ടന്നു.

തൊലയാതെ രക്ഷനേടാനീ ജ്ഞാനത്തെ -
ചാർവ്വാകർ കൊണ്ടാടീ, ജ്ഞാനം വേറെ
മനുഷ്യനെ മയക്കുവാൻ പൂർവ്വികന്മാരും പണ്ടേ
ചമച്ചു പുരാണ, കാവ്യം കഥകളേറെ
ഗുണവാനാം നൃപന്റെ മേൽ പൂക്കൾ ചേരും പോൽ
രചിച്ചല്ലോ ശാസ്ത്രനിരയാറെണ്ണവും
ഉൽകൃഷ്ടഫലത്തിന്നായ് വ്യാസനും നിർമ്മി-
ച്ചനവധി ശിവൻ തന്റെ യുത്തരവിനാൽ

സൽഗതിക്കായ് പലശാസ്ത്രം പറഞ്ഞില്ലെന്നാൽ
പൂരണത്തെയറിയാതെ യിരിക്കുമെന്നും
പഠിക്കാൻ ശാസ്ത്രങ്ങൾ കെട്ടിപ്പൂട്ടത്തില്ലെന്നാൽ
ബുദ്ധികെട്ടനരൻ മണ്ണിലലയുമെന്നും
വളർന്നിടാൻ ജാതിയെന്നും ഹിന്ദുവെന്നും
അശ്രുനമ്മ മക്കളോടെ ഭാര്യയെന്നും
ജീവിതത്തിന്നുരച്ചല്ലാതില്ല ഫലമന്യം
ഉത്തമനേ അറിഞ്ഞുള്ളോർ പാടിയല്ലോ.

പാടിനാർ പിന്നെയും കഥപംരം ില്ലെന്നാൽ
നലം കെട്ടതറിഞ്ഞീട്ടമുലകമൂഢർ
പലശാസ്ത്രങ്ങളെ നോക്കിച്ചാടിട്ടും ചിലർ
സ്വയം മറന്നു പട്ടകുഴിയിൽ വീണുചത്തിട്ടും
നാമമെന്നും രൂപമെന്നും പറഞ്ഞുപായും
ഭൂതലത്തിൽ കല്ലു, ചെമ്പും ദൈവമെന്നോരും
മൂഢരെല്ലാം പൂരണത്തെ ത്തെല്ലറിയാതെ
നായ്കണക്കു കുരച്ചും കൊണ്ടൊഴിഞ്ഞുമാറും

കാണാതെയലഞ്ഞുള്ളോരനന്തംപേരാം
കാരണത്തെയറിഞ്ഞവർ കോടിയിലൊന്നാം
വീണായി പ്പുലമ്പിയാലറിഞ്ഞതാമോ
വായറിവു പറഞ്ഞാലും ഫലമെന്തുണ്ടാം
കോണാതെ സുഷുമ്നയിൽ മനസ്സിരുത്തി
ഗുരുപാദമിരുനാലിൽ നാലുംചേർത്തു്
ചലനമററൊരേ ചിന്ത പുലർത്തുന്നേരം
സർവ്വനാനാതങ്ങളു മൊന്നായ്ക്കലാശിക്കും.

ജാതിയോരുത്തറിഞ്ഞീട്ടുന്നവനേ സിദ്ധൻ
ഉത്തമനേ കലപതിനാറും കിട്ടും
വാദികളേ! ഗുരുപാദമെട്ടും നാലാ—
യൊരുമിച്ചിട്ടുയിരാകും മാർഗ്ഗംകാണു
ജ്യോതി പരിപൂരണവു മിതുമൂന്നും താൻ
ഉറങ്ങാതെ യുറങ്ങിയങ്ങിരിക്കുന്നേരം

ആദിയാം പരാപരയും ഞാനുമൊന്നായീ
അണ്ണാക്കിൻ വട്ടത്തിനുള്ളിലാം നോക്കു

അതികാലേ ഉദയത്തിലെണീറ്റിരുന്നു് ചെറ്റും
പതറാതെ സുഷുമ്നയിൽ മനസ്സും വച്ചു്
നേരിതു് ചന്ദ്രാർക്ക ബിംബം രണ്ടുമേകമായ്
കരുവായ സുഷുമ്നയിലുദിക്കുന്നേരം
അറിഞ്ഞീട്ട ഉണ്ണാക്കൾ നിന്നു കൊണ്ടു്
ഭ്രമിക്കാതെ സുഷുമ്നയ്ക്കുള്ളടങ്ങും, നോക്കു.,
കലകള പ്പതിനാറിൽ എട്ടും നാലും
ചിതറാതെ മൂന്നുമൊന്നായ് ചേർന്നു പോകും.

ഏകമായ പൂരണവു മിതുതന്നെയായ്
ഉദിച്ച കലകളെ ല്ലാമിതു ന്നായ്
ജ്ഞാനം ലഭിച്ചവർക്കിതിന്റെ ...ിധിയെ
കാട്ടാതെ ചൊന്നതിനാൽ ജ്ഞാനമാമോ?
സത്യവാനാദി ഗുരുവുരസ്സും ജ്ഞാനം
ദൂരെത്തള്ളിയാലതു പാപമാകും
ചലിക്കും മനമുള്ളോർക്ക കാണാനാകാ
അറിഞ്ഞവക്കറിയിച്ചതു കാലമത്രെ.

ദൈ്വതമെന്താണെന്നു ചൊല്ലാമുലകത്തിങ്കൽ
ശ്ലേഷമോതി പ്പരിഹസിച്ചു നളി പറയാതെ
പകമനസ്സിൽ കരുതാതെ പാഴരസ്സാതെ
പരന്നെങ്ങുമലയാതെ, മലകയറാതെ
കളിക്കാതെയുറങ്ങാതെ, കോപമിയലാതെ
രമിക്കാതെ, സുഷുമ്നയെ വീട്ടകന്നീടാതെ
ഉലകഖിലം ബ്രഹ്മമയമെന്നറിഞ്ഞു കൊണ്ടി-
ട്ടുറപ്പോടേ ഉലകിനോടൊട്ടി വാണീടു.
ഉടലുയിരാത്മാവു മോത്താൽ മൂന്നു മൊന്നല്ലോ
ഉലകത്തിൽ പിറന്നുള്ളോർ പലതരക്കാരാം
ഉടലുയിരാത്മാവുമെന്താണെന്നു കേട്ടാലോ
ഉത്തമനേ പതിനാറു നാലു മെട്ടും താൻ

ഉടലുയിരാത്മാവയൻ മാലീശനാണെന്നും
ഉലകിലുള്ളോരറിയാതെ മയങ്ങിപ്പോയി
ഉടലുയിരാത്മവു മൂന്നു മടിമുടിയുമായ്
തീർന്നൊരു കലയറിഞ്ഞു ശാന്തനായ് നിൽക്കു,

വിശപ്പിന്നയിടത്തെന്നു ഗുരു പറഞ്ഞീടും
ആദ്യമേനീവേർപെടാതേ, തലരണ്ടാകും
വിധിയിന്നയിടമെന്നു പറയാം കേൾക്കു
വിണ്ണായവിണ്ണിനു മുണ്ണാക്കാണപ്പാ!
മതി, രവിയും പൂരണവും കൺവായ് മൂക്കും
മഹത്തായീടും ചെവിയോ സ്പർശമെട്ടും
തടവിനില്ലോരതിന്നു പേർ സുഷുമ്നയെന്നും
പറഞ്ഞീടും സപ്തസ്വവും, കൈലാസവുമെന്നും

കൈലാസം മഹത്തത്രേ, ദൈവലോകം
കന്യാകുമാരിയും പിൻ രാമസേതുവും
പീലിക്കോൽ വിരിച്ചാർത്തു മയിലാടുന്നേരം
പാമ്പെന്നും മായമെന്നും മിന്നലാണെന്നും
നിദ്രയാകും വസ്തുമെന്നും സൂക്ഷ്മമാണെന്നും
ചൊല്ലുറേറാരിടം, കാണാനൊട്ടുക്കമെന്നും
ശൈലമാം പാദമെന്നും അടിമുടിയെന്നും
തായാർ ചാരിത്രവതിയെന്നും പറഞ്ഞിടും

പേരുമുരം സ്ഥാനവും ഞാൻ പറഞ്ഞുവല്ലോ
പിംഗലയും മുൻകലയുമൊട്ടക്കം ചൊന്നേൻ
പാരിലുള്ള പലശാസ്ത്രവഴികൾ ചൊന്നേൻ
മതങ്ങൾ തൻ ഗതിവിഗതികളും ചൊന്നേൻ
ചീരുലകിലിന്നതെന്നുതൊട്ടു ചൊന്നേൻ
ചിത്തായ ചിത്തെല്ലാം ചുരുക്കിച്ചൊന്നേൻ
നേരുചൊല്ലി, വഴിചൊല്ലി നിലയും ചൊന്നേൻ
ചീരെഴന്നോരുടലിനെ പ്പിരിച്ചുചോന്നേൻ

വിരിച്ചുരച്ചേൻ സൂത്രങ്ങളെ പ്രതിനാററായി
    ഭ്രാന്തരേ! നല്ലപോലെ പഠിച്ചു പാൎത്താൽ
വിരിച്ചുരച്ച ശാസ്ത്രത്തിൻ മാൎഗ്ഗം ചെററും
    ഭിന്നമില്ലാതെയിപ്പാട്ടിലിരിക്കുന്നെന്നു
കരുത്തോടറിഞ്ഞു കൊണ്ടു കലമാറാതെ
    കാൎയ്യത്തെ ഓൎമ്മയോടേ അറിഞ്ഞുകൊള്ളൂ.
അറിഞ്ഞുരച്ച പാഠങ്ങളെച്ചുരുക്കമായി
    സൂത്രം പോലെടുത്തു ഞാൻ തൊട്ടുത്തിവച്ചേൻ



# കൊങ്കണനായിനാർ ഗാനം

## (ബാലകുമ്മി)

തില്ലയിൽ വിശ്വം ജയിച്ചു നിന്നാടിയ
വല്ലഭബാലപ്പെൺ തൻ ചരിത്രം
നല്ല കുമ്മിത്തമിഴ് പാടവെ കർമ്മങ്ങ—
ളെല്ലാമൊഴിഞ്ഞു പോം ബാലപ്പെണ്ണേ,

അച്ഛനമ്മയുമില്ലാതെ തന്നെയീ
ഭൂമിയാകാശവും സൃഷ്ടിച്ചീടാൻ
പാവപ്പെണ്ണാദിയിൽ ബാലപ്പെണ്ണെന്നാണോ
വന്നു പുക്കാണ്ടി ജഗത്തടക്കം.

വേദവും ഭൂതവുമുണ്ടായതും വെളി
ജ്ഞാന ശാസ്ത്രങ്ങളുമായതുമേ
നാദവും ഗീതവുമുണ്ടായതും വഴി
ഞാൻ ചൊല്ലാം കേളെടീ ബാലപ്പെണ്ണേ!

ലോകങ്ങൾ മുന്നമുണ്ടായതൊട്ടേ
ദൈവവും ദേവരുമുണ്ടായതും
ദുർഗ്ഗയായ് വിദ്യയുണ്ടായതും ജ്ഞാന
മാർഗ്ഗത്തിൽ നോക്കെടീ ബാലപ്പെണ്ണേ;

ഹരിക്ക മുന്തിയ തല്ലെഴുത്തേ പിന്നും
ഹരിക്കൾ നിന്നതു മഞ്ചെഴുത്തേ
ധരക്ക മുന്തിയ തഞ്ചെഴുത്താം—അൻപിൽ
നിറഞ്ഞു നിന്നതു മഞ്ചെഴുത്താം.

ആദിയിലഞ്ചെഴുത്തായ് നിന്നു ബാലപ്പെ—
ണ്ണഞ്ചെഴുത്തെന്നൊരു പേരുമായി
ജാതിയിലുമയെഴുത്തി വളല്ലല്ലോ
ജ്ഞാനമെന്നുള്ള തിവളേ താൻ.

ദേഹമായ്ത്തീർന്നൂ ജഡാക്ഷരങ്ങൾ പിന്നെ
ദേഹിയായ് നിന്നയിരക്ഷരവും
ആം എന്നൊരക്ഷരത്തിന്നെയറിഞ്ഞിട്ടു
വിളയാടിക്കുമ്മിയടിക്കിനെടി,

ലോകം ചമച്ചതു മഞ്ചെഴുത്താം പിന്നും
ജീവൻചമച്ചതു മഞ്ചെഴുത്തേ
കാലം ചമച്ചതു മഞ്ചെഴുത്തേ—സൃഷ്ടി
യൊക്കെച്ചമച്ചതുമഞ്ചക്ഷരം.

കാണില്ല, കിട്ടില്ല, എത്തുകില്ലെങ്കിൽ
കാര്യമില്ലെന്നു കരുതിയാൽ
കാണാതെയും കാണാമഞ്ചെഴുത്താലതിൽ
കാരിയമുണ്ടടി ധ്യാനം ചെയ്താൽ

കൃഷ്ണനുമഞ്ചെഴുത്തുള്ളറിയപ്പെട്ട
റിഞ്ഞോനുമഞ്ചെഴുത്തിന്റെയുള്ളിൽ
ളൂച്ചൊല്ലുമെന്നെയു മഞ്ചെഴുത്തിൽ കണ്ടടീ
ടഞ്ചിൽ ബാലപ്പെണ്ണിനേയും കാണൂ

അഞ്ചെഴുത്തും പിന്നെ യെട്ടും തന്നെ
അമ്പത്തൊന്നക്ഷരം താനായി
നെഞ്ചെഴുത്തിൽക്കൂടി ചിന്തിച്ചിടാതെ തൻ
സത്യമറിയുമോ ബാലപ്പെണ്ണേ!

വററിപ്പോകും താഴെ വീഴ്ത്തീടവെ
എത്തിപ്പിടിച്ചു രണ്ടക്ഷരം
തന്മോളിൽ പ്രാണനെക്കണ്ടിട —അങ്ങു
തന്നിലയേയും നീ കണ്ടിട.



# കായക്കപ്പൽ

ഏലേലോ-ഏകരഥം—സർവ്വരഥം
ബ്രഹ്മരഥം                    ഏലേലോ-ഏലേലോ
പഞ്ചഭൂതങ്ങളെ കപ്പലായ് പണിതു്
തഞ്ചത്തിലോങ്കാരപ്പാമരം കെട്ടി
നെഞ്ചുമനം ബുദ്ധിയാങ്കാരം ചിത്തവും
മാനാഭിമാനക്കയറാൽ വരിഞ്ഞു്
അഞ്ചക്ഷരച്ചരക്കിട്ടതിനുള്ളിൽ
പഞ്ചേന്ദ്രിയങ്ങളാം ചുക്കാനിട്ടു്
ഗുരുവരുൾ വീക്ഷണ ച്ചീനിപ്പായ് തൂക്കി
ശിവരഹസ്യത്തിനെ ച്ചിന്തയിലേററി
അദ്വൈത പ്രളയത്തിലഖണ്ഡ രസം
പ്രവഹിപ്പൂ.                    ഏലോലോ-ഏലേലോ

തിരു മന്ത്രത്തെച്ചൊല്ലി ത്തള്ളെടാ കപ്പൽ
മുപ്പാഴിനപ്പുറം തള്ളെടാ-തള്ളു.
ത്രിഗുണങ്ങളും വിട്ടു തള്ളെടാ-തള്ളു.
ദേശകാലാദിയു മൊക്കെയും
പകചനായ് കീഴ്മേലും തള്ളെടോ കപ്പൽ
പരവെളിക്കും മേലെ പോകുന്നെടോ-കപ്പൽ
                    ഏലേലോ-ഏലേലോ

ബന്ധത്തോ ടാശാ പാശങ്ങളെ ത്തള്ളി
ഏകാന്ത ഗഹനമാം കടലികൾ തള്ളി
ആന്തര വെളിയതുള്ളാനന്ദ വെള്ളത്തിൽ
ഒഴുകുന്നിതോ കപ്പൽ                    ഏലേലോ-ഏലേലോ



# സത്യപ്രകാശം

സാധുവാമെന്നിൽ നീ ചൊരിയുന്ന
ദയവെ ന്നന്തമില്ലെടോ

പഞ്ചകൃത്യങ്ങൾ ഞാനനുഷ്ടിക്കു-
ന്തോറും നീവല്ലതാക്കുന്നു.

കർമ്മമതെറഴം ജീവനെത്തെല്ലു
കാണുവാനഴകല്ലയോ

പിന്നെ ഞാൻ ചെയ്യും കുററമൊക്കെപ്പൊ-
റുപ്പതുനല്ലതല്ലയോ

എന്നെക്കൈക്കൊണ്ട പോലവെ കണ്ട
മണ്ണിലുള്ളമുരുകുന്നു

എന്നെയും വിഴുങ്ങിക്കൊണ്ടാനന്ദ
വെള്ളം വന്നു പെരുകുന്നു

നിന്നെ നോക്കിട്ടുവാൻ മന, മുയി-
രുടലുമൊന്നായ്ത്തുടിക്കുന്നു

നിന്നെ വിട്ടെന്നെ വേറെന്നെണ്ണുകിൽ
പിണിയെനിക്കുവളർന്നിടും

നിന്നരുളിനെ ഞാൻ നിനച്ചിട്ടു-
ന്തോറുമെന്നുട ലൊഴിയുന്നു

ക്ഷുത്തുമാറിട്ടുമുണ്ടതൊപ്പമെൻ
പ്രേമവും കൊതിക്കുന്നഹോ

അൻപതും സ്വയം മാഞ്ഞു പോമെന്ന
വാർത്തയിന്നൊരു പൊള്ളയായ്

അൻപെഴാതെയുമിന്നെനിക്കരുൾ
വന്നുദിച്ചതു കാണെടോ



# ജ്ഞാനക്കുമ്മി

ആദിയന്തവുമൊന്നായി — വള
രണ്ഡപിണ്ഡവും രണ്ടായി

[illegible] — [illegible]ണ്ണേ.

ദേഹമായ മലഭാണ്ഡം — അതിൽ
പിണഞ്ഞിട്ടും ഗുണം മൂന്നിനെയും
യോഗമാം തമിഴ് ഗാനത്തിലേ — മനം
തുറന്നു കേളെടീ ഞാനപ്പെണ്ണേ

ചെവട്ടുവെള്ളിയൊരു പട്ടണമാം — അതിൽ
ജ്യോതിസ്വരൂപനൊരുവനുണ്ടാം
വാക്കില്ലുരയ്ക്കുവാൻ വായുമങ്ങില്ലല്ലോ
മാപ്പിളപ്പെണ്ണാള് ഞാനപ്പെണ്ണേ

സാക്ഷിയാം ബ്രഹ്മവസ്തുവിൽ — മൂല
ശക്തിയെന്നൊരു പെണ്ണുണ്ടായി
സൂക്ഷ്മകാരണം രണ്ടിനും — നിലം
സ്ഥൂലമായ് ഞാനുണ്ടായ് ഞാനപ്പെണ്ണേ!

പട്ടണം കെട്ടി മഹാറാണി — ദൂരെ
ചന്തത്തിൽ നേടി യധികാരം
ചട്ടവും ചൊല്ലിയാൽ തീരാ താം വിധം
ചെറ്റുമേ കളെടീ ഞാനപ്പെണ്ണേ!

അഞ്ചുരുണ്ടങ്ങ വസ്തു ചുററും — അതി
ലഞ്ചുരഞ്ചായ് പിരിഞ്ഞതായി
അഞ്ചുരിന്നും മുകൾപ്പരപ്പിൽ കാണാം
പഞ്ചാരക്കളം ഞാനപ്പെണ്ണേ

ളൗരിന്നട്ടുള്ളു മലയു ണ്ടായതി
നള്ളിലിരിക്കുമുടമസ്ഥർ
പേര്.ചെല്ലോമിനിക്കേൾക്കു.— 'അവർ
പെരുമ പാരമേ — ഞാനപ്പെണ്ണേ!

ദേഹമോർക്ക ശിവാലയം നെററിയാം
ഗോപുരത്തിൽ ചെറു വാതിലുണ്ട്:
രണ്ടടയാളവും രക്ഷയ്ക്കുപായമാം
വാതിൽ തുറക്കെടീ ഞാനപ്പെണ്ണേ

ഉണ്ടാക്കുണ്ട കൊടിമര മായതിൽ
ഗോപുരത്തിൽ ചെറു പുഷ്കരിണി
അങ്ങാക്കെന്ന വലം പുറത്തിൽ കണ്ടോ—
രഗ്നിയോ തീർത്ഥമാം ഞാനപ്പെണ്ണേ.

നാൽപ്പത്തു മുക്കോണ മണ്ഡപമുണ്ടതിൽ
നട്ടുവിലിരിപ്പതു ശൃംഗാരം
ചുററും കാണും ചക്ര ക്കോട്ടയിൽ കേറുവാൻ
പടിയിരിക്കുന്നു ഞാനപ്പെണ്ണേ

പീഠമിരിപ്പതു മധ്യത്തിലേ—പല
പീഠമിരിപ്പതും ഗുഹ്യത്തിലേ
മാടമിതന്ന ശിവാലയത്തിൽ,മണി
വിളക്കിരിക്കുന്നു ഞാനപ്പെണ്ണേ

ങ്ങനെയുള്ളൊരു തൃക്കോവിലിൽ ചെല്ലാ
നെങ്ങനെ, വാതലിരിക്കുകില്ലേ?
വാതലിരിപ്പതറിയാതേ യറി
ഞാലയുന്നല്ലോ കേൾ ഞാനപ്പെണ്ണേ

പൂട്ടെത്തുറപ്പതുകൈയ്യാലേ—മന—
പ്പൂട്ടെത്തുറപ്പതു സത്യത്താലേ.

വീട്ടുതുറക്കാനറിയാതേ വിട്ടം
    വിധിയെന്തോന്നിതു    ഞാനപ്പെണ്ണേ
വാതലിലേ ഒരു മേൽവാതിൽ ആ
    വാതിലിലും വേറെ വാതിലുണ്ടേ
ശ്രദ്ധയോടിച്ചെറു വാതിലിൽ പൂട്ടിൻ തെ-
    രുക്കതെത നോക്കെടീ    ഞാനപ്പെണ്ണേ,

കണ്ണാലേ മനക്കണ്ണാലേ—യതു
    കണ്ടാലേ വഴി യുണ്ടാകും
പെണ്ണാശക്കിടനൽകാതേ വഴി
    പേണിപ്പോരെടീ—    ഞാനപ്പെണ്ണേ,

കോണത്തിൽ നിന്നു മയങ്ങാതെ —ചുഴി
    കാററെയടക്കിക്കരയാതേ—സ്ഥൂല
ദേഹത്തല്ലതു തയങ്ങാതേ—സ്ഥൂല
    വേഷതെത്തത്തള്ളെടീ    ഞാനപ്പെണ്ണേ

സ്ഥൂലത്തെത്തീരെവിട്ടെന്നാ ലായതിൽ
    സൂക്ഷ്മത്തെക്കാണാ നൊക്കില്ല.
ഫാലത്തിലേറിനടന്നാൽ പെരും
    പാതയിതാണല്ലോ    ഞാനപ്പെണ്ണേ,

പാതയായ പെരും പാത — തൊട്ടു
    പട്ടണമുണ്ടൊരു വട്ടമതായ്
നാദവും ഗീതവും കേൾക്കുന്നെടീ—ദൈവ
    നായകൻ തന്മുമ്പിൽ    ഞാനപ്പെണ്ണേ!

മുവഗ്നി വട്ടമേ ചക്രമാകും അതു
    നാസികാഗ്രത്തിൽ സുഷുമ്നയാകും
അച്ചുടർ വൃത്തത്തിലിരുന്നവനേ ഗുരു
    ആനന്ദ നന്ദിയാം    ഞാനപ്പെണ്ണേ

നന്ദിയിരിപ്പോരാ വൃത്തത്തിനൾ
    ഭ്രൂമധ്യമെന്നൊരു സ്ഥാനമുണ്ടേ

ചന്ദ്രനും പിൻ കതിർ സൂര്യനുമാ
സ്ഥാനത്തു ശോഭിക്കും ഞാനപ്പെണ്ണേ

നാദബിന്ദുവേ യോനിനാലും — ദശ
നാദബിന്ദുവേ തോന്നിപ്പിക്കും
ഭേദമായുടലുയിരിനെയും — പര
നന്ദിയെ പ്പോററെടീ ഞാനപ്പെണ്ണേ.

പൂരകം മുപ്പത്തിരണ്ടല്ലോ — മന-
പ്പൂരണ കുംഭക മിരട്ടിയുമായു്
രേചകമേ പതിനാറായിട്ടും ഞാന
ലക്ഷണം കണ്ടിട്ട ഞാനപ്പെണ്ണേ

പിംഗലയാകുമീ രേചകത്തെ — വളർ
പൂരകത്തിങ്കലിടത്തുതി
ജീവനിൽ വച്ചതു കുംഭിക്കവെ-ശിവ
ദർശനം കണ്ടിടാം ഞാനപ്പെണ്ണേ

ചൊല്ലിടും ശബ്ദ പ്രണവത്തിനെ — യതു
മുട്ടും സമാധിയിൽ രേചകത്തെ
വിളക്കുവോരഗ്നി കാന്തി നിത്യം
ഉദിക്കാൻ കുമ്മിയടിക്കിനെടീ

നോക്കും സുഷുമ്ന കാണാത്തോരെ — യതു
മൂക്കിൻ മുനയെന്നറിയാത്തോരേ
മാർഗ്ഗമറിഞ്ഞ മഹാത്മുക്കളെക്കണ്ടു
വാഴ്ത്തിക്കുമ്മിയടിക്കിനെടീ.

പാശമെന്നതുടലാകും — പിന്നെ
പ്പശുവൊന്നാത്മകിലുയിരാകും
ലക്ഷ്യത്തിൽ നിന്നിട്ട മെന്നതിനെ — ബ്രഹ്മ
നിഷ്ഠയെന്നോർക്കെടീ— ഞാനപ്പെണ്ണേ

പാമ്പിരിക്കുന്ന പുററിനുള്ളിൽ-ലോക
ബന്ധമിരിക്കും മനസ്സിനുള്ളിൻ

വമ്പൊന്നടക്കിയുയർന്നാൽ—പശ്ചവിന്റെ
    ഖിലകൾ പാർത്തിടാം          ജ്ഞാനപ്പെണ്ണേ
ച്ചുമ്മതിരിക്കുമിടം നോക്കി—അതിൽ
പററിയിരിപ്പതു മന്ത്രമാകും
ആശാനെന്നുപദേശിച്ചാലോ ഗുരു
വല്ലെന്നു കുമ്മി യടിക്കിനെടീ
മിണ്ടും ഗുരുവിനാൽ ഗതിയാമോ-കള്ളം
ചൊല്ലുവോർ തങ്ങൾക്കു ബന്ധുവാമോ
സൽഗുരുവിന്നെ പ്രാപിച്ചവരോതിടും
ചൊല്ലിനെക്കേളെടീ          ജ്ഞാനപ്പെണ്ണേ

ഞാനെന്നഭിമാനം ചൊല്ലുകില്ല—നല്ല
നാടെന്നും കാടെന്നും ചൊല്ലീടും
ഞാനെന്ന സർവ്വവും കണ്ടോരേ—നല്ല
സൽഗുരുവാമെടീ          ജ്ഞാനപ്പെണ്ണേ

ഗുരുവിരിപ്പതു മുള്ളത്തിലേ—മന—
ക്കോണലറപ്പതും തന്നകത്തേ.,
പൊരുളിരിപ്പതറിയാതേ—പുടം
ളുടുന്ന തെങ്ങനെ—          ജ്ഞാനപ്പെണ്ണേ

ദേശാടനത്തൊഴിലാശയെടീ-കുല
    ദൈവമുണ്ടെന്നതു മാശയെടീ
ഉന്നും ബ്രഹ്മജ്ഞാന ജ്യോതിയെ നന്നായ്
    ചേർന്നു കുമ്മിയടിയെടീ.
മതവും ജാതിയു മാശയെടീ—ഗംഗാ
    സ്നാനവും പൂജയുമാശയെടീ
മമതയും വേരററിരിക്കും മമതയെ
    വാഴ്ത്തിക്കുമ്മിയടിക്കിനെടീ
പാൽകറക്കാപ്പശുവെന്തിനെടീ—പതി
    പാശത്തെയും വിട്ടൊഴിക്കിനെടീ
മേൽവിളങ്ങിയ തൽപരം ജ്യോതിയെ
    കാമിച്ചു കുമ്മിയടിക്കിനെടീ

തത്വച്ചുവററിനെത്തുത്തെറിയ്ക്ക—വേദ-
ശാസ്ത്രഗർത്തങ്ങളെ മൂടിടെടീ
മുക്തിതരും ജ്ഞാനവസ്തുവെ 'വാ'യെന്നു
മൂടിക്കുമ്മിയടിയെടീ

ആറാധാരവും തൊല്ലയെടീ— അവ
യ്ക്കപ്പുറത്തൊന്നുമില്ലയെടീ,
ചിരായ് നിന്നനിലനോക്കിപ്പെണ്ണുങ്ങൾ
ചേർന്നു കുമ്മിയടിക്കിനെടീ

സിദ്ധന്മാർ ചൊല്ലടി സിദ്ധാന്തം-കണ്ടു
തെളിഞ്ഞുകൊള്ളെടി വേദാന്തത്തിൻ
തത്വമാകിയോരുല്പത്തിതൻ സൂക്ഷ്മ -
ബന്ധത്തെക്കേളെടീ —ഞാനപ്പെണ്ണേ

ബന്ധം താനെന്തെടീ വേദാന്തം- ചൊല്ലും
തത്വം താനിവകയോടേ
കാരണം തൊട്ടോരവസ്ഥാ ഭേദങ്ങൾ തൻ
കണക്കറയുന്നു —ഞാനപ്പെണ്ണേ!

സ്ഥൂല ശരീരയന്ത്രത്തിനെ ച്ചേരുന്ന
സൂക്ഷ്മസ്വപ്നത്തിനെത്തൊട്ടിരിക്കും
തുരിയ സ്വതന്ത്രമന്നു തൈജസനെന്നല്ലോ
പേരുറച്ചീടുന്നു ഞാനപ്പെണ്ണേ!

നൽ പ്രാണനും പ്രാണവായുവോടൊത്തു ചേർ
നടങ്ങി മൂലാധാരത്തിലൊന്നായ്
ശേഖരമായ് വന്ന നാദ തുരീയത്തെ
ച്ചേർന്നിടിൽ കാരണദേഹമെടീ,

ചേർന്നോരവസ്ഥ സുഷുപ്തിയെടീ-യതെ
ചേർന്നവനെ പ്രാജ്ഞനെന്നു ചൊല്ലും
കൂമ്പിയ മൂന്നിനെയും കണ്ട തുരിയത്തെ
കുമ്പിട്ടു കുമ്മിയടിക്കിനെടീ.

കുമ്പിട്ടു ത്വം പദസിദ്ധാന്തം— കണ്ടു
ക്കുറിയ ജ്ഞാനമിതുപോലെ
വമ്പോട്ടു തൽപദമായ വിവേകത്തെ
ചൊല്ലാമറിയുവാൻ — ജ്ഞാനപ്പെണ്ണേ.

അറിവതെന്തെടീ 'ത്വം' പദമാം-പൊരു-
ളൊത്തോരുപാധിയുമായതു പോൽ
സർവ്വതൽ പരമായ പൊരുളിനും
തന്നുടെ ജീവൻ തുരീയമെടീ.

സർവ്വജ്ഞനും സർവ്വ കാരണനും പിൻ
സർവ്വാന്തര്യാമി സർവ്വേശ്വരനും
സർവ്വദൃഷ്ടി, സർവ്വഭൃതിയും സർവ്വസം-
ഹാരനെന്നും പേരു· ജ്ഞാനപ്പെണ്ണേ.

പേരായതെന്താണിവയേഴും— ഏറെ
ചൊല്ലീടിൽ വേദം തുരീയമെടീ
നീങ്ങുമുപാധിയെപ്പറ്റതിനാൽ മുക്തി
ദോഷവുമുണ്ടായി ജ്ഞാനപ്പെണ്ണേ!

ഭ്രഷ്ടററു ജീവനീയേഴിനേയും
ശിഷ്ടൻ പരൻെറയുപാധിയെന്നായ്
ശാശ്വതൻ: താനാകമാലിതു താൻ
ഛായാഗ്രഹമോർക്ക ജ്ഞാനപ്പെണ്ണേ!

ജാഗ്രദാവസ്ഥയെത്താനെന്നു ചൊന്നതിൽ
താനഭിമാനിയായ് നിന്നുവെന്നാൽ
ചേർച്ചയോടേ വീരാട്ടെന്നു പേരിട്ടും
അറിഞ്ഞു കൊള്ളെടീ ജ്ഞാനപ്പെണ്ണേ!

അവസ്ഥമൂന്നിതിലുള്ളതിൽ ചേരും
പരമാത്മാവത്രേ സ്വപ്നമാകും
ഇതിലഭിമാനം പൂണ്ടുനിന്നോനേ
ഹിരണ്യഗർഭനാം ജ്ഞാനപ്പെണ്ണേ.

നോക്കീടതിലൊരംശത്തിനെയല്ലയോ
സൃഷ്ടിയെന്നോതിടുന്നു ജഗത്തിൽ
സൃഷ്ടിയിൽ ചേരുമ്പോൾ വ്യാകൃതമെ ത്തന്റെ
ചിന്തയിൽ കാണെടീ ഞാനപ്പെണ്ണേ!

കാണെടീ തല്പര ശബ്ദാർത്ഥം അതു
കണ്ടറിഞ്ഞുള്ള സത്യത്തിനൊപ്പം
ഞാനശിവ പദാർത്ഥത്തിന്നാമുള്ളൊ
രുണ്മയെക്കേളെടീ ഞാനപ്പെണ്ണേ!

ഉൺമയാം തൽപര നൽതുരിയം കണ്ടു
ഉറച്ചു നോക്കാത്തൊരു ദോഷത്തിനാൽ
തൻമൈ ശിവപദംതാൻതനി ക്കന്യനായ്
തന്നുടലായതു ഞാനപ്പെണ്ണേ!

ഓതുമനും ശുദ്ധജാഗ്രത്തെടീ —യുപ
ശാന്തമെന്നതു മൂന്നിലൊന്നാം.
സാധന ചെയ്ത ശിവത്തിനല്ലോ പര
ജാഗ്രത്തെന്നതും ഞാനപ്പെണ്ണേ

സൽപൊരുളാം ശിവ ജാഗ്രത്തിനെ-യഭി
മാനിച്ചിരുന്ന ശിവതുരിയം
നീണ്ടുനിന്നാലതിൻ നാമം പ്രകാശമെ
ന്നോതിടുമാരുമേ ഞാനപ്പെണ്ണേ!

വൈശ്വാനരാഖ്യനും -തൻമാർഗ്ഗമായ്
ശുദ്ധമാകും ശിവ സ്വപ്നത്തിനെ
യോഗത്തിലഭിമാനിച്ചെന്നാൽ പ്രജാപതി.
യെന്നുര് ചെയ്യുന്നു ഞാനപ്പെണ്ണേ!

ചൊല്ലുവാനെന്തുപശാന്തം ശിവൻ തൻ
സുഷുപ്തിയാണെന്നിരുന്നാകിൽ
മോഹനമായതി ശാന്തനെന്നല്ലയോ
നാമമുണ്ടാവതു ഞാനപ്പെണ്ണേ!

നാമം. ശിവതുരിയത്തിനുള്ളിൽ —ാഭി
മാനം മൊഴിഞ്ഞു തെളിഞ്ഞതിനാൽ
നിയമമിതല്ലയോ ആദിതുരിയത്തിൻ
നിലയെക്കണ്ടീടുവാൻ ജ്ഞാനപ്പെണ്ണേ!

കണ്ടറിയാത്തതു മുൻതുരീയം അതെ
കണ്ടതിൻമേൽ തുരിയാതീതത്തിൽ
മിന്നും ബ്രഹ്മാനന്ദമാം സ്വരൂപത്തിനെ
പ്പുണർന്നു കുമ്മിയടിക്കിനെടീ

പണിയും ജ്ഞാനമിതുതാനെടീ- പര
മാനന്ദമെന്നതിതുതാനെടീ
തുനിഞ്ഞു നോക്കിടാനന്ദരൂപത്തിനെ
ത്തൊഴുതു കുമ്മിയടിയെടീ.

ജ്ഞാനമുക്തിയിതുതാനെടീ—മററു
ജ്ഞാനമെല്ലാം മനോ മായയെടീ
താനേ സങ്കല്പ വികല്പമതങ്ങളും
തന്മയമായതു ജ്ഞാനപ്പെണ്ണേ!

ദൂരമദൂരവുമില്ലയെടീ- അതെ
ച്ചൊൽവതും കേൾപതുമില്ലയെടീ
ഭവത്തെയും ബ്രഹ്മത്തിൽ കണ്ടുറപെണ്ണുങ്ങൾ
തെളിഞ്ഞു കുമ്മിയടിക്കിനെടീ

അണ്ഡപിണ്ഡവും ശൂന്യമായി — അതി
ന്നപ്പുറത്തും മഹാശൂന്യമായി
ഉണ്ടില്ലയെന്ന പരാപരബ്രഹ്മത്തെ
കൊണ്ടാടികുമ്മിയടിക്കിനെടീ

ചൊല്ലിനും കല്ലിനും പററാതേ-ബ്രഹ്മ
ജ്യോതിയെ, യാദിയെ, തുവെളിയെ
വിളങ്ങും പ്രകാശമേ മൗനമായ്ത്തീരുന്ന
സത്യമറിഞ്ഞുകൊൾ ജ്ഞാനപ്പെണ്ണേ!

# കാഴ്ചക്കണ്ണി

ആണിപ്പൊന്നമ്പലത്തിൽ കണ്ടകാഴ്ചക—
ളത്ഭുതക്കാഴ്ചയെടീ— അമ്മാ
അത്ഭുതക്കാഴ്ചയെടീ!

ജ്യോതിമലയൊന്നു തോന്നീ - അതിലൊരു
വീഥിയുണ്ടായിതെടീ അമ്മാ
വീഥിയുണ്ടായിതെടീ

വീഥയിൽ ചെന്നേൻ ഞാൻ— ആ വീഥിനടുക്കൊരു
മേടയിരുന്നതെടീ അമ്മാ
മേടയിരുന്നതെടീ

മേടയിലേറി നിന്നേൻ—മേടമേലങ്ങൊരു
കൂടമിരുന്നതെടീ— അമ്മാ
കൂടമിരുന്നതെടീ

കൂടത്തെ നോക്കിനേൻ ഞാൻ—കൂടമേലെഴുനില
മാടമിരുന്നതെടീ— അമ്മാ
മാടമിരുന്നതെടീ

ഏഴാം നിലസ്സുകമായ്—ഇരുന്നൊരത്ഭുതം
എന്തെന്നു ചൊല്ലാനെടീ അമ്മാ
എന്തെന്നു ചൊല്ലാനെടീ.

ഒ[illegible]നില[illegible] [illegible]ായ്— ഒളിമുത്തു വെൺമതി
[illegible]ീർനിലമായതെടീ അമ്മാ
ചീർനിലമായതെടീ

ടനാക്കിടൊരു നിലയിൽ — കരുനിലമുള്ളതു
പള്ളമതായിതെടീ അമ്മാ
പള്ളമതായിതെടീ.

ആണിപ്പൊന്ന സ്ഥലത്തിൽ കണ്ട കാഴ്ചകൾ
അത്ഭുതക്കാഴ്ചയെടീ — അമ്മാ
അത്ഭുതക്കാഴ്ചയെടീ

അന്യമൊരു നിലയിൽ —മരതകപ്പച്ച ചെ
മ്മാണിക്കമായിതെടീ — അമ്മാ
മാണിക്കമായിതെടീ.

പിന്നുള്ളൊരു നിലയിൽ—വരമുള്ള വജ്ര
പ്പേർമണിയായീതെടീ — അമ്മാ
പേർമണിയായീതെടീ

മറ്റുള്ളൊരു നിലയിൽ— മിന്നും പവിഴത്തിൻ
വെൺമണിയായിതെടീ — അമ്മാ
വെൺമണിയായിതെടീ

വേറുള്ളൊരുനിലയിൽ— തിളങ്ങുന്ന പലമണി
പ്പൊൻമണിയായിതെടീ — അമ്മാ
പൊൻമണിയായിതെടീ

ഇന്നുമൊരുനിലയിൽ—ജ്വലിക്കുന്ന മണിയെല്ലാം
സ്ഫടികമായ് കാണാമെടീ— അമ്മാ
സ്ഫടികമായ് കാണാമെടീ

പൊൻസ്തംഭം കണ്ടനേരം കണ്ണിൽ ഞാൻകണ്ട
പുതുമയെന്തോതുന്നെടീ— അമ്മാ
പുതുമയെന്തോതുന്നെടീ

ഏറുമ്പോഴങ്ങുമേലെ—കണ്ടവയെച്ചൊല്ലാ-
മെന്നാളവല്ലയെടീ— അമ്മാ
എന്നാളവല്ലയെടീ

അങ്ങുണ്ടു ശക്തികളും—ആയിരമായിരം
ആകവെ വന്നാരെടീ— അമ്മാ
ആകവെ വന്നാരെടീ

വന്നെനിക്കും മയക്കം—മയങ്ങാതെ ഞാനതുൾ
വൈഭവം കൊണ്ടേനെടീ, അമ്മാ
വൈഭവം കൊണ്ടേനെടീ

വൈഭവത്താലെ ഞാനും—മാർഗ്ഗങ്ങൾ പത്തേറി
മണിമുടി കണ്ടേനെടീ അമ്മാ
മണിമുടി കണ്ടേനെടീ

മണിമുടി തന്മേലൊരു—കൊട്ടമുടി നിന്നതു
വേറെന്നു കണ്ടേനെടീ അമ്മാ
വേറെന്നു കണ്ടേനെടീ

കൊട്ടമുടി മേലായി—രത്തെട്ട മാററുപൊൻ
കോവിലിരുന്നതെടീ അമ്മാ
കോവിലിരുന്നതെടീ

കോവിലു കണ്ടങ്ങേ ഗോപുരവാതിലി
ക്കുസാതെ കണ്ടേനെടീ അമ്മാ
ക്കുസതെ കണ്ടേനെടീ

ഗോപുര വാതിലിലെ ശക്തന്മാർ, സിദ്ധന്മാർ
കോടിമേൽ കോടിയെടീ. അമ്മാ
കോടിമേൽ കോടിയെടീ

അങ്ങവർ തൻവർണ്ണം— വർണ്ണം ചെച്ചർണ്ണം
പഞ്ചവർണ്ണമാകുന്നെടീ അമ്മാ
പഞ്ചവർണ്ണമാകുന്നെടീ

അങ്ങവരെല്ലാരും മിണ്ടാതെ പൊയെന്നറി
ഞെപ്പുറം ചെന്നേനെടീ അമ്മാ
അപ്പുറം ചെന്നേനെടീ

അപ്പുറം ചെന്നപ്പോൾ —ഒരു തിരുവാതിലിൽ
ഐവരിരുന്നാരെടീ അമ്മാ
ഐവരിരുന്നാരെടീ

മററവർ വഴികാട്ടവേ —മേലൊരു
മണിവാതിൽ പുക്കേനെടീ അമ്മാ
മണിവാതിൽ പുക്കേനെടീ.

ഞാൻ കണ്ടൊരാ വാതിലിൽ—പെണ്ണൊടൊന്നായി
ട്ടിരുപേരിരുന്നാരെടീ അമ്മാ
ഇരുപേരിരുന്നാരെടീ.

ആണിപ്പൊന്നമ്പലത്തിൽ കണ്ടകാഴ്ചകൾ
അത്ഭുതക്കാഴ്ചയെടീ— അമ്മാ
അത്ഭുതക്കാഴ്ചയെടീ

അങ്ങവർ കാണിക്കെ അട്ടത്തൊരു
തിരുവാതിൽ കണ്ടേനെടീ— അമ്മാ
തിരുവാതിൽ കണ്ടേനെടീ

അത്തിരുവാതലിങ്കൽ—ആനന്ദവല്ലിപ്പെ—
ണ്ണമ്മയിരുന്നാളെടീ— അമ്മാ
അമ്മയിരുന്നാളെടീ

അമ്മയെക്കണ്ടേൻ അവളുടെ— അരുളിനെക്കൊണ്ടേൻ
അമൃതവുമുണ്ടേനെടീ— അമ്മാ
അമൃതവുമുണ്ടേനെടീ

അവൾതന്നരുളാലേ — — നടരാജ
സന്നിധികണ്ടേനെടീ— അമ്മാ
സന്നിധികണ്ടേനെടീ

(ആണിപ്പൊന്നമ്പല)

സന്നിധിയിൽചെന്നു്— ഞാൻ പെററ സിദ്ധികൾ
സ്വാമിക്കറിയാമെടീ — അമ്മാ
സ്വാമിക്കറിയാമെടീ

വാനത്തിൻ മീതേ മയിലാട്ടം കണ്ടേൻ
മയിൽ കുയിലായിതെടീ— അമ്മാ
മയിൽ കുയിലായിതെടീ.

ചിൽസഭ തന്നിലാ—ടാതെ യാടുന്നൊ
രീശനെക്കണ്ടേനെടീ— അമ്മാ
ഈശനെക്കണ്ടേനെടീ

ജ്യോതിർമയ ക്കുഴപ്പങ്ങൾ വിട്ടേനതൾ
ജ്യോതിയെ കണ്ടേനെടീ— അമ്മാ
ജ്യോതിയെ കണ്ടേനെടീ



# വാസനാ നിവൃത്തി

പട്ടുകയി ല്ലിടരുകൾ പെട്ടുകയി ല്ലിനി ഭയ-
പ്പെട്ടുകില്ല നിൻപദം തുണയെന്നായി
വിട്ടുകയി ല്ലിളിഭ്യനായ് വിട്ടുകി ല്ലിനി നിന്നെ
ക്കളവല്ല, കണ്ടീട്ടു, വിട്ടുകയില്ല.

കെട്ടുകില്ലി നിയൊന്നും സ്വീകരിക്കില്ല ഞാൻ
കിളരൊളി യതിൽ വള രൊളിയു മെന്യേ.
നട്ടുകയി ല്ലെന്നുള്ളിൽ ചാകയില്ലാ തിരു
വരുളിനാൽ കേൾക്കു ഞാൻ ഞാനേയായി

ചാകാത്ത വിദ്യയിൽ തലകാട്ടിക്കൊടുത്തു നീ
കാൽ നീട്ടി നീയെന്നെ പ്പോററി ച്ചെയ്തു
ആത്മരക്ഷയ്ക്കു നീ യെന്നെ പ്പഠിപ്പിച്ചു
വിജ്ഞാന വാൻ സുധാ മരുന്നുണ്ണുവാൻ.

വേദാന്തവും തളർന്നെന്നിട ത്തുദിക്കുന്ന
നാദാന്തം കാട്ടി പ്പിൻ സിദ്ധാന്തമാം
ബോധാന്ത പദവിക്കു മപ്പുറത്തായ് പൊരുൾ
ബോധിപ്പിച്ചു യിരിനെ ശ്ശുദ്ധിചെയ്തു്

നാദാന്ത ച്ചെങ്കോൽ ഞാ നണിയാൻ കൊടുത്തു നീ
നടരാജാ ! പകരം ഞാനെന്തു ചെയ്യാൻ
ഒരു ദിനം ക്ഷേത്രത്തിൻ പുറവശത്തെത്തിയി-
ച്ചെറുക്കനെ മരുൾ കൊതിച്ചു മുതശിച്ചേൻ-

മുമ്പു ഞാനീശനെത്തപം ചെയ്തേ റന്നു നീ
മുഖം കലർന്നരുൾ മൊഴിയുപദേശിച്ചു.
ഭാവിയെ പ്പാർത്തേൻ കഴിഞ്ഞു ദിനങ്ങളും
ചിന്തിയ ഖണ്ഡമായ് നിന്ന നാളിൽ
തന്നീടെ നിക്കരുളെന്നു രയ്ക്കുമ്പോ
തന്നു നീയൽഭുതം നിൻ സ്വരൂപം

---

# അഴക്കണി സിദ്ധർഗാനം

ആദിപ്പൊരുളടിയോ— കണ്ണമ്മാ
ആധാരമാറിങ്കലും

രൂപങ്ങൾ കണ്ടിട്ടാണോ— കണ്ണമ്മാ
കർതക്കം തെരുവുകളിൽ

മായ ചെയ്യുള്ളതാണോ— കണ്ണമ്മാ
മരമായ് വളർന്ന കമ്പം

സപ്തം ചിദാകാശത്തിൽ— കണ്ണമ്മാ
കളിയാട്ടം കണ്ടോടീ

എൺചാണുടമ്പിനുള്ളിൽ— കണ്ണമ്മാ
ഒൻപതു വാതിലെടീ

പഞ്ചായത്തിന്നഞ്ചു പേർ— കണ്ണമ്മാ
പട്ടണം രണ്ടുണ്ടെടീ

അഞ്ചാതെ യോടീടുന്നു— കണ്ണമ്മാ
ആജ്ഞാ ചക്രത്തിലേറി

നെഞ്ചിടി വിട്ടാലംബം— കണ്ണമ്മാ
കൂടാതെയാടുന്നെടീ

നാടികൾ മൂന്നില്ലമോ— കണ്ണമ്മാ
മൂന്നു ഗുണങ്ങളും മേൽ

പത്തുവിധം പരത്തി— ഇന്ദ്രിയ
മഞ്ചിനും മേലിരുത്തി

അതിനെയടക്കിടവേ കണ്ണമ്മാ
ചിന്തയൊഴിഞ്ഞിടവെ

ബുദ്ധിതൻ വൻപ്രഭയിൽ— കണ്ണമ്മാ
ഉൾമുഖനായിരിക്കു

---

# കാകഭുസുണ്ഡ ഉപനിഷത്ത്

താനെന്ന ഗുരുവിൻെറ യുപദേശത്താൽ
തന്തകരണാവിദ്യയെല്ലാം തെററിപ്പോകും
വാനെന്ന സ്വാനുഭവ ജ്ഞാനമുണ്ടാം
മൗനാതീത പദത്തിനെ പ്രാപിച്ചീടാം
ഞാനെന്ന പ്രപഞ്ചത്തിൻെറ യുല്പത്തിക്ക
നാദാതീത സ്ഥാനത്തിൽ ച്ചെന്നുനിലക്കാം
കോനെന്ന കൊങ്കണവർ തനിക്കുരച്ച
ലക്ഷ്യമായ യോഗത്തിനെ ച്ചൂഴ്ന്നു നോക്കു.

നോക്കീട്ടു നീ ബ്രഹ്മനിലയാരു ചൊല്ലാൻ
വാക്കില്ല പറഞ്ഞീടാൻ പഴുതുമില്ല.
നേരായി പ്രമാണത്തിനെ യറിഞ്ഞു്
പറഞ്ഞീടാനരുതേ ശിവസ്വരൂപം
വററിപ്പോം കാലത്രയങ്ങളാലേ
ഉപാധിക്കും പരതത്ത്വമുല്പത്തിക്കും
ചേർന്നിട്ടു മീയുപാദാന കാരണത്തിൽ
സംബന്ധമില്ലാത്ത നിനെക്കാണാം

കാര്യവും ഗുണാതീതസത്തെന്നായ
സാക്ഷിമനത്താലറിയത്തക്കതേതും
സാക്ഷിയെന്ന തേതിനേയും വിട്ടകന്നു
സർവ്വാന്തര്യാമിയായി സർവ്വഭൂത
സാക്ഷിയായവുള്ള വിവുളവുമെന്നു്
നിർണ്ണയിക്കപ്പെടത്തക്കതല്ല യോഗം
സാക്ഷിയോ ദ്രഷ്ടാവു, ജ്ഞാനജ്ഞേയരൂപം
സത്തിനെ ബ്രഹ്മത്തിനെയും കാട്ടി നിൽക്കും.

ചൊല്ലീടെന്നെക്കേട്ട ഭക്തന്നേ! കേൾ
സ്ഥൂലകാരണ ബ്രഹ്മം തുര്യാതീതം
അല്പമല്ല പക്ഷമല്ല നിഷ്ക്കളങ്കം
ഹംസോഹമെന്ന ജപാ മന്ത്രധ്യാനം
ചൊല്ലീടുന്നവനേ ഞാനെന്നഭിമാനിക്കാം
സിദ്ധവൃത്തി താനൊഴിക്കും യോഗത്താലേ
വെല്ലുവാൻ കഴിയു ഭാവയോഗ വൃത്തി
വിവേകമ നാദികൾക്കും മേലാം ബ്രഹ്മം.

കർമ്മശ്രോത്രാദിജ്ഞാനേന്ദ്രിയങ്ങളഞ്ചും
ചൊല്ലാൻ തക്കവാക്കാദിയിന്ദ്രിയമഞ്ചും
കർമ്മവും പിൻസത്താദി വിഷയമഞ്ചും
കാരണാദിനാലും പ്രാണാദിയഞ്ചും
വർമ്മമിവയിരുപത്തിനാലും കൂടി
ച്ചേരും സ്ഥൂലകായത്തെ വിരാട്ടെന്നരുളും
വൃത്തിപ്പെട്ട ജാഗ്രത്തഭിമാനി വിശ്വൻ
തനിക്കൊപ്പം ക്രിയാശക്തിമാത്രമേ കാണൂ

ശക്തിയാം രജോഗുണമേ നേത്രസ്ഥാനം
തന്നുഭോഗമതിന്നായി കലർന്നൊരാത്മാ
വിജയിക്കും ജീവാത്മാവകാരമായി
വ്യവഹാരിജീവൻ വിരാട്ടായി നില്ക്കും
വിദ്യയെന്ന വിദ്യയിലേ തൽപ്രതിബിംബം
വിസ്തൃതമാം സ്ഥൂലസൂക്ഷ്മ വൃത്തിയാകും
തത്ത്വം വാക്യത്തിനെ പ്പരിശോധിച്ചി
ട്ടതിൽ പുക്കു സൂക്ഷ്മത്തോടു ചേർന്നുകൊള്ളു.

കൊള്ളുടാ ജ്ഞാനേന്ദ്രിയങ്ങളഞ്ചും
അതിൽ പററിനിന്നു കർമ്മേന്ദ്രിയങ്ങളഞ്ചും
തള്ളിട്ടു പ്രാണാദിവായുവഞ്ചും
അഴകേറും മനം ബുദ്ധിയെന്ന രണ്ടും
വിട്ടിട്ടു പതിനേഴതത്ത്വങ്ങളേയും
വൃത്തിയെന്നും സൂക്ഷ്മാം ഹിരണ്യഗർഭൻ

തള്ളേടാ അഭിമാനി ചൈതന്യനാകും
സ്വപ്നമാണതിന്നവസ്ഥയെന്നു മറിയൂ

സാത്വിക ചിന്തയാ മഹങ്കാരത്തിന്നൾ
അഴഞ്ഞ ഇച്ഛാശക്തിയല്ലോ സൂക്ഷ്മമായി
കാലായ കണ്ഠമെന്ന സ്ഥാനത്തിങ്കൽ
കലന്നിരിക്കും സ്ഥാനമല്ലോ ഇച്ഛാഭോഗം
നാലായ് നിന്നൊരാത്മാവേ അന്തരാത്മാ
ഞായമീവിധമറിഞ്ഞാലൂകാരമായി
സ്ഥൂലമെന്ന സൂക്ഷ്മത്തെ കടന്നു നിൽക്കും
ചൊല്ലിടാം കാരണം സ്വയം ഭുവല്ലോ

താന്മവ്യാകൃതമെന്ന ദേഹത്തിന്നു
സ്ഥാനമതേ, ജ്ഞാനശക്തി ഹൃദയവൃമാം
വാനമതേ യഹം കാരം വിദ്യയാകിൽ
വരും സമ്പന്ധിയഭിമാന പ്രാജ്ഞനാകും
അതു തന്നെയാനന്ദ ഭോഗമാകും
കൂടിട്ടുന്നൊരാത്മാവേ പരമാത്മാവാം
കാരണത്തിൽ നിൽക്കും പരമാത്മാവെങ്കിൽ
കാര്യമായി കണ്ടുകൊള്ളൂ ജീവനേയും

കൊണ്ടിട്ടുന്നോരിപ്പോരുൾ സ്വയം സത്തല്ല
പണ്ടേ ഗുണപ്പെട്ടതല്ല, സൂക്ഷ്മമല്ല
ഉള്ള നിരാമയമല്ല സർവ്വമയമല്ല
ഉറവുനോക്കു മൂന്നെഴുത്തും ഏകമായി
തള്ളിട്ടും പൊരുളല്ല തള്ളാത്തതല്ല
സ്വയം സത്തായ് ബ്രഹ്മമെന്നാം മുക്തിയത്രേ
വിഭിന്നമി പ്പദവിയും വേദപാഠം
മനനം ചെയ്യും സമാധിയിൽ തെളിഞ്ഞുനിൽക്കും

ഒഴിഞ്ഞുപോം സംഹാര വ്യാപാരങ്ങൾ
വിഷയത്തിലാശവച്ചാൽ വിവേകം പോയി
തൊട്ടുവിടാൻ പാടില്ല ജ്ഞാനമാർഗ്ഗം
നിലനന്നായിത്തോന്നു വോളം

എത്തിട്ട വാനാവോളം ശ്രുതിവാക്യം തൻ
ലക്ഷ്യമാകും മുക്തിധ്യാനത്തിൽ പെട്ടവോളം
തട്ടിടും ജീവതപം തനിക്കൊഴി വോളവും
താൻ സമാധിതന്നിൽ പെട്ടാൽ സാക്ഷാല്ക്കാരം

മൂഢനാമജ്ഞാനി കാണുന്നില്ല തെല്ലും
ജീവാത്മാവിനെയും പരമാത്മാവിനെയും
സൽഗുരുവെപ്പുണിഞ്ഞവൻ മുഖത്തിൽ നിന്നും
ശ്രുതിയെന്ന വേദാന്ത മഭ്യസിച്ചു
അനുഭവത്തിൽ കൂടീ കൃത്യാകൃത്യ മറിയും
യോഗിക്കില്ല ജീവ പരഭേദങ്ങളൊന്നും
അവന്നൊരു വള്ളം വേണ്ടാനദികടക്കാൻ
വിഷയാദി ചതിച്ചീടും സാധനകളെ.

തൊഴിഞ്ഞു പോം സാധനകളും ഫലങ്ങളും
അപരോക്ഷജ്ഞാനം വന്നുദിക്കുന്നേരം
വേദ പഠനത്തിലാശയൊഴിഞ്ഞു മാറും
വ്യോമ പരിപൂരണത്തിലുറച്ചു നിന്നാൽ
ഇരുട്ടറയിൽ പൊരുൾ തേടി ലഭിച്ചാലുടൻ
വിളക്കിനെ മറന്നു കൈവിടുന്നപോലെ
വീണുപോകും ധാരണാ, ധ്യാനാദികളെല്ലാം
വേണമവ സത്യം കാണും വരെയെന്നു മോർക്കു.

പറഞ്ഞീടാമെള്ളിനുള്ളിലെണ്ണയെപ്പോലെ
വിത്തിനുള്ളിലടങ്ങിനിന്ന വൃക്ഷം പോലെ
എണ്ണമറും പൂവിലുറും വാസനപോലെ
ക്ഷീരത്തിലൊളിച്ചിരിക്കും ഗവ്യം പോലെ
മയിൽ മുട്ടവഹിച്ച വർണ്ണങ്ങളെപ്പോലെ
സ്ഥൂലത്തിൽ സൂക്ഷ്മവും കലർന്നിരിക്കും
അഭിമാനം കൊണ്ടു വസ്തുവിനെ മറന്നാൽ
അപരോക്ഷജ്ഞാനമുക്തി പ്രാപ്യമാമോ?

അരുതാത്തതല്ല ബ്രഹ്മവ്യാകൃത ജീവ—
ന്നൈക്യമെന്ന് തനുസന്ധാനത്തിൽ കൂടി

ശ്രുതിയാം കയറുകെട്ടി മനോഗജത്തെ
ബന്ധിച്ചു കൊണ്ടുവന്നു തറയിൽ കെട്ടി
ശ്രുതപോത്തും ശ്രവണത്തിൻ പടിയിൽ നിന്നാൽ
പ്രപഞ്ചനോക്കികളെല്ലാം കുതിച്ചോടിട്ടും
തിരിയുകില്ല, തിരിഞ്ഞാലും മദിച്ചീടില്ല
വൈഭവം ജീവവൈരാഗ്യത്തിന്നിതാണല്ലോ

ഓഹോഹോ യോഗദർശനങ്ങളിവ താൻ കേൾ
സ്ഥിരമെന്ന ഹംസോഹം മന്ത്രാതീതം
ശൂന്യമെല്ലാം വിഷയമായ് വരും ധ്യാനത്തിൽ
ശരമെന്ന ജാഗ്രത്താം വിദ്യയും ശൂന്യം
സാധനകൾ മറയും സമാധിതൻ മുമ്പിൽ
വരമെന്ന വിപരീതവൃത്തിമാർഗ്ഗം
വാസനയെ സാധനമായ് പിരിച്ചുകാട്ടും
ഹരമെന്നൊരിതറിഞ്ഞാൽ യോഗിയാവും

അജ്ഞാനം തീണ്ടുകില്ലവരെച്ചെറവും
ഇഹപരയാഥാർജ്ഞാനിലോകത്താചാരങ്ങൾ—
ക്കിരയായ് ധർമ്മാർത്ഥ കർമ്മങ്ങളിൽ മുങ്ങിട്ടും
മുന്നമേ ചെയ്തതിൽ പിന്നെ മരണമായാൽ
മോചനത്തിനുള്ള മാർഗ്ഗമന്വേഷിക്കണം
ഭേദമുണ്ടായഹങ്കാര പഞ്ചഭൂത
വിഷയവൃപാധികളില്ലതുവം കൊണ്ട്
സൂക്ഷ്മമാകുംതൻെറ ലിംഗശരീരം ചേർന്ന്
പോക്കവരവിൽ കഴിയുമനന്തകാലം

താനുമീന്നിശ്ചയ്തിരിക്കെ, ജീവന്മാരെല്ലാം
നിത്യവും പ്രാരബ്ധത്തിങ്കലായി
പൃകഞ്ഞീട്ടും തൻ ദുരഭിമാനത്തിനാ
ലിത്യാദിഗുണങ്ങളും വന്നുവ്യാപിക്കും
അംബരേന്ദുവിനെപ്പോൽ ക്ഷയിച്ചുവളരും

എത്രയോ കാലങ്ങൾ കോടിക്കണക്കായി ഞാൻ
മുമ്പതാതു പ്രളയത്തിന്നതതായ് നിന്നേൻ
പ്രാണനുമോട്ടകയില്ല ബ്രഹ്മാതീത–
മുക്തിപെററൻ ബ്രഹ്മാണ്ഡത്തിന്നതീതനായേൻ
തീൻ നിലയിൽ വന്നെത്തി സാക്ഷാത്ക്കാര
ഗ്ഗുരുപദമെനിക്കഭിമുഖമായ് നിന്നു.
പിന്നേയും ചരാചരങ്ങളുദിക്കുന്നേരം
മുന്നെപ്പോൽ ഭൂസുണ്ഡനാമമെനിക്കുണ്ടായി

നാമരൂപം സ്വരൂപത്തിൽ പലതുമുണ്ടായ്
ബ്രഹ്മവുമെനിക്കു ഹിതകാരനെന്നായി
മേൽക്കണ്ടേനായിരത്തെട്ടണ്ഡ കൂടം
വിധികളെല്ലാമൊരുനൊടിക്കുൾ പറന്നേ പോയി
ദർശനം ലഭിച്ചു പാരിൻ കൂറുകണ്ടേൻ
ശാസ്ത്രവേദാദികൾ ചെയ്ത പാപം കണ്ടേൻ
ഊരുകണ്ടേൻ ത്രിമൂർത്തികൾ തൻ പാദം കണ്ടേൻ

യോഗത്തിൻ സാലംബംനിരാലംബം താൻ
ജീവരാശിയും വിഭുവും രണ്ടെന്നില്ല
ആഗമങ്ങൾ പറയുമ്പോൾ സാലംബമോ
അനിത്യമല്ല നിത്യമെന്നു മുറയിടാനാം
ശോകത്തിന്നെയൊഴിച്ചീട്ടും നിരാലംബംകേൾ
ശൂന്യം പോലിരിപ്പതേ സ്വരൂപമുക്തി
മോഹചിത്ത വൃത്തികളെ ശുദ്ധം ചെയ്ത്
മുമുക്ഷുവും ബ്രഹ്മൈക്യമോക്ഷമാളും

മോക്ഷസാമ്രാജ്യത്തിൽ മനം പോയിട്ടകില്ലാ
മൂഢന്മാർക്കപരോക്ഷജ്ഞാനം ചൊല്ലാതേ
അവനുമനുസന്ധാനം ചെയ്കിലോ ചൊല്ലാം
സ്വരൂപമുക്തിലഭിക്കുവാനടയാളമായ്
സാക്ഷിയില്ല സാധനാചതുഷ്ടയത്തിൽ
സാക്ഷിനാദാതീതമായ് നിൽക്കുന്നതാണോർക്കു
പ്രാണനേ ലയിച്ചതെല്ലാം ബ്രഹ്മനിഷ്ഠയാം
മൂലബിന്ദുവിനെക്കണ്ടാലതീതമെന്നോതും

പറയാം 'അ' കാരമെന്ന പ്രണവത്തിങ്കൽ
മൗന പ്രാണാദിയേ കേൾ നാദമായി
തെളിയുമോങ്കാരം പ്രകാശിക്കും മുൻ
വിരവിൽ നീയുമതിനോട്ട ലയിച്ചീടണം
ഉജ്ജ്വലിക്കും നിരാലംബം നിർവ്വിശേഷം
ഉൽകൃഷ്ട, മുപശാന്തം, പരമപദം
ഒളിയോടൊത്തൊളി ചേർന്നാൽ വസ്തുവായി–
എതിരു ശത്രുക്കളെല്ലാം വെളിയിലായി

വിരുദ്ധമാം മനംതൊട്ട പ്രാരബ്ധക്കും
വിഷയാദി പ്രപഞ്ച പണ്ടങ്ങളെല്ലാം
ഒഴിഞ്ഞെന്നോനാ രൂഢ യോഗിയാവും
ഉലകവും താനെന്നു വന്നതുൺമയാവും
സ്വസ്വരൂപമദ്ധ്യത്തിനൊക്കേന്ദ്രമാക്കി
നാസികാഗ്രേ ജീവനെ നിറുത്തിയാലോ
കരുത്തഴിഞ്ഞൊരിടം സാക്ഷാൽക്കാര സ്ഥാനം
കണ്ടു പോന്നീടതിന്നക്കൺ മൂക്കിൻ മദ്ധ്യേ

കാണാൻ നീണ്ടോരതും കുറുകി വൃത്തമായ്
ചന്ദ്രക്കലപോൽ പളുങ്ക ഭ്രത്തിലുദിക്കും
താണു മൂന്നു ചുഴികൾക്കും പിമ്പതു നിൽക്കും
ജാഗ്രത്തിൻ ലക്ഷണമിതു സൂക്ഷിച്ചുനോക്കൂ
ചുഴിമുനയെന്നിതിന്നു പേരു പറയും
ത്രികോണ കുണ്ഡലിയിലേ ശിവസ്വരൂപം
കാത്തിട്ടുവാൻ നട്ടനാടിയൂടേ ചെന്നു്
കാൽനിറുത്തി മുതുകിലെഴും കണ്ണിനെനോക്കൂ

കണ്ണായപിടരിമുതുകോട്ട രന്ധ്രം
കാൽക്കൂട്ടി നോക്കിയാലോ തലമേലാകും
വിണ്ണായ പെരുവെളിക്കൾ വ്യാപിച്ചെന്നാൽ
വിമോചനമാം നിരാലംബമെന്നു പറയും
ഈ നിഷ്ഠ പൂർണ്ണമായ യോഗമല്ലോ
ഉപദേശം പെറേറാക്കേ ഫലിക്കയുള്ളൂ
വായും നോക്കിക്കൊണ്ടിരുന്നാൽ വരുമോ ജ്ഞാനം
അജപാ മന്ത്രധ്യാന മുരവിട്ടന്നേൻ

ഉരുവിടുന്ന ജപയാകും പ്രാണാത്മാവെ
അഖണ്ഡ പരാപരത്തിനോടു ചേർക്കവെ
കുറവെന്യേ ഓങ്കാരമാദിയ ഖണ്ഡത്തിൽ
കുണ്ഡലിയും നിർഗ്ഗുണ പദവിയിൽ നിൽക്കും
നിറയുന്ന നാസികാ രന്ധ്രവായുവും
മുറിയാതെ പെരും മൂച്ചായ് പരിണമിച്ച്
പറയാം മന്ത്രജപങ്ങളേയും തള്ളി
ബന്ധമററ മഹാമോക്ഷ പദവി പെററേൻ

മഹിമ പെററ മഹായോഗ സാധനയാലേ
മഹാകാശ നിർവ്വികല്പ നിലയിലായി
അഹമെന്നു തോന്നുമഹം കാരമൊഴിവായ്
അദ്വൈത ബ്രഹ്മസിദ്ധാനന്ദാകാരം
സകളാതീതം കടന്നുകളാതീതത്തിൽ
സാധിച്ചേൻ സമന്വമായ് ചേർന്നുപോയി
പകലരുളിൽ വാതവെളിക്കപ്പുലായി
ബന്ധമററ മഹാമോക്ഷ പദം പെററേൻ

കണ്ടതിന്നെ ച്ചൊല്ലിനേൻ ഞാൻ സംസ്കൃതത്തെ
പിരിച്ചിട്ടു മുപ്പത്തൊന്നു ബ്രഹ്മജ്ഞാന
തത്വങ്ങൾ ചൊല്ലിവച്ചേൻ, യോഗിയായാൽ
സാധന ചെയ്യാൻ കഴിയും ചൈതന്യത്തിൽ
മുക്തി പ്രാപിക്കാനതിലേ നൃത്തം ചെയ്യാൻ
മുമുക്ഷുത്വമറിഞ്ഞൊരു മൂർത്തിയാവാൻ
നിത്യമെന്നോരുപനിഷത്തിൽ പൊരുളോതിടും
യോഗനിഷ്ഠാ നിലവാരം നിറഞ്ഞിരിക്കു

---

# ക്രമമുക്തി

മരുന്നറിയാ, മണിയറിയാ, മന്ത്രങ്ങളും ഞാനറിയാ
മതിയറിയാ, വിധിയറിയാ, വാഴ്നിലയും ഞാനറിയാ
ശരിയറിയാ, തിരുവള്ളിൻ ഗതിയറിയാ, ധർമ്മമതും
ചെയ്താറിയാ, മനമടങ്ങും തിറമൊട്ട ഞാനോരിടത്തേ
ഇരുന്നറിയാ, അറിഞ്ഞോരെ പ്പുണ്ടുകൊള്ളാൻഞാനറിയാ
അറിയാ ഞാൻ പിതൃകോശം പ്രാപിക്കാനതുവിട്ടെൻ
മിക്കറിയാതെങ്ങനെ ഞാനതിനെപ്പോയ് പ്രാപിക്കും?

എന്നഹങ്കാരക്കൊട്ടം വേരു പിഴതെറിയാനറിയില്ല
അറിവറിഞ്ഞോരന്തണർ തന്നകനെറിഞ്ഞാനറിവീലാ
അഴകേറും താപസർ തൻ തൊഴിൽ നെറിയും ഞാനറിയാ
നഞ്ചുമരക്കനിയെപ്പോലിച്ചുരയെക്കൊണ്ടുഴന്നേനേ.
ഗുണമറിയും പണ്ഡിതന്മാർ തൊഴുതുവലം വച്ചീടും
മണിയറയാം ചിൽസഭയിൽ പോംവഴി ഞാനറിവീലാ
ജഗത്തിതിലേ തിരിയും ഞാനെങ്ങനെ ചെന്നെത്തീടാൻ
ആർക്കുരയ്ക്കും, എന്തുചെയ്യും, എതും ഞാനറിവീലാ.

അറിയുംവിധം പഠിച്ചതില്ല, സങ്കല്പംപഠിച്ചറിഞ്ഞ
ബലികളുമായ് ഞാനൊട്ടും സമ്പർക്കം പുലർത്തിയില്ലാ
നിത്യതപം പൂണ്ട നിന്നൊരുന്നതരെ ത്തീണ്ടിയില്ലാ
അഖണ്ഡരസപ്പെരും കടലിൽ നീന്തിട്ടവാനറിയില്ലാ
ചിൽഗുണമാം മണിയറയിൽ തിരുനടനം ചെയ്തീടും
തിരുവടിയെൻ നെററിയിൽ കാൽവച്ചതുമൊട്ടറിയാഞാൻ
ദുർഗ്ഗുണം ചെയ്തുഴലുന്നേനെങ്ങനെ ഞാൻപ്രാപിക്കും
ആർക്കുരയ്ക്കാനെന്തുചെയ്യാനൊന്നു മറിയുന്നില്ലേ

ഉടലിനെഴും ഭൂതനിലതെല്ലും ഞാനറിവീലാ
സിദ്ധാന്തനിലയറിയാ സിദ്ധികളുമെനിക്കുറിയാ
യോഗത്തിൻ നിലചെറുതും ഞാനുണർന്നിങ്ങറിയില്ല
ഭവക്കടലിൽ കിടന്നുഴലുന്നവരിലും ഞാനെന്തധമൻ

മുരുകവിഭൂതിയ്ക്കൊളിയെന്നുടലിൽ വിളങ്ങീടാതെ
മ്പലത്തിലാട്ടം തിരുചരണത്തെയറിയാമോ ?
ഏകാന്തം തെല്ലറിയാതെങ്ങനെ ഞാൻഗതിയടയും
ആർക്കരസ്സാനെന്തു ചെയ്യാനൊന്നു മറിയുന്നീലാ

പരമാർഗ്ഗം അപരമമഗ്ഗം രണ്ടുംഞാനറിവീലേ
മൃതിഭയത്തെ കൊന്നീട്ടും സന്മാർഗ്ഗം ഞാനറിയാ
അലയകല്യം കടലറിയാ അക്കടലിന്നെക്കടന്ന്
തെള്ളമൃതം തിന്നറിയാ കോപമകന്നറിയാഞാൻ
പറഞ്ഞാറിയാനരുതെന്നാം ചിത്സഭയാം മണിയറയിൽ
സുഖനടനം ചെയ്യ്‌വാൻ തൻ പെരുമയതും ഞാനറിയാ
ദൂരംറിറയും ഭുവിയിനിയും മരുവീടാൻ ഞാനറിയാ
ആർക്കരസ്സാനെന്തു ചെയ്യാനൊന്നും ഞാനറിവീലാ



# തിരുവല്ലം കൃതികൾ

| | | |
|---|---|---|
| ഭാഷാതിരുക്കുറൾ | ... ലോകസംസ്കാരം | (മഹാകാവ്യം) |
| ഒഴിവിലൊടുക്കം | ... സാക്ഷാൽക്കാരാനുഭവം | ,, |
| കൈവല്യനവനീതം | ... സാക്ഷാൽക്കാരജ്ഞാനം | ,, |
| നാലടിയാർ | ... ലോകസംസ്കാരം | ,, |
| സുബ്രഹ്മണ്യഭാരതി | | |
| തായുമാനവർഗീതാവലി.. | സിദ്ധാന്തജ്ഞാനം | ,, |
| കൈരളീവിഹാരം | ... | |
| ഗോപാലഗീത | ... | |
| ജ്ഞാനക്കടൽ | ... സിദ്ധാന്തജ്ഞാനം | ,, |
| The Stuff of Creation | (English) | |
| സമ്പൂർണ്ണശാകുന്തളം | (അച്ചടിയിൽ) | |